വൈദ്യനാഥപണ്ഡിത വിരചിതമായ

# ജാതകപാരിജാതം

---

("സാരപ്രദീപം" എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്)

വ്യാഖ്യാതാ,

ചേപ്പാട്ട് അച്യുതവാര്യർ.



പരിശോധകൻ,

പന്തളം കൃഷ്ണവാര്യർ.

---

പ്രകാശകർ,

ശ്രീരാമവിലാസം പ്രസിദ്ധീകരണശാല,

കൊല്ലം.

—:o:—

# മുഖവുര.

---

ഹോര, സാരാവലി, ഫലദീപിക മുതലായ ജ്യോതിശ്ശാസ്ത്രങ്ങളുടെ സാരാംശഭൂതവും, ഭൂതഭവിഷ്യദ്വർത്തമാനഫലസൂചകങ്ങളായ സൂര്യാദി നവഗ്രഹങ്ങളുടെ അനുഗ്രഹനിമിത്തം വെങ്കടാദ്രിയുടെ പുത്രനായ വൈദ്യനാഥപണ്ഡിതനാൽ വിരചിതവും ആയ ഒരു വിശിഷ്ടജ്യോതിർഗ്രന്ഥമാണു് ഈ ജാതകപാരിജാതം. പ്രത്യക്ഷാനുഭവഗോചരവും സജ്ജനോപകാരപ്രദവും ആയ ഏതൽഗ്രന്ഥം ഭാഷാവ്യാഖ്യാനസഹിതം മുദ്രണംചെയ്തു് പ്രസിദ്ധീകരിക്കണമെന്നുള്ള മോഹബീജം എന്റെ ഹൃദയക്ഷേത്രത്തിൽ വളരെ മുൻപുതന്നെ ദൃഢമൂലമായി അങ്കുരിച്ചിട്ടുള്ളതാണു്. എന്നാൽ തൽപരിപോഷണോപായം ഏതുവിധമാണെന്നു് മാർഗ്ഗണംചെയ്തുകൊണ്ടിരുന്നപ്പോഴാണു് മദ്ദോഹപരിപോഷണതൽപരനും മഹാമനസ്കനും ആയ "ശ്രീരാമവിലാസപ്രസ്സു്" മാനേജർ ശ്രീമാൻ കെ. ജി. ശങ്കർ അവർകൾ എന്റെ ഉദ്യമത്തെ സഫലീകരിക്കാമെന്നു് കയ്യേററതു്. പ്രസ്തുത ഗ്രന്ഥത്തിനു് ഒരു സംസ്കൃതവ്യാഖ്യാനമോ അപശബ്ദരഹിതമായ മൂലഗ്രന്ഥമോ ഇല്ലായ്കനിമിത്തം പലസ്ഥലങ്ങളിലും വ്യാഖ്യാനത്തിനു് എനിക്കു് വളരെ ക്ലേശം സഹിച്ചിട്ടുണ്ടു്. എന്നിട്ടും കഴിയുന്നിടത്തോളവും മററു ഗ്രന്ഥങ്ങളുമായി പരിശോധിച്ചും അന്വയാനുസന്ധാനസഹിതവും അപശബ്ദങ്ങളെ ശുദ്ധീകരിച്ചുമാണു് ഈ വ്യാഖ്യാനം ഞാൻ എഴുതിത്തീർത്തിട്ടുള്ളതു്. ഈ ഗ്രന്ഥം ആദ്യോപാന്തം പരിശോധിച്ചു് തെററുതീർത്തുതന്ന എന്റെ ഗുരുഭൂതനായ പിതാവും ശുഷ്കാന്തിയോടും അവകാശം വാങ്ങി ഭംഗിയായി മുദ്രണംചെയ്തു പ്രസിദ്ധപ്പെടുത്തിയ കെ. ജി. ശങ്കരനും എനിക്കുള്ള അപാരമായ നന്ദിയെ പ്രദർശിപ്പിച്ചുകൊണ്ടും ഈ വ്യാഖ്യാനം ഗുണദോഷവിവേചനവിദഗ്ദ്ധന്മാരായ സജ്ജനങ്ങളുടെ പുരോഭാഗത്തിൽ അവതരിപ്പിച്ചുകൊള്ളുന്നു.

എന്നു്, വ്യാഖ്യാതാ.

൧൦൯ — ൧൦ — ൨.

# വിഷയാനുക്രമണിക.

മൂന്നാം അദ്ധ്യായം.



നാലാം അദ്ധ്യായം



അഞ്ചാം അദ്ധ്യായം.



ആറാം അദ്ധ്യായം.



ഏഴാം അദ്ധ്യായം

എട്ടാം അദ്ധ്യായം

---

# ജാതകപാരിജാതം

## സവ്യാഖ്യാനം

---

### പ്രഥമോഽദ്ധ്യായഃ

ശ്രീകാന്താജശിവസ്വരൂപമമരജ്യോതിർഗ്ഗണസ്വാമിനം
മായാതീതമശേഷജീവജഗതാമീശം ദിനേശം രവിം
നത്വാ ഗർഗ്ഗപരാശരാദിരചിതം സംഗൃഹ്യ താരാഫലം
വക്ഷ്യേ ജാതകപാരിജാതമഖിലജ്യോതിർവ്വിദാം പ്രീതയേ. ൧

വ്യാഖ്യാതൃമംഗളം

അഭീഷ്ടദാതാരമുദാരകീർത്തിം
ഗുരും നമസ്കൃത്യ ബുധൈരഭിസേവ്യം
വക്ഷ്യേ മുദാ "ജാതകപാരിജാത"-
വ്യാഖ്യാം "പ്രദീപാ"ഭിധയാ വിശിഷ്ടാം.

വ്യാഖ്യാനപ്രാരംഭഃ

സാരം — ത്രിമൂർത്തിസ്വരൂപനും, ദേവന്മാർക്കും ഗ്രഹനക്ഷത്രാദിജ്യോതിസ്സുകൾക്കും ഈശനും മായാവിഹീനനും സകല ജീവജാലങ്ങൾക്കും സർവ്വലോകങ്ങൾക്കും നാഥനും, ദിനാധിപനും ആയ സൂര്യനെ വന്ദിച്ച്, ഗർഗ്ഗൻ, പരാശരൻ മുതലായ മഹർഷികളാൽ വിരചിതമായ നക്ഷത്രഫലത്തെ സംഗ്രഹിച്ച് ജ്യോതിശ്ശാസ്ത്രജ്ഞന്മാരുടെ പ്രീതിക്ക് "ജാതകപാരിജാതം" എന്ന ഗ്രന്ഥത്തെ നിർമ്മിക്കുന്നു.

കവി, സ്വകർത്തൃത്വത്തെ പ്രതിപാദിക്കുന്നു —

ഭാരദ്വാജകുലോത്ഭവസ്യ വിദുഷഃ ശ്രീവേങ്കടാദ്രേരിഹ
ജ്യോതിശ്ശാസ്ത്രവിശാരദസ്യ തനയഃ ശ്രീവൈദ്യനാഥഃ സുധീഃ
ഹോരാസാരസുധാരസജ്ഞവിബുധശ്രേണീമനഃപ്രീതയേ
രാശിസ്ഥാനനിരൂപണാദി സകലം വക്ഷ്യേ യഥാനുക്രമാൽ. ൨

ഭാരദ്വാജവംശോത്ഭവനും, വിദ്വാനും, ജ്യോതിശ്ശാസ്ത്രനിപുണനും, 'വേങ്കടാദ്രി'യുടെ പുത്രനും ആയ വൈദ്യനാഥപണ്ഡിതർ, ഹോരാസാരമാകുന്ന അമൃതരസം ആസ്വദിച്ചവരായ ബുധവർഗ്ഗത്തിന്റെ മനസ്സന്തുഷ്ടിക്കായിട്ട് രാശിസ്ഥാനനിരൂപണം മുതലായവ സർവ്വവും ക്രമേണ പറയുന്നു.

ശ്രീരാമസ്തുതിപൂർവ്വകം പിന്നെയും സ്വകർത്തവ്യത്തെ പ്രതിപാദിക്കുന്നു:—

പ്രണമ്യ വന്ദാരുജനാഭിവന്ദ്യ-
പാദാരവിന്ദം രഘുനായകസ്യ
സംഗൃഹ്യ സാരാവലിമുഖ്യതന്ത്രം
കരോമ്യഹം ജാതകപാരിജാതം. ൧

ഞാൻ, ശ്രീരാമദേവന്റെ, അഭിവാദകജനാഭിവന്ദ്യമായ പാദപത്മത്തെ വന്ദിച്ച്; "സാരാവലി"തുടങ്ങിയ ശാസ്ത്രത്തെ സംഗ്രഹിച്ച്, ജാതകപാരിജാതം നിർമ്മിക്കുന്നു.

മേടം, ഇടവം, മിഥുനം ഈ രാശികളുടെ നാമങ്ങൾ—

മേഷാജവിശ്വക്രിയതുംബുരാഖ്യാ
വൃഷോക്ഷഗോതാബുരുഗോകുലാനി
ദ്വന്ദ്വം നൃയുഗ്മം ജുതുമം യമം ച
യുഗ്മം തൃതീയം മിഥുനം വദന്തി ൨

മേടത്തിന് മേഷം, അജം, വിശ്വം, ക്രിയം, തുംബുരം എന്നും. ഇടവത്തിന് വൃഷം, ഉക്ഷം, ഗോവ്, താബുരു, ഗോകുലം എന്നും, മിഥുനത്തിന് ദ്വന്ദ്വം, നൃയുഗ്മം, ജുതുമം, യമം, യുഗ്മം, തൃതീയം മിഥുനം എന്നും പേരുകൾ പറയപ്പെട്ടിരിക്കുന്നു.

കർക്കടകം, ചിങ്ങം, കന്നി, തുലാം ഇവയുടെ നാമങ്ങൾ—

കുളീരകർക്കാടകകർക്കടാഖ്യാഃ
കണ്ഠീരവഃ സിംഹമൃഗേന്ദ്രലേയാഃ
പാഥോനകന്യാരമണീതരുണ്യ-
സ്തൗലീ വണിക് ജൂകതുലാധടീ ച ൩

കർക്കടകത്തിന് കുളീരം, കർക്കാടകം എന്നും, ചിങ്ങത്തിന് കണ്ഠീരവം, സിംഹം, മൃഗേന്ദ്രൻ, ലേയം എന്നും, കന്നിക്ക് പാഥോനം. കന്യാ, രമണീ, തരുണീ എന്നും, തുലാത്തിന് തൗലീ, വണിക്. ജൂകം, തുലം, ധടീ എന്നും, പേരുകൾ ഉണ്ട്.

വൃശ്ചികം, ധനു, മകരം, കുംഭം ഇവയുടെ നാമങ്ങൾ—

അള്യഷ്ടമം വൃശ്ചികകൗർപ്പികീടാ
ധന്വീ ധനുശ്ചാപശരാസനാനി
മൃഗോ മൃഗാസ്യോ മകരശ്ച നക്രഃ
കുംഭോ ഘടസ്തോയധരാഭിധാനഃ. ൪

വൃശ്ചികത്തിന് അളി അഷ്ടമം വൃശ്ചികം കൗർപ്പി കീടം എന്നും, ധനുവിന് ധന്വീ ധനുസ്സ് ചാപം ശരാസനം എന്നും, മക

രത്തിന് മൃഗം മൃഗാസ്യം മകരം നക്രം എന്നും, കുംഭത്തിന് കുംഭം ഘടം തോയധരം എന്നും പേരുകൾ ഉണ്ട്.

മീനത്തിന്റെ നാമങ്ങളും രാശിസ്വരൂപങ്ങളും—

മീനാന്ത്യമത്സ്യപൃഥുരോമഝഷാ വദന്തി
മേഷാദികർക്ഷനവപാദയുതാഃ ക്രിയാദ്യാഃ
ചക്രസ്ഥിതാ ദിവിചരാ ദിനനാഥസംഖ്യാ
ക്ഷേത്രർക്ഷരാശിഭവനാനി ഭസംജ്ഞിതാനി. ൧

മീനത്തിന് മീനം അന്ത്യം പൃഥുരോമം ഝഷം എന്ന പേർ പറയുന്നു. ഈ സംജ്ഞകളുടെ പര്യായങ്ങളും പ്രയോഗിച്ചു കാണുന്നുണ്ട്. മേടം തുടങ്ങിയ പന്ത്രണ്ടു രാശികൾ അശ്വതി മുതലായ ൨൭ നക്ഷത്രങ്ങളുടെ ഒൻപതീതു കാലുകളുള്ളവയും ജ്യോതിശ്ചക്രത്തിൽ സ്ഥിതങ്ങളും ആകാശത്തിൽ സഞ്ചരിക്കുന്നവയും ആകുന്നു. ക്ഷേത്രം, ഋക്ഷം, രാശി, ഭവനം, ഭം ഇവ രാശിനാമങ്ങളാണ്. ഒരു നക്ഷത്രത്തിന് ൬൰ നാഴികയുണ്ട്. ൰൫ നാഴികയാണ് ഒരു കാല്. ഇങ്ങനെ അശ്വതിയുടെ നാലുകാലും ഭരണിയുടെ നാലുകാലും കാർത്തികയുടെ ആദ്യത്തെക്കാലും കൂടി ഒൻപതുകാലാണ് മേടം രാശി. ഇതുപോലെ ശേഷവും ധരിച്ചുകൊള്ളണം.

മേഷാദിരാശികളെ കാലപുരുഷന്റെ അംഗങ്ങളായി കല്പിക്കുന്നു—

കാലാത്മകസ്യ ച ശിരോമുഖമേവ വക്ഷ-
ഹൃത്കുക്ഷിഭാഗകടിവസ്തിരഹസ്യദേശാഃ
ഊരൂ ച ജാനുയുഗളം പരതശ്ച ജംഘേ
പാദദ്വയം ക്രിയമുഖാവയവാഃ ക്രമേണ. ൨

മേടം കാലപുരുഷന്റെ ശിരസ്സും, ഇടവം മുഖവും, മിഥുനം മാർവ്വിടവും, കർക്കടകം ഹൃദയവും, ചിങ്ങം വയറും, കന്നി അരക്കെട്ടും, തുലാം വസ്തിയും, വൃശ്ചികം രഹസ്യദേശവും, ധനു തുടകളും, മകരം രണ്ടുമുട്ടും, കുംഭം കണങ്കാലും, മീനം പാദദ്വയവും ആകുന്നു.

വൃത്ത്യന്യോന്യാഭയപുച്ഛമസ്തകയുതൌ മീനൌ സകുംഭോ നര-
സ്തൌലീ ചാപധരസ്തുരംഗജഘനോ നക്രോ മൃഗാസ്യോ ഭവേൽ
വീണാഢ്യം സഗദം ദ്വയം ശുഭമബലാ നൌസ്ഥാ സസസ്യാനലാ
ശേഷാഃ സ്വസ്വഗുണാഭിധാനസദൃശാസ്സർവ്വേ സ്വദേശാശ്രയാഃ ൩

മീനം വാലും തലയും അന്യോന്യം പകർന്നിരിക്കുന്ന രണ്ടു മത്സ്യങ്ങളും; കുംഭം ചുമലിൽ രിക്തകുടം ധരിച്ച പുരുഷനും, തുലാം തുലാധാരിയായ നരനും; ധനു വില്ലുള്ളവനും അശ്വജഘനനും, മകരം മൃഗമുഖനും; മിഥുനം സ്ത്രീയുടെ കയ്യിൽ വീണയും പുരുഷഹസ്തത്തിൽ ഗദയും ധരിച്ച സ്ത്രീപുമാന്മാരും; കന്നി സസ്യത്തോടും

ന്യാഗ്നിയോടുകൂടി വെള്ളത്തിൽ സഞ്ചരിക്കുന്ന കന്യകയും, മേടം, ഇടവം, കർക്കടകം, ചിങ്ങം, വൃശ്ചികം ഈ രാശികൾ തന്റെതന്റെ ഗുണത്തിനും പേരിനും യോഗ്യങ്ങളും, എല്ലാം ഭൂപ്രദേശത്തിൽ സഞ്ചരിക്കുന്നവയും ആകുന്നു.

മേഷസ്യ ധാതുകരരത്നധരാതലം സ്യാ-
ദുക്ഷ്ണസ്തു സാനുകൃഷിഗോകുലകാനനാനി
നൃത്യക്രിയാരതിവിഹാരമഹീ യുഗസ്യ
വാപീതടാകപുളിനാനി കുളീരരാശേഃ. ൧൦

കണ്ഠീരവസ്യ ഘനശൈലഗുഹാവനാനി
ഷഷ്ഠസ്യ ശാദ്വലവധൂരതിശില്പഭൂമിഃ
സർവ്വാർത്ഥസാരനിപുണ്യമഹീ തുലായാഃ
കീടസ്യ ചാശ്മവിഷകീടബിലപ്രദേശാഃ ൧൧

ചാപസ്യ വാജിരണവാരണവാസഭൂമി—
രേണാനനസ്യ സലിലാംബുവനപ്രദേശാഃ
കുംഭസ്യ തോയഘടശൗണ്ഡഗൃഹസ്ഥലാനി
മീനസ്യ വാസസരിദംബുധിതോയരാശിഃ. ൧൨

മേടത്തിന് ധാതുക്കരങ്ങളും രത്നങ്ങളും ഭൂമിയും, ഇടവത്തിന് സാനുവും കൃഷിയും ഗോകുലവും വനവും, മിഥുനത്തിന് ചൂതുകളിയും രതിയും വിഹാരഭൂമിയും, കർക്കടകത്തിന് കുളവും തടാകവും പുളിനവും, ചിങ്ങത്തിന് ശൈലവും പർവ്വതവും ഗുഹയും വനവും, കന്നിക്ക് പച്ചപ്പുൽപ്രദേശവും സ്ത്രീകളും രതിയും ശില്പഭൂമിയും, തുലാത്തിന് സകലവസ്തുക്കളുടെ കാതലും പട്ടണവും അങ്ങാടിയും, വൃശ്ചികത്തിന് കല്ലും വിഷവും പുഴുവും സുഷിരപ്രദേശവും, ധനുവിന് കുതിരയും രണവും ആനയും വാസഭവനവും, മകരത്തിന് നദിയും ജലവും വനപ്രദേശവും, കുംഭത്തിന് ജലവും കുടവും ഗൃഹവും സ്ഥലവും, മീനത്തിന് വാസവും നദിയും സമുദ്രവും ജലാശയവും സ്ഥാനങ്ങളാകുന്നു.

**രാശ്യാകൃതികൾ—**

ഹ്രസ്വാ ഗോജഘടസ്സമാ മൃഗയുഗ്ചാപാന്ത്യകർക്കടകാ
ദീർഘാ വൃശ്ചികകന്യകാഹരതുലാമേഷാദിപൃഷ്ഠോദിതാ
പ്രാഗ്ഘടിക്രിയഗോനൃയുക്കർക്കടകാന്ത്യാനി കോണാനി തു-
ന്യാന്യേ ക്രൂരശുഭൗ ചരസ്ഥിരതനുദ്വന്ദ്വാനി താനി ക്രമാൽ. ൧൩

ഇടവം മേടം കുംഭം ഇവ ഹ്രസ്വങ്ങളും, മകരം മിഥുനം ധനു മീനം കർക്കടകം ഇവ സമങ്ങളും, വൃശ്ചികം കന്നി ചിങ്ങം തുലാം ഇവ ദീർഘങ്ങളും. മേടം മിഥുനം ചിങ്ങം തുലാം ധനു കുംഭം ഇവ

പുരുഷരാശികളും, ഇടവം കർക്കടകം കന്നി വൃശ്ചികം മകരം മീനം ഇവ സ്ത്രീരാശികളും, മേടം ചിങ്ങം ധനു കിഴക്കേദിക്കിൻെറയും, ഇടവം കന്നി മകരം തെക്കേദിക്കിൻെറയും, മിഥുനം തുലാം കുംഭം പടിഞ്ഞാറേദിക്കിൻെറയും, കർക്കടകം വൃശ്ചികം മീനം വടക്കേദിക്കിൻെറയും നാഥന്മാരും, മേടം തുടങ്ങിയ ഓജരാശികൾ ക്രൂരങ്ങളും ഇടവം മുതലായ യുഗ്മരാശികൾ സൌമ്യങ്ങളും, മേടം കർക്കടകം തുലാം മകരം ചരരാശികളും, ഇടവം ചിങ്ങം വൃശ്ചികം കുംഭം സ്ഥിരരാശികളും, മിഥുനം കന്നി ധനു മീനം ഉഭയരാശികളും ആകുന്നു.

പൃഷ്ഠോദയങ്ങളും ശീർഷോദയങ്ങളും—

വീര്യോപേതാ നിശി വൃഷനൃയുക് കർക്കിചാപാജനക്രാ
ഹിത്വാ യുഗ്മം ഭവനമപരേ പൃഷ്ഠപൂർവ്വോദയാശ്ച
ശേഷാഃ ശീർഷോദയദിനബലാസ്തൂഭയത്രാന്ത്യരാശി
മീനാകാരദ്വയമുഭയതഃ കാലലഗ്നം സമേതി ൧൪

ഇടവം മിഥുനം കർക്കടകം ധനു മേടം മകരം ഇവ രാത്രിയിൽ ബലമുള്ളവയും, മിഥുനം ഒഴിച്ചു മററുരാശികൾ പൃഷ്ഠോദയങ്ങളും, മിഥുനം ശീർഷോദയവും, ചിങ്ങം കന്നി തുലാം വൃശ്ചികം ഇവ ശീർഷോദയങ്ങളും, ദിനബലങ്ങളും, മീനം ഉഭയോദയവും പകലും രാത്രിയും ബലമുള്ളവയും ആകുന്നു.

ജലസ്ഥലചരരാശികൾ—

മീനാളികർക്കമൃഗാസ്യവിലോമധാന്വാ-
ന്ത്യോദയാശ്രയാ ജലചരാഃ ശുഭഗോചരാംശാഃ
നിസ്സ്യാശ്രയാഃ സ്ഥലചരാഃ ക്രിയചാപതൗലി-
കന്യാഹിവാശ്ച ജനവാഃ പ്രവദന്തി സന്തഃ ൧൫

മീനം വൃശ്ചികം കർക്കടകം മകരപൂർവ്വാർദ്ധം ഇവ ജലചരരാശികളും, കുംഭം കന്നി മിഥുനം ഇടവം മേടം ധനു തുലാം ചിങ്ങം ഇവ സ്ഥലചരരാശികളും ആകുന്നു.

ചതുഷ്പദരാശികളും നരരാശികളും—

ചാപാപരാർദ്ധഹരിഗോമകരാർദ്ധമേഷാഃ
മാനസ്ഥിതാ ബലയുതാശ്ച ചതുഷ്പദാഖ്യാഃ
കന്യാതുലായുഗ്മഘടധനുരാദ്യഭാഗാ-
ലഗ്നാന്വിതാ യദി നരാ ദ്വിപദാ ബലാഢ്യാഃ ൧൬

ധനുവിൻെറ ഉത്തരാർദ്ധം ചിങ്ങം ഇടവം മകരപൂർവ്വാർദ്ധം ഇവ ചതുഷ്പദരാശികളും, പത്താമിടമായിവന്നാൽ ബലികളും, കന്നി മിഥുനം കുംഭം തുലാം ധനുവിൻെറ പൂർവ്വാർദ്ധം ഇവ നരരാശികളും ലഗ്നമായിവന്നാൽ ബലികളും ആകുന്നു.

മൃഗാല്പരാർദ്ധാന്ത്യകുളീരസംജ്ഞാ
ജലാഭിധാനാ ബലിനശ്ചതുർത്ഥേ
ജലാശ്രയോ വൃശ്ചികനാമധേയഃ
സ സപ്തമസ്ഥാനഗതോ ബലീ സ്യാൽ ൧൬

മകരാപരാർദ്ധം മീനം കർക്കടകം ഇവ ജലരാശികളും നാലാമിടമായിവന്നാൽ ബലികളും വൃശ്ചികമായ ജലചരരാശി ഏഴാമിടമായിവന്നാൽ ബലിയും ആകുന്നു.

ലഗ്നം ഗതോ ഽഹ്നി ദ്വിപദോ ബലാഢ്യ-
ശ്ചതുഷ്പദാഃ കേന്ദ്രഗതാ രജന്യാം
കീടാസ്തു സന്ധ്യേ ബലി കണ്ടകസ്ഥാഃ
സന്ധ്യാദ്വയേ വീര്യ്യയുതാ ഭവന്തി ൧൭

ലഗ്നമായാൽ ദ്വിപദരാശികൾ പകലും, പത്താമിടമായാൽ ചതുഷ്പദരാശികൾ രാത്രിയിലും എല്ലാകീടരാശികളും (ഏഴാമിടമായാൽ വൃശ്ചികവും നാലാമിടമായാൽ മററു ജലരാശികളും) രണ്ടുസന്ധ്യയ്ക്കും ബലികളാകുന്നു. (കേന്ദ്രം, കണ്ടകം, ചതുഷ്ടയം ഇവ മൂന്നും ലഗ്നം, നാലാമിടം, ഏഴാമിടം ഇവയ്ക്കുള്ള പേരുകളാകുന്നു.)

ധാത്വാദി സംജ്ഞകൾ—

ധാതുർമ്മൂലം ജീവ ഇത്യോജരാശ്യോ
മേഷാദീനാമോജയുഗ്മേ തഥൈവ
സ്വർണ്ണാദ്ധാതുർമ്മൃത്തികാന്തം തൃണാന്തം
വൃക്ഷാന്മൂലം ജീവയുക്തഃ സ ജീവഃ ൧൮

മേടംമുതൽ നാലുരാശി ധാതുവും, ചിങ്ങംമുതൽ നാലു രാശി മൂലവും, ധനുമുതൽ നാലുരാശി ജീവനും, മേടം മിഥുനം ചിങ്ങം തുലാം ധനു കുംഭം ഓജരാശികളും, ശേഷങ്ങൾ യുഗ്മരാശികളും സ്വർണ്ണംമുതൽ മണ്ണുവരെയുള്ളതു് ധാതുവും വൃക്ഷംമുതൽ പുല്ലുവരെയുള്ളതു് മൂലവും ജീവരാശി ജീവനും ആകുന്നു.

രാശിജാതികൾ—

മീനാളിവൃഷഭാ വിപ്രാശ്ചാപാജഹരയോ നൃപാഃ
കുംഭയുഗ്മതുലാ വൈശ്യാഃ ശൂദ്രാഃ സ്ത്രീമൃഗകർക്കടാഃ

മീനം വൃശ്ചികം ഇടവം വിപ്രരാശികളും, ധനു മേടം ചിങ്ങം ക്ഷത്രിയരാശികളും, കുംഭം മിഥുനം തുലാം വൈശ്യരാശികളും, കന്നി മകരം കർക്കടകം ശൂദ്രരാശികളും ആകുന്നു.

അന്ധബധിരരാശികൾ—

മതാനിശാന്ധാഃ ക്രിയഗോ മൃഗേശാ
മദ്ധ്യേ ദിനേ കർക്കടയുഗ്മകന്യാഃ

പൂർവ്വാഹ്ണകാലേ ബധിരൌ തുലാളീ
ധനുർമൃഗാന്ത്യൌ ച തഥാപരാഹ്ണേ ൨൧

മേടം ഇടവം ചിങ്ങം ഇവ രാത്രിയിലും, കർക്കടകം മിഥുനം കന്നി ഇവ മദ്ധ്യാഹ്നത്തിലും അന്ധങ്ങളാകുന്നു. തുലാം വൃശ്ചികം പൂർവ്വാഹ്ണകാലത്തിലും ധനു മകരം അപരാഹ്ണകാലത്തിലും ബധിരങ്ങളും (ചെവികേൾക്കാത്തവ) ആകുന്നു.

പംഗുരാശികൾ —

മൃഗാനനശ്ചാപധരശ്ച പംഗൂ
സന്ധ്യാദ്വയേ നാശകരൌ ഭവേതാം
സ്യാദൃക്ഷസന്ധിഃ കടകാളിമീനാ-
ന്താന്തം പ്രഗണ്ഡാന്തമിതി പ്രസിദ്ധം ൨൨

മകരവും ധനുവും പംഗു(മുടന്തൻ)രാശികളും, രണ്ടു സന്ധ്യയ്ക്കും നാശകരങ്ങളും ആകുന്നു. കർക്കടകം വൃശ്ചികം മീനം ഈ രാശികളുടെ അവസാനം ഋക്ഷസന്ധിയാണ്. ഇതു് പ്രഗണ്ഡാന്തവും ആകുന്നു. (കർക്കടകത്തിന്റെ അവസാനവും ആയില്യത്തിന്റെ നാലാംകാലും, വൃശ്ചികത്തിന്റെ അവസാനവും തൃക്കേട്ടയുടെ നാലാംകാലും, മീനത്തിന്റെ അവസാനവും രേവതിയുടെ നാലാംകാലും, ഒന്നിച്ചു വരികയാൽ ആണ് ഈ രാശികൾ ഋക്ഷസന്ധിയും ഗണ്ഡാന്തവും ആയതു്.)

രാശിവർണ്ണങ്ങൾ —

രക്തഗൌരശുകകാന്തിപാടലാഃ
പാണ്ഡുചിത്രശിതിനീലകാഞ്ചനാഃ
പിംഗലശ്ശബളബഭ്രുപാണ്ഡുരാഃ
സ്ത്വംബരാദിഭവനേഷു കല്പിതാഃ ൨൩

മേടത്തിന് ചുവപ്പും, ഇടവത്തിന് വെളുപ്പും, മിഥുനത്തിന് കിളിനിറവും, കർക്കടകത്തിന് ശ്വേതരക്തവർണ്ണവും, ചിങ്ങത്തിന് വെളുപ്പും, കന്നിക്ക് ചിത്രവർണ്ണവും, തുലാത്തിന് നീലനിറവും, വൃശ്ചികത്തിന് സ്വർണ്ണവർണ്ണവും, ധനുവിനു മഞ്ഞനിറവും, മകരത്തിന് ചിത്രവർണ്ണവും, കുംഭത്തിന് കീരിയുടെ നിറവും, മീനത്തിന് വെളുപ്പും ആകുന്നു.

രാശിദ്രവ്യങ്ങൾ —

വസ്ത്രാദ്യം ശാലിമുഖ്യം വനഫലനിചയഃ കന്ദളീമുഖ്യധാന്യം (ച
തുഷ്ക്സാരം മുൽഗപൂർവ്വം തിലവസനമുഖം താമ്രലോഹാദികം–
ശസ്ത്രാദ്യം കാഞ്ചനാദ്യം ജലജനികസുമം തോയജാതം സമസ്തം
ദ്രവ്യാണ്യാഹുഃ ക്രിയാദിഷ്വബലബലയുതേഷ്വല്പതാധിക്യമാജ്ഞാഃ

മേടത്തിന് വസ്ത്രാദിയും, ഇടവത്തിന് ചെന്നെല്ല് മുതലായതും മിഥുനത്തിന് വനഫലസമൂഹവും, കർക്കടകത്തിന് കുരണ്ടുകൂടിയ ധാന്യവും, ചിങ്ങത്തിന് മുളയും. കന്നിക്ക് ചെറുപയറു മുതലായതും, തുലാത്തിന് തിലവസ്ത്രാദിയും, വൃശ്ചികത്തിന് കരിമ്പു ഗോധൂമം ഇവയും, ധനുവിന് ശസ്ത്രവും കല്ലും, മകരത്തിന് സ്വർണ്ണങ്ങളുടെ ഖനിയവയും. കുംഭത്തിന് വെള്ളത്തിൽ ഉണ്ടാകുന്ന പുഷ്പവും, മീനത്തിന് ജലജമായ സർവ്വ ദ്രവ്യങ്ങളുമാകുന്നു. ഇവയുടെ ബലാബലംപോലെ ദ്രവ്യങ്ങളുടെ കുറവുകൂടുതലുകൾ ഊഹിച്ചുകൊള്ളേണം.

രാശിനാഥന്മാർ—

ധാത്വശ്മഭൂമ്യജശശീനബുധേന്ദുസൗമ്യ-
ദിത്യാരജീവഫണിജമന്ദജീവാഃ
ക്രമേണ മേഷാദിപു രാശിനാഥാഃ
നക്ഷത്രപാദശ്രുതി വദന്തി സന്തഃ ൨൭

കുജൻ മേടത്തിനും, ശുക്രൻ ഇടവത്തിനും, ബുധൻ മിഥുനത്തിനും, ചന്ദ്രൻ കർക്കടകത്തിനും, സൂര്യൻ ചിങ്ങത്തിനും, ബുധൻ കന്നിക്കും, ശുക്രൻ തുലാത്തിനും, കുജൻ വൃശ്ചികത്തിനും, വ്യാഴം ധനുവിനും, ശനി മകരത്തിനും കുംഭത്തിനും, വ്യാഴം മീനത്തിനും കുജാദികൾ മേഷാദിരാശികൾക്കു നാഥന്മാരാകുന്നു.

മൂലത്രികോണരാശികളും അംശഭാഗങ്ങളും—

മൂലത്രികോണം ഹരിതാവൃഷക്രിയാ
വധൂഘടാസ്ത്രൈതലിഘടാ ദിവാകരാൽ
ദിതാന്ദിതാക്കാംശിതസാം നവാംശകാ-
സ്ത്രികോണമാമൈത പരതസ്സ്വമന്ദിരം ൨൮

സൂര്യന് ചിങ്ങവും, ചന്ദ്രന് ഇടവവും, കുജന് മേടവും, ബുധന് കന്നിയും, വ്യാഴത്തിന് ധനുവും, ശുക്രന് തുലാംരാശിയും, ശനിക്ക് കുംഭവും, മൂലത്രികോണരാശികളാണ്. ശുക്രൻ, ശനി, സൂര്യൻ, വ്യാഴം ഇവരുടെ മൂലത്രികോണരാശികളും സ്വക്ഷേത്രങ്ങളും ഒന്നാണ്. അതിനാൽ ശുക്രന്റെ ത്രികോണരാശിയിൽ ൧൦-ൽ ൧൦ ഭാഗം മൂലത്രികോണവും ശേഷം ൨൦ ഭാഗം സ്വക്ഷേത്രവും ശനിക്കും സൂര്യനും ൨൦ ഭാഗം ത്രികോണവും ൧൦ ഭാഗം സ്വഗൃഹവും വ്യാഴത്തിന് ൧൦ ഭാഗം ത്രികോണവും ശേഷം ൨൦ ഭാഗം സ്വഗൃഹവും ആകുന്നു.

ചന്ദ്രാദികളുടെ ഉച്ചാദിവിഭാഗങ്ങൾ—

വൃഷാദിഭാഗത്രയമുച്ചമിന്ദോർ-
മൂലത്രികോണം പരതസ്സ്യ സർവ്വം

മേഷാലികാ ദ്വാദശഭാഗസംജ്ഞാഃ
കുജസ്യ കോണം പരതഃ സ്വഭം സ്യാൽ. ൨൭

കന്യാർദ്ധമുച്ചം ശശിജസ്യ കോണം
ദശാംശകാഃ സ്വർക്ഷഫലം ശരാംശാഃ
കർക്കസ്ത്രികോണം ഫണിനായകസ്യ
ഉച്ചം ത്വയുഗ്മം രമണീഗൃഹം സ്യാൽ. ൨൮

ചന്ദ്രന് തന്റെ ഉച്ചവും മൂലത്രികോണവും ആയ ഇടവത്തിൽ ൩൦-ൽ ആദ്യത്തെ ൩ ഭാഗം ഉച്ചവും ശേഷം ൨൭ ഭാഗം മൂലത്രികോണവും, ചൊവ്വയ്ക്ക് ത്രികോണവും സ്വക്ഷേത്രവും ആയ മേടത്തിൽ ആദ്യത്തെ ൧൨ ഭാഗം ത്രികോണവും, ശേഷം ൧൮ ഭാഗം സ്വക്ഷേത്രവും, ആകുന്നു. ബുധന് ഉച്ചവും ത്രികോണവും സ്വക്ഷേത്രവുമായ കന്നിയിൽ ആദ്യത്തെ ൧൫ ഭാഗം ഉച്ചവും, പിന്നീടുള്ള ൧൦ ഭാഗം ത്രികോണവും. ശേഷം ൫ ഭാഗം സ്വക്ഷേത്രവും. രാഹുവിന് കർക്കടം ത്രികോണവും, മിഥുനം ഉച്ചവും, കന്നി സ്വക്ഷേത്രവും ആണ്.

ഉച്ചനീചങ്ങൾ—

മേഷോ വൃഷോ മകരകന്യകുളീരമീനാ-
സ്തൗലീ ച തുംഗഭവനാനി തദസ്തനീചാഃ
നിത്യാംഗനാഗഹരിമഭോമതനസാരനീര-
സംഖ്യാ ദിവാകരമുഖാദിതുംഗഭാഗാഃ. ൨൯

സൂര്യന് മേടവും, ചന്ദ്രന് ഇടവവും, ചൊവ്വയ്ക്ക് മകരവും, ബുധന് കന്നിയും, വ്യാഴത്തിന് കർക്കടകവും, ശുക്രന് മീനവും, ശനിയ്ക്ക് തുലാവും ഉച്ചരാശികളും ഉച്ചരാശികളുടെ ഏഴാം രാശികൾ നീചങ്ങളും, സൂര്യന് മേടത്തിൽ ൧൦ തീയതിയും, ചന്ദ്രന് ഇടവത്തിൽ ൩ തീയതിയും, കുജന് മകരത്തിൽ ൨൮ തീയതിയും, ബുധന് കന്നിയിൽ ൧൫ തീയതിയും, വ്യാഴത്തിന് കർക്കടകത്തിൽ ൫ തീയതിയും, ശുക്രന് മീനത്തിൽ ൨൭ തീയതിയും, ശനിയ്ക്ക് തുലാത്തിൽ ൨൦ തീയതിയും പരമോച്ചങ്ങളും, നീചരാശികളിൽ ഇത്രയും തീയതികൾ പരമനീചങ്ങളും ആകുന്നു.

ദശവർഗ്ഗം—

ലഗ്നം ഹോരാ ദ്രേക്കാണം സപ്തനവദശകദ്വാദശാംശാഃ കലാംശാഃ
ത്രിംശൽഷഷ്ട്യംശകാഖ്യാ വ്യയതരിതചയശ്രീകരാമാനവാനാം
ഹോരാ രാശ്യർദ്ധമോജേ ദിനകരശശിനോരിന്ദുമാർത്താണ്ഡയോരോ
യുഗ്മേ രാശൗ ദ്രേക്കാണാ നിജതനയതപഃസ്ഥാനപാനാം ഭവന്തി

ലഗ്നം ഹോര ദ്രേക്കാണം സപ്തകാംശം നവാംശം ദശാംശം ദ്വാദശാംശം ഷോഡശാംശം ത്രിംശാംശം, ഷഷ്ട്യംശം ഇവ ൧൦-നും

കൂടി ഷൾവൎഗ്ഗം എന്നു പേർ. ഈ ഷൾവൎഗ്ഗം മനുഷ്യൎക്കു വ്യയം മുതലായ സമ്പത്തു ഇവയെ തരുന്നതാണു്. ഒരു രാശിയെ രണ്ടായി ഭാഗിക്കുന്നതു് ഹോരാ. ഓജരാശികളിൽ ആദ്യത്തെ ഹോരയ്ക്കു് സൂൎയ്യനും രണ്ടാമത്തെ ഹോരയ്ക്കു ചന്ദ്രനും, യുഗ്മരാശികളിൽ ആദ്യത്തെ ഹോരയ്ക്കു ചന്ദ്രനും രണ്ടാമത്തെ ഹോരയ്ക്കു സൂൎയ്യനും, അധിപന്മാരാണു്. ഒരു രാശിയെ മൂന്നായി ഭാഗിക്കുന്നതു് ദ്രേക്കാണം. ഇതിൽ ആദ്യദ്രേക്കാണത്തിനു് ആ രാശിയുടെ അധിപനും, ദ്വിതീയദ്രേക്കാണത്തിനു് അഞ്ചാം രാശിയുടെ അധിപനും തൃതീയദ്രേക്കാണത്തിനു ഒൻപതാംരാശ്യധിപനും നാഥന്മാരാണു്.

സപ്താംശകാധിപതികൾ —

> ലഗ്നാദിസപ്തമാംശേശാസ്സ്യുരോജരാശൗ യഥാക്രമം
> യുഗ്മലഗ്നേ സപ്താംശാനാമധിപാഃ സപ്തമാദയഃ. ൩൧

ഒരു രാശിയെ ഏഴായി ഭാഗിക്കുന്നതു് സപ്താംശകം. ആ സപ്താംശകങ്ങൾക്കു് ഓജരാശികളിൽ ക്രമേണ ലഗ്നാദിസപ്തഭാവാധിപന്മാർ നാഥന്മാരാണു്. യുഗ്മരാശികളിൽ ഏഴാംഭാവംമുതൽ ഉള്ള ഭാവങ്ങളുടെ അധിപന്മാർ ക്രമേണ നാഥന്മാരാണു്. എങ്ങനെ എന്നുവച്ചാൽ മേടത്തിന്റെ ആദ്യസപ്താംശത്തിനു തദധിപതിയായ കുജനും, ഇടവത്തിന്റെ ആദ്യസപ്താംശത്തിനു തൽസപ്തമരാശിയായ വൃശ്ചികത്തിന്റെ അധിപതിയായ കുജനും നാഥനാണു്. ശേഷവും ഇതുപോലെ ഊഹിച്ചുകൊള്ളണം.

നവാംശകാധിപതികൾ —

> ചാപാജസിംഹരാശീനാം നവാംശസ്വാമിനോ ഭവേത്
> വൃഷകന്യാമൃഗാണാം ച മൃഗാദ്യാ നവ കീൎത്തിതാഃ. ൩൨
> നൃയുക്തുലാഘടാനാഞ്ച തുലാദ്യാശ്ചാംശകാ നവ
> കൎക്കിവൃശ്ചികമീനാനാം കൎക്കടാദ്യാ നവാംശകാഃ. ൩൩

ഒരു രാശിയെ ഒൻപതായി ഭാഗിക്കുന്നതു നവാംശകം. ധനു മേടം ചിങ്ങം ഇവയുടെ നവാംശകങ്ങൾക്കു മേടം ആദിയായ ഒൻപതു രാശികളുടെ അധിപന്മാരും, ഇടവം കന്നി മകരം ഇവയുടെ നവാംശകങ്ങൾക്കു മകരം തുടങ്ങി ഒൻപതുരാശികളുടെ അധിപന്മാരും, മിഥുനം തുലാം കുംഭം ഇവയ്ക്കു തുലാം തുടങ്ങി ഒൻപതുരാശികളുടെ അധിപന്മാരും കൎക്കടകം വൃശ്ചികം മീനം ഇവയ്ക്കു കൎക്കടകം തുടങ്ങി ഒൻപതുരാശികളുടെ അധിപന്മാരും ക്രമേണ നാഥന്മാരാണു്. എങ്ങനെയെന്നുവച്ചാൽ മേടത്തിന്റെ ആദ്യനവാംശത്തിനു മേഷാധിപനായ കുജനും ഒൻപതാമത്തെ നവാംശത്തിനു് അതിന്റെ ഒൻപതാം രാശിയായ ധനുവിന്റെ അധിപനായ വ്യാഴവും നാഥന്മാരാണു്. ശേഷവും ഇതുപോലെ ഊഹിച്ചുകൊള്ളണം.

വർഗ്ഗോത്തമാംശകങ്ങൾ —

ചരേ ചാദ്യംശകോ ജ്ഞേയഃ സ്ഥിരേ മദ്ധ്യനവാംശകഃ
അന്ത്യാംശകോ ദ്വിസ്വഭാവേ വർഗ്ഗോത്തമ ഇതി സ്മൃതഃ. ൩൪

ചരരാശികളിൽ (മേടം കർക്കടകം തുലാം മകരം) ആദ്യനവാംശകവും, സ്ഥിരരാശികളിൽ (ഇടവം ചിങ്ങം വൃശ്ചികം കുംഭം) മദ്ധ്യനവാംശകവും, ഉഭയരാശികളിൽ (മിഥുനം കന്നി ധനു മീനം) അന്ത്യനവാംശകവും വർഗ്ഗോത്തമാംശകങ്ങളാകുന്നു.

ദശാംശകദ്വാദശാംശകാധിപതികൾ —

ലഗ്നാദിദശമാംശേശാസ്ത്വോജേ യുഗ്മേ നവാദികാഃ
ദ്വാദശാംശാധിപാസ്തത്തദ്രാശിവശാനുഗാഃ. ൩൫

ഒരു രാശിയെ പത്തായിഭാഗിക്കുന്നതു് ദശാംശകം. പന്ത്രണ്ടായി ഭാഗിക്കുന്നതു ദ്വാദശാംശകം. ഓജരാശികളിൽ ഓരോ ദശാംശകങ്ങൾക്കും ലഗ്നംതുടങ്ങി പത്തുവരെയുള്ള രാശികളുടെ ആധിപന്മാരും, യുഗ്മരാശികളിൽ ഒൻപതാമത്തേതുതുടങ്ങി പത്തുരാശികളുടെ ആധിപന്മാരും, മേടം തുടങ്ങിയുള്ള പന്ത്രണ്ടുരാശികളുടെ ദ്വാദശാംശങ്ങൾക്കു് അതാതുരാശിതുടങ്ങി പന്ത്രണ്ടുരാശികളുടെ അധിപന്മാരും ക്രമേണ നാഥന്മാരാണു്.

ഷോഡശാംശകാധിപതികൾ —

ഓജേ കചാദ്യപ്രമുഖാസ്സുധീശാ
വിരിഞ്ചശൗരീശദിവാകരാശ്ച
യുഗ്മേ വിലഗ്നേ സതി ഭാസ്കരാദ്യാ
വിലോമതഃ ഷോഡശഭാവനാഥാഃ. ൩൬

ഒരു രാശിയെ പതിനാറായി ഭാഗിക്കുമ്പോൾ ഓജരാശികളിൽ ഒന്നുമുതൽ പന്ത്രണ്ടുവരെയുള്ള ഓരോ അംശകങ്ങൾക്കു ക്രമേണ അതാതുരാശിമുതൽ ൧൨-രാശികളുടെ ആധിപന്മാരും, പതിമൂന്നുമുതൽ ൧൬-വരെയുള്ള അംശകങ്ങൾക്കു ക്രമേണ ബ്രഹ്മാവും വിഷ്ണുവും ശിവനും സൂര്യനും നാഥന്മാരും, യുഗ്മരാശികളിൽ ൧൨-വരെയുള്ള അംശകങ്ങൾക്കു ക്രമേണ അതാതു രാശിമുതൽ ൧൨-രാശികളുടെ ആധിപന്മാരും ൧൩-മുതൽ ൧൬-വരെയുള്ള അംശകങ്ങൾക്കു ക്രമത്തിൽ സൂര്യനും ശിവനും വിഷ്ണുവും ബ്രഹ്മാവും നാഥന്മാരും ആകുന്നു.

ത്രിംശാംശകാധിപതികൾ —

ആരാർക്കിജീവശശിനന്ദനശുക്രഭാഗാ-
സ്ത്വോജേ സമീരപവനാഷ്ടകശൈലബാണാഃ

യുഗ്മേ സമീരഗിരിപന്നഗപഞ്ചബാണാ-
സ്ത്രിംശാംശകാഃ സിതവിദാര്യശനിക്ഷമാജാഃ. ൩൭

ഒരു രാശിയെ മുപ്പതായി ഭാഗിക്കുമ്പോൾ ഓജരാശികളിൽ ൧-മുതൽ ൫-വരെ അംശകങ്ങൾക്കു കുജനും ൬-മുതൽ ൧൦-വരെ അംശകങ്ങൾക്കു ശനിയും, ൧൧-മുതൽ ൧൮-വരെ അംശകങ്ങൾക്കു വ്യാഴവും ൧൯-മുതൽ ൨൫-വരെ അംശകങ്ങൾക്കു ബുധനും, ൨൬-മുതൽ ൩൦-വരെ അംശകങ്ങൾക്കു ശുക്രനും, അധിപന്മാരാകുന്നു. യുഗ്മരാശികളിൽ ൧-മുതൽ ൫-വരെ അംശകങ്ങൾക്കു ശുക്രനും, ൬-മുതൽ ൧൨-വരെ അംശകങ്ങൾക്കു ബുധനും, ൧൩-മുതൽ ൨൦-വരെ അംശകങ്ങൾക്കു വ്യാഴവും, ൨൧-മുതൽ ൨൫-വരെ അംശകങ്ങൾക്കു ശനിയും ൨൬-മുതൽ ൩൦-വരെ അംശകങ്ങൾക്കു കുജനും അധിപന്മാരാകുന്നു.

ഷഷ്ട്യംശകാധിപതികൾ —

ഷഷ്ട്യംശകാനാമധിപാസ്തു യുഗ്മേ
ഘോരാംശകാദ്യാസ്തു ദേവതാശാഃ
യദോജരാശിഷ്വിതി തേ തദംശാഃ
ക്രമേണ യുഗ്മേ തു ഭവേദ്വിലോമാൽ. ൩൮

ഘോരാംശരക്ഷോഗണദേവഭാഗൗ
കുബേരരക്ഷോഗണകിന്നരാംശാഃ
ഭ്രഷ്ടഃ കുലഘ്നോ ഗരളാഗ്നിസംജ്ഞൗ
മായാംശകഃ പ്രേതപുരീശഭാഗഃ ൩൯

അപാംപതിർദ്ദേവഗണേശഭാഗഃ
കാലാംശഭാഗാവമൃതാംശചന്ദ്രൗ
മൃദ്വംശകഃ കോമളപത്മയോനി-
ലക്ഷ്മീശവാഗീശദിഗംബരാംശാഃ ൪൦

ദേവേന്ദ്രഭാഗഃ കലിനാശഭാഗഃ
ക്ഷിതീശഭാഗാംശഃ കമലാകരാംശഃ
മന്ദാത്മജോ മൃത്യുകരസ്തു കാലോ
ദാവാഗ്നിഘോരായമകണ്ടകാംശഃ ൪൧

സുധാമൃതാംശഃ പരിപൂർണ്ണചന്ദ്രോ
വിഷപ്രദിഗ്ദ്ധഃ കുലവീരഭാഗഃ
മൃത്യുസ്തു വംശക്ഷയപാതകാംശൗ
കാലസ്തു സൗമ്യോ മൃദുശീതളാംശൗ ൪൨

ദംഷ്ട്രാകരാളേന്ദുമുഖഃ പ്രവാംശഃ
കാലാഗ്നിദണ്ഡായുധനിർമ്മലാംശാഃ

ശുഭാകരശ്ശോഭനശീതളാംശൌ
സുധാപയോധിഭ്രമണേന്ദുരേഖ ൪൩

ഒരു രാശിയെ അറുപതായി ഭാഗിക്കുമ്പോൾ ഓജരാശികളുടെ ഓരോ അംശങ്ങൾക്കു ഘോരാംശം ആദ്യാംശം ഈ ക്രമത്തിലും, യുഗ്മരാശികളുടെ ഓരോ അംശങ്ങൾക്ക് ഓജരാശികളുടെ വിപരീതമായി ഇന്ദുരേഖാംശം, സുധാപയോധിഭ്രമണാംശം ഈ ക്രമത്തിലും ശുഭാശുഭാംശങ്ങൾ ഭവിക്കുന്നു. എങ്ങനെ എന്നുവച്ചാൽ ഓജരാശികളിൽ ൧ ഘോരാംശം ൨ രാക്ഷസാംശം ൩ ദേവാംശം ൪ കുബേരാംശം ൫ യക്ഷാംശം ൬ അചലാംശം ൭ കിന്നരാംശം ൮ ഭ്രഷ്ടാംശം ൯ കുലഘ്നാംശം ൧൦ ഗരളാംശം ൧൧ അഗ്നിഭാഗാംശം ൧൨ മായാംശം ൧൩ പ്രേതപുരീശാംശം ൧൪ അപാംപത്യംശം ൧൫ ദേവഗണേശാംശം ൧൬ കാലാംശം ൧൭ അഹ്യംശം ൧൮ അമൃതാംശം ൧൯ ചന്ദ്രാംശം ൨൦ മൃദ്വംശം ൨൧ കോമളാംശം ൨൨ പത്മാംശം ൨൩ ഭാന്വംശം ൨൪ ലക്ഷ്മീശാംശം ൨൫ വാഗീശാംശം ൨൬ ദിഗംബരാംശം ൨൭ ദേവേന്ദ്രാംശം ൨൮ കലിനാശാംശം ൨൯ ക്ഷിതീശ്വരാംശം ൩൦ കമലാകരാംശം ൩൧ മന്ദാത്മജാംശം ൩൨ മൃത്യുകരാംശം ൩൩ കാലാംശം ൩൪ ദാവാഗ്ന്യംശം ൩൫ ഘോരാംശം ൩൬ യമകണ്ടകാംശം ൩൭ സുധാമൃതാംശം ൩൮ പരിപൂർണ്ണചന്ദ്രാംശം ൩൯ വിഷപ്രദിഗ്ധാംശം ൪൦ കലവീരാംശം ൪൧ മുഖ്യാംശം ൪൨ വംശക്ഷയാംശം ൪൩ ഉത്പാതകാംശം ൪൪ കാലാംശം ൪൫ സൌമ്യാംശം ൪൬ മൃദ്വംശം ൪൭ ശീതളാംശം ൪൮ ദംഷ്ട്രാംശം ൪൯ കരാളമുഖാംശം ൫൦ ഇന്ദുമുഖാംശം ൫൧ പ്രവീണാംശം ൫൨ കാലാഗ്ന്യംശം ൫൩ ദണ്ഡാംശം ൫൪ ആയുധാംശം ൫൫ നിർമ്മലാംശം ൫൬ ശുഭാകരാംശം ൫൭ ശോഭനാംശം ൫൮ ശീതളാംശം ൫൯ സുധാപയോധിഭ്രമണാംശം ൬൦ ഇന്ദുരേഖാംശം. ഇങ്ങനെയും യുഗ്മരാശികളിൽ ൧ ഇന്ദുരേഖാംശം ൨ സുധാപയോധിഭ്രമണാംശം ഇങ്ങനെ ഓജരാശികൾക്കു വിപരീതമായി ൬൦ അംശങ്ങളും ക്രമേണ ധരിച്ചുകൊള്ളണം.

വൈശേഷികാംശങ്ങൾ —

മൂലത്രികോണസ്വഗൃഹോച്ചഭാഗാ
വർഗ്ഗോത്തമാനാം ഖേചരവർഗ്ഗമാനാം
സംയോഗജാതോത്തമനാമപൂർവ്വാ
വൈശേഷികാംശാ ഇതി തേ വദന്തി. ൪൪

മൂലത്രികോണം, സ്വക്ഷേത്രം, ഉച്ചഭാഗം ഇവ ഖേചരവർഗ്ഗങ്ങളിലെ വർഗ്ഗോത്തമാംശങ്ങളോടു ചേരുമ്പോൾ ഉത്തമവൈശേഷികാംശങ്ങളായിത്തീരുന്നു.

ഉത്തമാദ്യംശങ്ങൾ —

ഉത്തമം തു ത്രിവർഗ്ഗൈക്യം ചതുർവ്വർഗ്ഗം തു ഗോപുരം
പഞ്ചവർഗ്ഗകസംയോഗഃ സിംഹാസനമിഹോച്യതേ. ൪൨

വർഗ്ഗഷട്കം പാരിജാതം ഷഷ്ഠം പാരാവതാംശകം
സപ്തമം ദേവലോകാഖ്യമഷ്ടമം ച തഥാ ഭവേൽ. ൪൩

ഐരാവതം തു നവകം ഫലം തേഷാം പൃഥക് പൃഥക്
വിലഗ്നഹോരാദ്രേക്കാണനവാംശദ്വാദശാംശകാഃ ൪൪

ത്രിംശാംശകശ്ച ഷഡ്വർഗ്ഗഃ ശുഭകർമ്മസു ശസ്യതേ
സസപ്താംശഃ ഷഡ്വർഗ്ഗഃ സപ്തവർഗ്ഗോഭിധീയതേ ൪൫
ജാതകേഷു ച സർവ്വേഷു ഗ്രഹാണാം ബലകാരണം.

മൂന്നുവർഗ്ഗം ഒന്നിച്ചു ചേർന്നാൽ ഉത്തമാംശവും നാലുവർഗ്ഗം ഒന്നിച്ചാൽ ഗോപുരാംശവും ൫ വർഗ്ഗം ഒന്നിച്ചാൽ സിംഹാസനാംശവും ആറു വർഗ്ഗം ഒന്നിച്ചാൽ പാരിജാതാംശവും ൭ വർഗ്ഗം ഒന്നിച്ചാൽ പാരാവതാംശവും ൭ വർഗ്ഗം ഒന്നിച്ചാലും എട്ടു വർഗ്ഗം ഒന്നിച്ചാലും ദേവലോകാംശവും ൯ വർഗ്ഗം ഒന്നിച്ചു ചേർന്നാൽ ഐരാവതാംശവും ആകുന്നു. ഇവയെല്ലാറ്റിന്റെയും ഫലവും വെവ്വേറെയാണു്. ലഗ്നം ഹോര ദ്രേക്കാണം നവാംശം ദ്വാദശാംശകം ത്രിംശാംശം ഇവ ആറും കൂടിയാൽ ഷഡ്വർഗ്ഗം. ഇതു് ശുഭകർമ്മങ്ങളിൽ നല്ലതാണു്. ഷഡ്വർഗ്ഗം സപ്താംശത്തോടു ചേരുമ്പോൾ സപ്തവർഗ്ഗമാകും. ഈ അംശങ്ങളെല്ലാം ജാതകങ്ങളിൽ ഗ്രഹങ്ങളുടെ ബലത്തെ അറിയുന്നതിനുള്ളതാകുന്നു.

ലഗ്നാദിഭാവങ്ങളുടെ നാമങ്ങൾ —

കല്യോദയാദ്യതനുജന്മവിലഗ്നഹോരാ
വാഗർത്ഥഭുക്തിനയനസ്വകുടുംബകാനി;
ദുശ്ചിക്യവിക്രമസഹോദരവീര്യധൈര്യ—
കർണ്ണാസ്തൃതീയഭവനസ്യ ഭവന്തി സംജ്ഞാഃ ൪൬

പാതാളവൃദ്ധിഹിബുകക്ഷിതിമാതൃവിദ്യാ-
യാനാംബുഗേഹസുഖബന്ധുചതുഷ്ടയാനി
ധീദേവരാജപിതൃനന്ദനപഞ്ചമാനി
രോഗാംഗശസ്ത്രഭയഷഷ്ഠരിപുക്ഷതാനി. ൪൭

ജാമിത്രകാമഗമനാനി കളത്രസമ്പദ്-
ദ്യൂനാസ്തസപ്തമഗൃഹാണി വദന്തി ചാര്യാഃ
രന്ധ്രായുരഷ്ടമകമൃത്യുവിനാശനാനി
ധർമ്മോ ഗുരുഃ ശുഭതപോ നവമാഗ്യഭാനി. ൪൮

വ്യാപാരമേഷൂരണമദ്ധ്യമാനം
ജ്ഞാനം ച രാജ്യാസ്പദകർമ്മസംജ്ഞാഃ
ഏകാദശോപാന്ത്യഭവായലാഭാ-
രിപ്ഫവ്യയദ്വാദശകാന്ത്യഭാനി. ൧൨.

ലഗ്നത്തിന് കല്യം, ഉദയം, ആദ്യം, തനു, ജന്മം, വിലഗ്നം, ഹോര, എന്നും, ൨-ാംഭാവത്തിന് വാക്ക്, അർത്ഥം, ഭുക്തി, നയനം, സ്വം, കുടുംബം എന്നും, ൩-ാംഭാവത്തിന്, ദുശ്ചിക്യം. വിക്രമം, സഹോദരം, വീര്യം, ധൈര്യം, ദക്ഷിണകർണ്ണം, എന്നും ൪-ാംഭാവത്തിന്, പാതാളം, വൃദ്ധി, ഹിബുകം, ക്ഷിതി, മാതാവ്, വിദ്യാ, വാഹനം, അംബു, ഗേഹം, സുഖം, ബന്ധു. ചതുഷ്ടയം എന്നും, ൫-ാം ഭാവത്തിന് ധീ, ദേവൻ, രാജാവ്, പിതാവ്, പുത്രൻ. പഞ്ചമം എന്നും ൬-ാം ഭാവത്തിന് രോഗം, അംഗം, ശസ്ത്രം, ഭയം. ഷഷ്ഠം, രിപു, ക്ഷതം എന്നും, ൭-ാംഭാവത്തിന് ജാമിത്രം. കാമൻ, ഗമനം, കളത്രം ദ്യൂനം, അസ്തം, സപ്തമം എന്നും, ൮-ാംഭാവത്തിന് രന്ധ്രം, ആയുസ്സ്, അഷ്ടമം, മൃത്യു, വിനാശനംഎന്നും, ൯-ാംഭാവത്തിന് ധർമ്മം, ഗുരു, ശുഭം, തപസ്സ്, നവം, ഭാഗ്യം എന്നും, ൧൦-ാംഭാവത്തിന് വ്യാപാരം മേഷൂരണം, മദ്ധ്യം, മാനം, ജ്ഞാനം, രാജ്യം, ആസ്പദം, കർമ്മം എന്നും, ൧൧-ാം ഭാവത്തിന് ഏകാദശം, ഉപാന്ത്യം, ഭവം, ആയം, ലാഭം എന്നും, ൧൨-ാംഭാവത്തിന് രിപ്ഫം. വ്യയം. ദ്വാദശം. അന്ത്യം എന്നും പേരുകൾഉണ്ട്. ഇതു കൂടാതെ മുൻപറഞ്ഞ നാമങ്ങളുടെ പര്യായങ്ങളും സംജ്ഞകളായി ഗ്രഹിച്ചുകൊള്ളണം

കേന്ദ്രാദിസംജ്ഞകൾ —

മേഷൂരണോദയകളത്രരസാതലാനി
സ്യുഃ കേന്ദ്രകണ്ടകചതുഷ്ടയസംജ്ഞിതാനി
ലഗ്നാൽ ത്രികോണഭവനം നവപഞ്ചമം ച
സ്യാൽ ത്രിത്രികോണമുദയാന്നവമം വദന്തി. ൧൩.

ലഗ്നം നാല് ഏഴ് പത്ത് ഈ ഭാവങ്ങൾക്ക് കേന്ദ്രം കണ്ടകം ചതുഷ്ടയം എന്നും ൫-൯ ഈ ഭാവങ്ങൾക്ക് ത്രികോണം എന്നും ൯-ാംഭാവത്തിന് ത്രിത്രികോണം എന്നും പേരുകൾ ഉണ്ട്.

പണപരാദിസംജ്ഞകൾ —

തനുസുഖമദനാജ്ഞാ രാശയഃ കേന്ദ്രസംജ്ഞാഃ
പണഫരഭവനാനി സ്വായപുത്രാഷ്ടമാനി
വ്യയഗുരുരിപുദുശ്ചിക്യാനി ചാപോക്ലിമാനി
പ്രവദതി ചതുരശ്രം മൃത്യുബന്ധ്വാലയം ച. ൧൪

മേഷാദികാഃ, പുഷ്കരഭാഗസംജ്ഞകാഃ
മുഹൂർത്തജന്മാദിഷു ശോഭനപ്രദാഃ. ൪൮

മുഹൂർത്താദികളിൽ മേഷാദിരാശികളിൽ ക്രമേണ ൨൧-൧൪-൧൮-൮-൧൯-൯-൨൪-൧൧-൨൩-൧൪-൧൯-൯- ഈ ഭാഗങ്ങൾ പുഷ്കരഭാഗങ്ങളും ശുഭങ്ങളും ആകുന്നു.

മേഷാദികളുടെ വാസസ്ഥാനങ്ങൾ —

ക്രമാൽ പാടലകന്ത്യാടചേരചോളവസുന്ധരാഃ
പാണ്ഡ്യകേരളകോലാഖ്യമലയാവനിസൈന്ധവാഃ ൪൯
ഉദക്പാഞ്ചാലയവനകോസലക്ഷിതിസംജ്ഞകാഃ
മേഷാദിസർവ്വരാശീനാം വാസദേശാഃ പ്രകീർത്തിതാഃ ൫൦

പാടലം കന്ത്യാടം ചേരം ചോളം പാണ്ഡ്യം കേരളം കോലം മലയം സൈന്ധവം പാഞ്ചാലം യവനം കോസലം ഈ ദേശങ്ങൾ ക്രമേണ മേഷാദികളുടെ വാസസ്ഥാനങ്ങളാകുന്നു.

രാശികളുടെ പ്ലവാദികൾ —

സ്വാമ്യാശാഖ്യം യത്തദ്രാശേഃ പ്ലവത്വം
ഭാനാക്രാന്താദംബുസംജ്ഞോഭിജിൽ സ്യാൽ
ഹോരാതന്ത്രേ പാരിജാതാഭിധാനേ
സംജ്ഞാദ്ധ്യായഃ കീർത്തിതോ രാശിശീലഃ. ൫൧

മേഷാദികളുടെ പ്ലവത്വം (ചരിവ്) സ്വാമികളുടെ ദിക്കിലേക്കാകുന്നു. എങ്ങിനെ എന്നുവെച്ചാൽ — മേഷവൃശ്ചികങ്ങളുടെ അധിപതി കുജനാം, കുജന്റെ ദിക്ക് തെക്കേതും ആകയാൽ മേഷവൃശ്ചികങ്ങളുടെ ചരിവു തെക്കോട്ടും, ഇതുപോലെ ഇടവത്തിന്റെയും തുലാത്തിന്റെയും ചരിവ് അഗ്നികോണിലേക്കും മിഥുന കന്നികളുടെ ചരിവ് വടക്കോട്ടും കർക്കടകത്തിന്റെ ചരിവ് വായുകോണിലേക്കും ചിങ്ങത്തിന്റെ ചരിവ് കിഴക്കോട്ടും ധനുവിന്റെയും മീനത്തിന്റെയും ചരിവ് ഈശകോണിലേക്കും മകരകുംഭങ്ങളുടെ ചരിവ് പടിഞ്ഞാറോട്ടും ആകുന്നു. സൂര്യൻ നിൽക്കുന്ന രാശിയുടെ നാലാം രാശിക്ക് അഭിജിത്തെന്നു പറയുന്നു. ഇങ്ങനെ പാരിജാതം എന്ന പേരായ ഹോരാശാസ്ത്രത്തിൽ രാശിശീലം എന്ന സംജ്ഞാദ്ധ്യായം സമ്പൂർണ്ണമായി.

പ്രഥമാദ്ധ്യായവ്യാഖ്യാനം സമ്പൂർണ്ണം.

---

# അഥ ദ്വിതീയോഽധ്യായഃ

ഗ്രഹസ്വരൂപകഥനം —

കാലസ്യാത്മാ ഭാസ്കരശ്ചിത്തമിന്ദു-
സ്സത്വം ഭൌമസ്സ്യാദ്വചശ്ചന്ദ്രസൂനുഃ
ദേവാചാര്യസ്സൌഖ്യവിജ്ഞാനസാരഃ
കാമഃ ശുക്രോ ദുഃഖമേവാർക്കസൂനുഃ. ൧

സൂര്യൻ കാലപുരുഷന്റെ ആത്മാവും, ചന്ദ്രൻ മനസ്സും, കുജൻ സത്വവും, (ശൌര്യവും) ബുധൻ വാക്കും, വ്യാഴം സൌഖ്യവിജ്ഞാനസാരവും, ശുക്രൻ കാമവും, ശനി ദുഃഖവും ആകുന്നു.

ദിനേശചന്ദ്രൌ രാജാനൌ; സചിവൌ ജീവഭാർഗ്ഗവൌ
കുമാരോ വിത് കുജോ നേതാ പ്രേഷ്യസ്തപനനന്ദനഃ. ൨

സൂര്യചന്ദ്രന്മാർ രാജാക്കന്മാരും, ഗുരുശുക്രന്മാർ മന്ത്രികളും, ബുധൻ കുമാരനും, കുജൻ നേതാവും, സൂര്യൻ പ്രേഷ്യനും (ഭൃത്യനും) ആകുന്നു.

സൂര്യാദിഗ്രഹനാമങ്ങൾ —

ഹേളിഃ സൂര്യസ്തപനദിനകൃൽഭാനുപൂഷാരുണാർക്കാ
സോമഃ ശീതദ്യുതിരുഡുപതിർഗ്ലൌർമൃഗാങ്കേന്ദുചന്ദ്രാഃ
ആരോ വക്രഃ ക്ഷിതിജരുധിരാംഗാരകാഃ ക്രൂരനേത്രഃ
സൌമ്യസ്താരാതനയബുധവിദ്ബോധനാശ്ചേന്ദുപുത്രഃ. ൩

ആദിത്യനു്, ഹേളി, സൂര്യൻ, തപനൻ, ദിനകൃത്തു്, ഭാനു, പൂഷാവു്, അരുണൻ, അർക്കൻ എന്നും; ചന്ദ്രനു് സോമൻ, ശീതദ്യുതി, ഉഡുപതി, ഗ്ലൌവു്, മൃഗാങ്കൻ, ഇന്ദു, ചന്ദ്രൻ എന്നും; കുജനു്, ആരൻ, വക്രൻ, ക്ഷിതിജൻ (ഭൂപുത്രൻ) രുധിരൻ, അംഗാരകൻ, ക്രൂരനേത്രൻ എന്നും; ബുധനു് സൌമ്യൻ, താരാപുത്രൻ ബുധൻ, വിൽ (വിത്തു്) ബോധനൻ, ഇന്ദുപുത്രൻ എന്നും പേരുകൾ ഉണ്ടു്.

വ്യാഴം മുതലായ ഗ്രഹങ്ങളുടെ നാമങ്ങൾ —

മന്ത്രീ വാചസ്പതിർഗ്ഗുരുസുരാചാര്യദേവേജ്യജീവാഃ
ശുക്രഃ കാവ്യഃ സിതഭൃഗുസുതാച്ഛാസ്ഫുജിദ്ദാനവേജ്യാഃ
ഛായാസൂനുസ്തരണിതനയഃ കോണമന്ദാർക്കിമന്ദാ
രാഹുഃ സർപ്പാസുരഫണിതമസ്സൈംഹികേയാഗവശ്ച. ൪

ധ്വജഃ ശിഖീ കേതുരിതി പ്രസിദ്ധാ വദന്തി തജ്ജ്ഞാ ഗുളികശ്ച മാന്ദിഃ
ഉപഗ്രഹാ മാന്ദിമുഖഗ്രഹാംശാഃ കാലാദയഃ കല്പ്യഫലപ്രദാഃ സ്യുഃ ൫

വ്യാഴത്തിന്ന്, മന്ത്രി, വാചസ്പതി, ഗുരു, സുരാചാൎയ്യൻ, ദേവേജ്യൻ, ജീവൻ എന്നും; ശുക്രന്ന്, ശുക്രൻ, കാവ്യൻ, സിതൻ, ഭൃഗുസുതൻ, അച്ഛൻ, ആസ്ഫുജിത്ത്, ദാനവേജ്യൻ എന്നും; ശനിക്ക്, ഛായാപുത്രൻ, സൂൎയ്യപുത്രൻ, ശനി, ആൎക്കി, മന്ദൻ എന്നും; രാഹുവിന്ന് രാഹു, സൎപ്പം, അസുരൻ, ഫണി, തമസ്സ്, സൈംഹികേയൻ (സിംഹികാപുത്രൻ), അഗു എന്നും; കേതുവിന്ന് ധ്വജൻ, ശിഖി, കേതു എന്നും; ഗുളികന്നു ഗുളികൻ, മാന്ദി എന്നും പേരുകൾ ഉണ്ട്. കാലാദികളായ സൂൎയ്യാദിഗ്രഹാംശങ്ങൾ ഉപഗ്രഹങ്ങളും കഷ്ടഫലപ്രദങ്ങളും ആകുന്നു.

കാലാദ്യംശങ്ങൾ —

ക്രമശഃ കാലപരിധിധൂമാൎദ്ധപ്രഹരാഹ്വയാഃ
യമകണ്ടകകോദണ്ഡമാന്ദിപാതോപകേതവഃ. ൩

സൂൎയ്യാദിനവഗ്രഹങ്ങൾക്ക് ക്രമേണ കാലം പരിധി ധൂമം അൎദ്ധപ്രഹരം യമകണ്ടകം കോദണ്ഡം (ഇന്ദ്രചാപം) മാന്ദി പാതം ഉപകേതു ഇങ്ങനെ കാലാദികളായ ഉപഗ്രഹങ്ങൾ പറയപ്പെട്ടിരിക്കുന്നു.

ഗ്രഹദേഹകാന്തികൾ —

ഭാനുഃ ശ്യാമളലോഹിതദ്യുതിതനുശ്ചന്ദ്രഃ സിതാംശോ യുവാ
ദുൎവ്വാശ്യാമളകാന്തിരിന്ദുതനയഃ സാരക്തഗൌരഃ കുജഃ
മന്ത്രീ ഗൌരകളേബരസ്സിതതനുഃ ശുക്രോഽസിതാംഗഃ ശനി—
സ്വാനീലാകൃതിമേഘവാനഹിപതിഃ കേതുൎവ്വിചിത്രദ്യുതിഃ ൪

സൂൎയ്യൻ കറുപ്പും ചുവപ്പും ഉള്ള ശരീരകാന്തിയോടുകൂടിയവനും, ചന്ദ്രൻ ശുഭ്രശരീരനും യുവാവും, ബുധൻ, കറുകപോലെ കറുത്ത കാന്തിയോടു കൂടിയവനും, കുജൻ ചുവപ്പും വെളുപ്പും കൂടിയ നിറമുള്ളവനും, വ്യാഴം ഗൌരവൎണ്ണനും, ശുക്രൻ സിതശരീരനും, ശനി കൃഷ്ണവൎണ്ണനും, രാഹു എററവും കറുത്തനിറമുള്ള മേഘത്തോടുകൂടിയവനും, കേതു വിചിത്രവൎണ്ണനും ആകുന്നു.

സൂൎയ്യാദികളുടെ സ്വരൂപങ്ങൾ —

പ്രകാശകൌ ശീതകരപ്രഭാകരൌ
താരാഗ്രഹാഃ പഞ്ച ധരാസുതാദയഃ
തമസ്സ്വരൂപൌ ശിഖിസിംഹികാസുതൌ
ശുഭാഃ ശശിജ്ഞാമരവന്ദ്യഭാൎഗ്ഗവാഃ. ൫

ചന്ദ്രനും സൂൎയ്യനും പ്രകാശിക്കുന്ന ഗ്രഹങ്ങളും, കുജൻ തുടങ്ങിയ ൫ ഗ്രഹങ്ങൾ നക്ഷത്രാകൃതികളും, കേതുവും രാഹുവും തമസ്സ്വ

ശുഭന്മാരും, ചന്ദ്രൻ ബുധൻ വ്യാഴം ശുക്രൻ ഇവർ ശുഭഗ്രഹങ്ങളും ആകുന്നു.

ക്രൂരസൌമ്യഗ്രഹഭേദം —

ക്ഷീണേന്ദുമന്ദരവിരാഹുശിഖിക്ഷ്മാജാഃ
പാപാസ്തു പാപയുതചന്ദ്രസുതശ്ച പാപഃ
തേഷാമതീവശുഭദൌ ഗുരുഭാർഗ്ഗവാഖ്യൌ
ക്രൂരൌ ദിവാകരസുതക്ഷിതിജൌ ഭവേതാം. ൯

ക്ഷീണചന്ദ്രൻ ശനി ആദിത്യൻ രാഹു കേതു കുജൻ ഇവർ പാപന്മാരാകുന്നു. പാപത്തോടുകൂടിയ ബുധനും പാപനാകുന്നു. അവരിൽ വെച്ച് ഗുരുവും ശുക്രനും അതിശുഭന്മാരും, ശനിയും കുജനും അതിക്രൂരന്മാരും ആകുന്നു.

ചന്ദ്രന്റെ ശുഭാശുഭകാലം —

ശുക്ലാദികാനി ദശകേ ഽഹനി മദ്ധ്യവീര്യ്യ—
ശാലീ ദ്വിതീയദശകേ ഽതിശുഭപ്രദോ ഽസൌ
ചന്ദ്രസ്തൃതീയദശകേ ബലവർജ്ജിതസ്തു
സൌമ്യേക്ഷണാദിസഹിതോ യദി ശോഭനഃ സ്യാൽ ൧൦

ചന്ദ്രൻ ശുക്ലപക്ഷാദിയായി ൧൦ ദിവസംവരെ മദ്ധ്യവീര്യ്യശാലിയും ൧൦ ദിവസംമുതൽ ൨൦ ദിവസംവരെ പൂർണ്ണബലമുള്ളവനും ൨൦ ദിവസം മുതൽ ൩൦ ദിവസംവരെ ബലമില്ലാത്തവനും ശുഭഗ്രഹങ്ങളായ ഗുരു മുതലായവരോടു ചേരുകയോ അവർ നോക്കുകയോ ചെയ്താൽ അതിശോഭനനും ആകുന്നു. ഇവിടെ ചന്ദ്രന് ശുക്ലപക്ഷം മുതൽ കൃഷ്ണപക്ഷം കഴിയുന്നതുവരെയുള്ള ൩൦ ദിവസത്തെ ബലമാണ് പറഞ്ഞത് എന്നു ധരിച്ചുകൊള്ളണം.

ഗ്രഹോദയസ്വരൂപങ്ങൾ —

രവ്യാരരാഹുമന്ദാശ്ച പൃഷ്ഠേനോദ്യന്തി സർവ്വദാ
ശിരസാ ശുക്രചന്ദ്രജ്ഞാ ജീവസ്തൂഭയതോ വ്രജേൽ ൧൧

സൂര്യൻ, ചൊവ്വ, രാഹു, ശനി ഇവർ എല്ലായ്പോഴും പൃഷ്ഠോദയന്മാരും, ശുക്രൻ, ചന്ദ്രൻ, ബുധൻ ഇവർ ശീർഷോദയന്മാരും, വ്യാഴം ഉഭയോദയനും ആകുന്നു.

ഗ്രഹാകാരങ്ങൾ —

ദിവാകരജ്ഞൌ വിഹഗസംജ്ഞകൌ ച
സരീസൃപാകാരയുതസ്സ്വഭാനുഃ
പുരന്ദരാചാര്യസിതൌ ദ്വിപാദൌ
ചതുഷ്പദൌ ഭാനുസുതക്ഷമാജൌ. ൧൨

സൂൎയ്യനും ബുധനും പക്ഷിസ്വരൂപന്മാരും, ചന്ദ്രൻ സൎപ്പസ്വരൂപനും, വ്യാഴവും ശുക്രനും ദ്വിപാദന്മാരും, ശനിയും കുജനും ചതുഷ്പാദന്മാരും, ആകുന്നു.

ഗ്രഹങ്ങളുടെ സഞ്ചാരദേശങ്ങൾ—

ജലാശയൌ ചന്ദ്രസിതാവവന്യൌ
ബുധാലയഗ്രാമചരൌ ഗുരുജ്ഞൌ
കുജാഹിമന്ദധ്വജവാസരേശാ
ഭവന്തി ശൈലാടവിസഞ്ചരന്തഃ. ൧൨

ചന്ദ്രനും ശുക്രനും ജലമുള്ളിടത്തു സഞ്ചരിക്കുന്നവരും, വ്യാഴനും ബുധനും വിദ്വൽഗൃഹഗ്രാമങ്ങളിൽസഞ്ചരിക്കുന്നവരും, കുജൻ, രാഹു, ശനി, കേതു, സൂൎയ്യൻ ഇവർ പൎവ്വതങ്ങൾ. കാടുകൾ ഇൗ സ്ഥലങ്ങളിൽ സഞ്ചരിക്കുന്നവരും ആകുന്നു.

ഗ്രഹങ്ങളുടെ വയസ്സുകൾ—

ബാലോ ധരാജശ്ശശിജഃ കുമാരഃ
ത്രിംശൽ ഗുരുഃ ഷോഡശവത്സരസ്സിതഃ
പഞ്ചാശദൎക്കോ വിധുരപ്യസപ്തതിഃ
ശതാബ്ദസംഖ്യാസ്സനിരാഹുകേതവഃ. ൧൩

കുജൻ ബാലനും, ബുധൻ കുമാരനും, ഗുരു ൩൦ വയസ്സുള്ളവനും, ശുക്രൻ പതിനാറുവയസ്സുള്ളവനും, സൂൎയ്യൻ ൫൦ വയസ്സുള്ളവനും, ചന്ദ്രൻ ൭൦ വയസ്സുള്ളവനും, ശനി, രാഹു, കേതു ഇവർ ൧൦൦ വയസ്സുള്ളവരും ആകുന്നു.

ഗ്രഹാധിപത്യം—

ശാഖാധിപാ ജീവസിതാരബോധനാ
ധാതുസ്വരൂപശ്ച ചരൌ കുജാൎക്കൌ
മൂലപ്രധാനൌ തുഹിനാകരാൎക്കജൌ
ജീവൌ സിതാൎയ്യൌ തു വിമിശ്രമിന്ദുജഃ. ൧൪

ഗുരു, ശുക്രൻ, കുജൻ, ബുധൻ ഇവർ ശാഖാധിപതികളും, കുജൻ സൂൎയ്യൻ ഇവർ ധാതുപ്രധാനന്മാരും. ചന്ദ്രനും കുജനും മൂലപ്രധാനന്മാരും, ശുക്രനും വ്യാഴവും ജീവപ്രധാനന്മാരും, ബുധൻ മിശ്രഗ്രഹവും ആകുന്നു.

ഗ്രഹാവസ്ഥകൾ—

ദീപ്തഃ സ്വസ്ഥഃ പ്രമുദിതശ്ശാന്തഃ ശക്തഃ പ്രപീഡിതഃ
ദീനഃ ഖലസ്തു വികലോ ഭീതോഽവസ്ഥാ ദശ ക്രമാൽ. ൧൫

ഗ്രഹങ്ങൾക്കു ദീപ്തൻ, സ്വസ്ഥൻ, പ്രമുദിതൻ, ശാന്തൻ, ശക്തൻ, പ്രപീഡിതൻ, ദീനൻ, ഖലൻ, വികലൻ, ഭീതൻ ഇങ്ങനെ

ക്രമേണ പത്തു് നാമാവസ്ഥകൾ ഉണ്ടു്. ഇവയെ അടുത്തുതന്നെ വ്യക്തമായിപ്പറയും.

സ്വോച്ചത്രികോണോപഗതഃ പ്രദീപ്തഃ
സ്വസ്ഥഃ സ്വഗേഹേ മുദിതഃ സുഹൃൽഭേ
ശാന്തസ്തു സൌമ്യഗ്രഹവർഗ്ഗയാതഃ
ശക്തോഽതിശുദ്ധഃ സ്ഫുടരശ്മിജാലൈഃ ൫൭

ഗ്രഹാഭിഭൂതസ്ത്വതിപീഡിതസ്സ്യാ—
ച്ഛത്രുരാശ്യംശഗതോഽതിദീനഃ
ഖലസ്തു പാപഗ്രഹവർഗ്ഗയോഗാ—
ന്നീചേഽതിഭീതോ വികലോഽസ്തയാതഃ ൫൮

ഗ്രഹം തന്റെ ഉച്ചരാശിയിലോ ത്രികോണരാശിയിലോ നിൽക്കുമ്പോൾ പ്രദീപ്തനും, സ്വഗേഹത്തിൽ നിൽക്കുമ്പോൾ സ്വസ്ഥനും, ബന്ധുഭവനത്തിൽ നിൽക്കുമ്പോൾ മുദിതനും, സൌമ്യഗ്രഹവർഗ്ഗത്തെ പ്രാപിക്കുമ്പോൾ ശാന്തനും, രശ്മിസമൂഹങ്ങളാൽ സുവ്യക്തനായിരിക്കുമ്പോൾ ശക്തനും, ഗ്രഹങ്ങളുമായുള്ള യുദ്ധത്തിൽ തോൽക്കുമ്പോൾ അതിപീഡിതനും, ശത്രുരാശ്യംശങ്ങളിൽ നില്ക്കുമ്പോൾ അതിദീനനും, പാപഗ്രഹവർഗ്ഗത്തോടു ചേരുമ്പോൾ ഖലനും, നീചരാശിയിൽ നില്ക്കുമ്പോൾ അതിഭീതനും, മൌഢ്യത്തിൽ (പാടിൽ) നിൽക്കുമ്പോൾ വികലനും ആകുന്നു.

ഗ്രഹവർണ്ണങ്ങൾ —

വർണ്ണാസ്താമ്രസിതാതിരക്തഹരിതവ്യാപീതകർബ്ബുരാഃ
കൃഷ്ണാർക്കാദിദിനാധീനാം നഷ്ടാദൌ ച പ്രകീർത്തിതാഃ ൫൯

സൂര്യനു് താമ്രവർണ്ണവും, ചന്ദ്രനു വെളുപ്പും, കുജനു ചുവപ്പും, ബുധനു പച്ചനിറവും, വ്യാഴത്തിനു മഞ്ഞവർണ്ണവും, ശുക്രനു ചിത്രവർണ്ണവും, ശനിക്കു കറുപ്പും ആകുന്നു. ഇതിന്റെ ഉപയോഗം നഷ്ടപ്രശ്നാദിയിലാകുന്നു.

ഗ്രഹദ്രവ്യങ്ങളും ഗ്രഹാധിദേവതകളും —

ദ്രവ്യാണി താമ്രമണികാഞ്ചനശുക്തിരൌപ്യ-
മുക്താപ്യയശ്ച ദിനനാഥമുഖഗ്രഹാണാം
വഹ്ന്യംബുഷൺമുഖഹരീന്ദ്രശചീവിരിഞ്ച-
മുഖ്യാദിവാകരമുഖാധിദേവതാസ്സ്യുഃ. ൬൦

സൂര്യനു ചെമ്പും, ചന്ദ്രനു രത്നം, കുജനു സ്വർണ്ണവും, ബുധനു മുത്തുച്ചിപ്പിയും, വ്യാഴത്തിനു വെള്ളിയും, ശുക്രനു മുത്തും, ശനിക്കു് ഇരിമ്പും ദ്രവ്യങ്ങളാകുന്നു. അഗ്നി ജലം സുബ്രഹ്മണ്യൻ വിഷ്ണു

ഇന്ദ്രൻ ഇന്ദ്രാണി ബ്രഹ്മാവു് ഇവർ ക്രമേണ സൂര്യൻ തുടങ്ങിയ ഗ്രഹങ്ങളുടെ ദേവതകളാകുന്നു.

ഗ്രഹരത്നങ്ങൾ —

മാണിക്യം ദിനനായകസ്യ വിമലം മുക്താഫലം ശീതഗോ-
ർമ്മാഹേയസ്യ ച വിദ്രുമം മരതകം സൌമ്യസ്യ ഗാരുത്മതം
ദേവേജ്യസ്യ ച പുഷ്യരാഗമസുരാചാര്യസ്യ വജ്രം ശനേർ-
നീലന്നിർമ്മലമന്യയോശ്ച ഗദിതേ ഗോമേദവൈഡൂര്യകേ

സൂര്യന്നു മാണിക്യവും, ചന്ദ്രന്നു നിർമ്മലമായമുത്തും, ചൊവ്വായ്ക്കു പവിഴവും, ബുധന്നു മരതകവും, വ്യാഴത്തിന്നു പുഷ്യരാഗവും, ശുക്രന്നു വജ്രവും, ശനിക്കു നീലവും, രാഹുവിന്നു ഗോമേദവും, കേതുവിന്നു വൈഡൂര്യവും രത്നങ്ങളാകുന്നു.

ഗ്രഹവസ്ത്രങ്ങൾ —

സ്ഥൂലാംബരം നൂതനചാരുചേലം
കൃശാനുതോയാഹതമദ്ധ്യമാനി
ദൃഢംശുഭ്രകം ജീർണ്ണമിനാദികാനാം
വസ്ത്രാണി സർവ്വേ മുനയോ വദന്തി. ൨൨

സൂര്യന്നു വലിയ വസ്ത്രവും, ചന്ദ്രന്നു കോടിമുണ്ടും, കുജന്നു തീപിടിച്ച വസ്ത്രവും, ബുധന്നു നനഞ്ഞവസ്ത്രവും, വ്യാഴത്തിന്നു ഇടത്തരം വസ്ത്രവും ശുക്രന്നു ഉറപ്പുള്ള വസ്ത്രവും ശനിക്കു ജീർണ്ണവസ്ത്രവും ആകുന്നു.

ഗ്രഹദിക്കുകളും ഗ്രഹഋതുക്കളും —

പ്രാഗ്യാദികാ ഭാനുസിതാരരാഹു-
മന്ദേന്ദുവിദ്ദേവപുരോഹിതാഃ സ്യുഃ
ശുക്രാരചന്ദ്രജ്ഞസുരേജ്യമന്ദാ
വസന്തമുഖ്യർത്ത്വധിപാ ദൃശാരൈഃ ൨൩

സൂര്യൻ കിഴക്കേദിക്കിന്റേയും, ശുക്രൻ അഗ്നികോണിന്റേയും കുജൻ തെക്കേദിക്കിന്റേയും, രാഹു നിരൃതികോണിന്റേയും, ശനി പടിഞ്ഞാറേദിക്കിന്റേയും ചന്ദ്രൻ വായുകോണിന്റേയും, ബുധൻ വടക്കേദിക്കിന്റേയും, വ്യാഴം ഈശകോണിന്റേയും അധിപന്മാരാകുന്നു. ശുക്രൻ വസന്തഋതുവിന്റേയും കുജൻ ഗ്രീഷ്മഋതുവിന്റേയും, ചന്ദ്രൻ വർഷഋതുവിന്റേയും, ബുധൻ ശരദൃതുവിന്റേയും, വ്യാഴം ഹേമന്തഋതുവിന്റേയും, ശനി ശിശിരഋതുവിന്റേയും നാഥന്മാരാകുന്നു. ഇവിടെ ദ്രേക്കാണാധിപത്യത്തെയാണു് നോക്കുന്നതു്.

ഗ്രഹങ്ങളുടെ ഭവനങ്ങൾ —

ദേവതോയതടവഹ്നിവിഹാരാഃ
കോശഗേഹശയനോൽക്കരദേശാഃ

ഭാനുപൂർവ്വനിലയാഃ പരികല്പ്യാ
വേശ്മകോണനിലയാവഹികേതൂ. ൨൪

സൂര്യന് ദേവാലയവും, ചന്ദ്രന് ജലാശയവും, ചൊവ്വായ്ക്ക് അഗ്നിഗൃഹവും, (അടുക്കളമുതലായവയും) ബുധന് ക്രീഡാസ്ഥാനവും, വ്യാഴത്തിന ഭണ്ഡാരവും, ശുക്രന് ശയനഗൃഹവും, ശനിക്ക കുപ്പയിടുന്ന സ്ഥലവും, രാഹുകേതുക്കൾക്ക് ഗൃഹകോണങ്ങളും സ്ഥാനങ്ങളാകുന്നു.

ഗ്രഹദേശഭേദം —

ലങ്കാദികൃഷ്ണാസരിദന്തമാരഃ
സിതസ്തതോ ഗൌതമികാന്തഭൂമിഃ
വിന്ധ്യാന്തമാരസ്സുരനിമ്നഗാന്തം
ബുധഃ ശനിഃ സ്യാത്തുഹിനാചലാന്തഃ ൨൫

ലങ്ക തുടങ്ങി കൃഷ്ണാനദിവരെ ഉള്ള ദേശം ചൊവ്വായുടേതും. കൃഷ്ണാനദിമുതൽ ഗോദാവരിവരെയുള്ള ദേശം ശുക്രന്റേതും, ഗോദാവരിമുതൽ വിന്ധ്യപർവ്വതംവരെയുള്ള ദേശം വ്യാഴത്തിന്റേതും, വിന്ധ്യപർവ്വതംമുതൽ ഗംഗവരെയുള്ള ദേശം ബുധന്റേതും, ഗംഗാനദിമുതൽ ഹിമവാൻ പർവ്വതംവരെയുള്ള ദേശം ശനിയുടേതും, ആകുന്നു.

ഗ്രഹങ്ങളുടെ ജാതി —

വിപ്രൌ ജീവസിതൌ മഹീശതനയൌ ഭൂപാലകൌ വൈശ്യരാ-
ഡിന്ദുഃ ശൂദ്രകുലാധിപഃ ശശിസുതോ മന്ദോന്ത്യാനാം പതിഃ
ആദിത്യാമരമന്ത്രിശീതകിരണാഃ സത്വപ്രധാനഗ്രഹാഃ
ശുക്രജ്ഞൌ സരജോഗുണൌ ശനിധരാപുത്രൌ തമസ്സ്വാമിനൌ.

വ്യാഴവും ശുക്രനും ബ്രാഹ്മണരും സൂര്യനും ചൊവ്വായും ക്ഷത്രിയരും, ചന്ദ്രൻ വൈശ്യനും, ബുധൻ ശൂദ്രനും, ശനി ചണ്ഡാളനും ആകുന്നു. സൂര്യൻ വ്യാഴം ചന്ദ്രൻ ഇവർ സത്വഗുണപ്രധാനന്മാരും ശുക്രനും ബുധനും രജോഗുണപ്രധാനന്മാരും ശനിയും ചൊവ്വായും തമോഗുണപ്രധാനന്മാരും ആകുന്നു.

സ്ത്രീപുരുഷനപുംസകഗ്രഹങ്ങളും പഞ്ചഭൂതാധിപത്യവും —

നരാകാരാ ഭാനുക്ഷിതിജഗുരവഃ ശുക്രശശിനൌ
വധൂരൂപൌ ഷണ്ഡപ്രകൃതിപുരുഷൌ മന്ദശശിജൌ
വിയൽക്ഷോണീതേജഃ പവനപയസാമേവ പതയഃ
സുരാചാര്യജ്ഞാരഭൃഗുമണിസുതദേവാരിസചിവാഃ ൨൬

സൂര്യനും ചൊവ്വായും വ്യാഴവും പുരുഷഗ്രഹങ്ങളും ശുക്രനും ശനിയും സ്ത്രീഗ്രഹങ്ങളും ശനിയും ബുധനും സ്ത്രീനപുംസകരും

പുന്നപുംസകവും ആകുന്നു. വ്യാഴം ആകാശത്തിന്റെയും ബുധൻ ഭൂമിയുടെയും ചൊവ്വാ തേജസ്സിന്റെയും, ശനി വായുവിന്റെയും, ശുക്രൻ ജലത്തിന്റെയും അധിപതികളാകുന്നു.

ഗ്രഹകക്ഷ്യയും ഗ്രഹധാതുവും —

കക്ഷ്യാധഃ ക്രമശോ ദിനേശതനയാൽ ജ്യോതിർഭചക്രാശ്രിതാഃ
മന്ദാര്യാസൃഗുഷ്ണകരമാജ്ഞമിനകൃച്ഛുക്രേന്ദുപുത്രേന്ദവഃ
മജ്ജാസ്നായുവസാസ്ഥിശുക്ലരുധിരത്വഗ്ധാതുനാഥാഃ ക്രമാ-
ന്മാരാർക്കീഡ്യസിതേന്ദുശുക്രശശജൽതാരാസുതാഃ കീർത്തിതാഃ ൨൮

ആകാശത്തിൽ എല്ലാഗ്രഹങ്ങളുടെയും മുകളിലത്തെഭാഗത്തു ശനിയും, അതിന്നുതാഴെ വ്യാഴവും, അതിന്നുതാഴെ ചൊവ്വായും, അതിന്നുതാഴെ സൂര്യനും, അതിന്നുതാഴെ ശുക്രനും, അതിന്നുതാഴെ ബുധനും, അതിന്നുതാഴെ ചന്ദ്രനും, സ്ഥിതിചെയ്യുന്നു. ചൊവ്വാ മജ്ജയുടെയും ശനി ചെറുഞരമ്പുകളുടെയും വ്യാഴം വസയുടെയും സൂര്യൻ അസ്ഥിയുടെയും ശുക്രൻ ശുക്ലത്തിന്റെയും ചന്ദ്രൻ ചോരയുടെയും ബുധൻ തൊലിയുടെയും നാഥന്മാരാകുന്നു.



ഗ്രഹങ്ങളുടെ രസങ്ങൾ —

ലവണകടുകഷായസ്വാദുതിക്താമ്ലമിശ്രാഃ
ശശിരവിശനിജീവാരാസുരേഡ്യജ്ഞനാഥാഃ
അയനദിവസപക്ഷർത്വബ്ദമാസക്ഷണേശാ
രവികുജസിതസൗമ്യാ മന്ദജീവേന്ദവശ്ച. ൨൯

ഉപ്പിന്നു ചന്ദ്രനും, എരുവിന്നു സൂര്യനും, ചവർപ്പിന്നു ശനിയും, മധുരത്തിന്നു വ്യാഴവും, കൈപ്പിന്നു ചൊവ്വായും, പുളിക്കു ശുക്രനും, മിശ്രരസങ്ങൾക്കു ബുധനും അധിപന്മാരാകുന്നു. സൂര്യൻ അയനത്തിന്റെയും കുജൻ ദിവസത്തിന്റെയും ശുക്രൻ പക്ഷത്തിന്റെയും ബുധൻ ഋതുവിന്റെയും ശനി സംവത്സരത്തിന്റെയും വ്യാഴം മാസത്തിന്റെയും ചന്ദ്രൻ ക്ഷണത്തിന്റെയും നാഥന്മാരാകുന്നു.

ഗ്രഹങ്ങളുടെ ദൃഷ്ടികൾ —

പാദേക്ഷണം ഭവതി സോദരമാനരാശ്യോ-
രർദ്ധം ത്രികോണയുഗളേഽഖിലഖേചരാണാം
പാദോനദൃഷ്ടിനിചയശ്ചതുരശ്രയുഗ്മേ
സമ്പൂർണ്ണദൃഗ്ബലമനംഗഗൃഹേ വദന്തി. ൩൦

എല്ലാ ഗ്രഹങ്ങൾക്കും മൂന്നിലും പത്തിലും കാൽദൃഷ്ടിയും; അഞ്ചിലും ഒൻപതിലും അരദൃഷ്ടിയും, നാലിലും എട്ടിലും മുക്കാൽ ദൃഷ്ടിയും, ഏഴിൽ സമ്പൂർണ്ണദൃഷ്ടിയും ആകുന്നു.

വിശേഷദൃഷ്ടികൾ —

ശനിരതിബലശാലീ പാദദൃഗ്വീര്യയോഗേ
സുരകുലപതിമന്ത്രീ കോണദൃഷ്ട്യാ ശ്രേഷ്ഠഃ സ്യാൽ
ത്രിതയചരണദൃഷ്ട്യാ ഭൂകുമാരഃ സമർത്ഥഃ
സകലഗഗനവാസാഃ സപ്തമേ ദൃഗ്ബലാഢ്യാഃ ൩൧

ശനിക്ക് മൂന്നിലും പത്തിലും ഉള്ള ദൃഷ്ടിയും, വ്യാഴത്തിന് അഞ്ചിലും ഒമ്പതിലും ഉള്ള ദൃഷ്ടിയും, ചൊവ്വായ്ക്ക് നാലിലും എട്ടിലും ഉള്ള ദൃഷ്ടിയുംകൂടി പൂർണ്ണദൃഷ്ടിയാണ്. എല്ലാ ഗ്രഹങ്ങൾക്കും ഏഴിലെ ദൃഷ്ടി, പൂർണ്ണദൃഷ്ടിയാണെന്ന മുൻപു പറഞ്ഞിട്ടുണ്ടല്ലോ.

ഗ്രഹദൃഷ്ടിസ്വരൂപം —

അർദ്ധോർദ്ധ്വദൃഷ്ടീ ദിനനാഥഭൗമൗ
ദൃഷ്ടിഃ കടാക്ഷേണ കവീന്ദുസൂനോഃ
ശശാങ്കഗുർവ്വോഃ സമഭാഗദൃഷ്ടി-
രധോക്ഷിപാതസ്തു ഫണീശമന്ദയോഃ. ൩൨

സൂര്യനും ചൊവ്വായ്ക്കും കീഴ്പ്പോട്ടു പകുതി ദൃഷ്ടിയും, ശുക്രനും ബുധനും കടക്കണ്ണുകൊണ്ടു ദൃഷ്ടിയും, ചന്ദ്രനും വ്യാഴത്തിനും സമഭാഗദൃഷ്ടിയും, രാഹുവിനും ശനിക്കും കീഴ്പ്പോട്ടു ദൃഷ്ടിയും ആണ്.

ഗ്രഹസ്ഥാനബലം —

സ്വോച്ചത്രികോണസ്വസുഹൃദ്ദൃഗാണ-
രാശ്യംശവൈശേഷികവർഗ്ഗയാതാഃ
ആരോഹവീര്യാധികരാശിഗാസ്തേ
ഖേചാരിണഃ സ്ഥാനബലാധികാഃ സ്യുഃ. ൩൩

സ്വോച്ചം, സ്വത്രികോണം, സ്വബന്ധുക്ഷേത്രം, സ്വദ്രേക്കാണം, സ്വഭവനം, സ്വനവാംശം, സ്വവൈശേഷികവർഗ്ഗം, ആരോഹവീര്യം, അഷ്ടവർഗ്ഗത്തിൽ അധികം അക്ഷം വരുന്ന രാശി ഇവയിൽ സ്ഥിതിചെയ്യുന്ന ഗ്രഹങ്ങൾ സ്ഥാനബലമുള്ളവയാണ്.

ഗ്രഹദൗർബ്ബല്യം —

നീചാരിപാപഖഗയോഗനിരീക്ഷ്യമാണാ-
സ്തദ്വർഗ്ഗസന്ധിലവമിശ്രവശേകഭാജഃ
ആദിത്യരശ്മിപരിലുപ്തപരാജിതാസ്തേ
ദൃഷ്ട്യാദിശക്തിരഹിതാശ്ച ന ശോഭനാഃ സ്യുഃ. ൩൪

ഗ്രഹങ്ങൾക്ക് നീചസ്ഥിതി, ശത്രുക്ഷേത്രസ്ഥിതി, പാപഗ്രഹയോഗം, പാപഗ്രഹദൃഷ്ടി, ഇവയോ നീചാരിവർഗ്ഗം, നീചാരി

സന്ധി, അഷ്ടവർഗ്ഗത്തിൽ അക്ഷങ്ങളും കുറഞ്ഞരാശി, ദുഷ്ടാംശകം, ഇവയിൽ സ്ഥിതിയോ, മൌഢ്യം, യുദ്ധപരാജയം, ഇവയോ ഉണ്ടായാൽ ദൃഷ്ട്യാദിബലമുണ്ടെങ്കിലും ദുർബ്ബലന്മാരാകുന്നു.

ഗ്രഹദിഗ്ബലം—

വിലഗ്നപാതാളവധൂനഭോഗാ
ബുധാമരേഡ്യൗ ഭൃഗുസൂനുചന്ദ്രൗ
മന്ദോ ധരാസൂനുദിവാകരൗ ചേത്
ക്രമേണ തേ ദിഗ്ബലശാലിനസ്സ്യുഃ ൩൪

ലഗ്നത്തിൽ ബുധനും വ്യാഴവും, നാലിൽ ശുക്രനും ചന്ദ്രനും, ഏഴിൽ ശനിയും, പത്തിൽ ചൊവ്വായും സൂര്യനും നിന്നാൽ ദിഗ്ബലമുള്ളവരാണ്.

ഗ്രഹകാലബലം—

നിശീന്ദുമന്ദാവനിജാഃ പരേ ഽഹനി
സ്വകീയഹോരാസമമാസവാസരാഃ
സിതാദിപക്ഷദ്വയഗാശ്ശുഭാശുഭാ
ബുധഃ സദാകാലജവീര്യശാലിനഃ ൩൫

ചന്ദ്രൻ ശനി ചൊവ്വ ഇവർ രാത്രിയിലും, സൂര്യൻ വ്യാഴം ശുക്രൻ ഇവർ പകലും, എല്ലാഗ്രഹങ്ങളും സ്വഹോരം സ്വസംവത്സരം, സ്വമാസം, സ്വദിവസം ഇവയിലും, ശുഭന്മാർ ശുക്ലപക്ഷത്തിലും, പാപന്മാർ കൃഷ്ണപക്ഷത്തിലും, ബലമുള്ളവരും ബുധൻ രാത്രിയും പകലും ബലമുള്ളവനും ആകുന്നു.

നിസർഗ്ഗചേഷ്ടാബലം—

ജേതാ വക്രസമാഗമോപഗസിതജ്ഞാരാമരേഡ്യാസിതാ
ദിവ്യാശായനഗേന്ദുതിഗ്മകിരണൗ ചേഷ്ടാബലാംശാധികാഃ
സൗമ്യക്ഷേപയുതാ മഹീസുതമുഖാശ്ചേഷ്ടാബലാഢ്യാഃ ക്രമാത്
നൈസർഗ്ഗസ്യ ബലാധികാഃ ശനികുജജ്ഞാചാര്യശുക്രേന്ദ്വിനാഃ

ഗ്രഹയുദ്ധത്തിൽ ജയിച്ചവനും, വക്രഗതിയോ ചന്ദ്രസമാഗമമോ ഉള്ള ശുക്രൻ ബുധൻ ചൊവ്വാ വ്യാഴം ശനി ഇവരും, ഉത്തരായണസ്ഥിതന്മാരായ സൂര്യചന്ദ്രന്മാരും, ശീഘ്രകേന്ദ്രം ഉള്ളവരായ ചൊവ്വാ തുടങ്ങിയ അഞ്ചുഗ്രഹങ്ങളും (രശ്മ്യാധിക്യമുള്ളവരും) ചേഷ്ടാബലാഢ്യന്മാരാണ്. ശനി ചൊവ്വാ ബുധൻ വ്യാഴം ശുക്രൻ ചന്ദ്രൻ സൂര്യൻ ഇവർ ക്രമേണ ഉത്തരോത്തരം നിസർഗ്ഗബലാധികന്മാരാണ്. (സൂര്യന് എല്ലാഗ്രഹങ്ങളെക്കാളും നിസർഗ്ഗബലം ഉണ്ട് എന്നു സാരം)

ക്രമേണ ദൃക്സ്ഥാനനിസർഗ്ഗചേഷ്ടാ-
ദിക്കാലവീര്യാണി ച ഷഡ്ബലാനി
സുധാകരേഷ്വിന്ദുശരേന്ദുശൈല-
ഭേദാനി താനി പ്രവദന്തി സന്തഃ ൨൮

ദൃഷ്ടിബലം ൧-ം സ്ഥാനബലം ൫-ം നിസർഗ്ഗബലം ൧-ം ചേഷ്ടാബലം ൫-ം ദിഗ്ബലം ൧-ം കാലബലം ൭-ം ആകുന്നു.

ബലപിണ്ഡം—

സത്രൂപപാദ്യ്രംശവിഷഷ്ടികാംശാ
ദൃഗാദിവീര്യോപഗഷഡ്ബലാഢ്യാഃ
ക്രമേണ തത്ത്യാഗഭവം ഗ്രഹാണാം
ബലം ഹി പൂർണ്ണം ത്രിപദം ദളം വാ ൨൯

പൂർണ്ണരാശി, ഷഷ്ട്യംശം, ഇലി ഇവയോടുകൂടി ദൃഷ്ടിബലം മുതലായ ആറുവിധമുള്ള ബലം കൂട്ടിവരുമ്പോൾ ക്രമേണ പൂർണ്ണബലവും മുക്കാൽബലവും പകുതിബലവും സിദ്ധിക്കും. ഇവയെ ഗണിച്ചു് അറിയണം.

അർദ്ധാധികം ഷട്കമിനസ്യ സൂരേഃ
ശുക്രസ്യ പഞ്ചാധികമർദ്ധരൂപം
സപ്തേന്ദുജസ്യ ബലം ഹിമഗോഃ
ഷണ്മാത്രയോ ഭൗമകലൂപാശച്യാ. ൩൦

സൂര്യനും വ്യാഴത്തിനും ആറരയും, ശുക്രന്നു് അഞ്ചരയും, ബുധന്നു് ഏഴും, ചന്ദ്രന്നു് ആറും, ശനിക്കും ചൊവ്വായ്ക്കും അഞ്ചും ബലങ്ങൾ പൂർണ്ണബലങ്ങളാണു്. എല്ലാ ബലങ്ങളും ഒന്നിച്ചുകൂട്ടുന്നതു ബലപിണ്ഡം. ഈ ബലങ്ങളെ നോക്കിയാണു് ഫലം പറയേണ്ടതു്.

സൂര്യബലം—

സ്വോച്ചസ്വകീയഭവനസ്വദൃഗാണഹോരാ
വാരാംശകോദഗയനേഷു ദിനസ്യ മദ്ധ്യേ
രാശിപ്രവേശസമയേ സുഹൃദംശകാദൗ
മേഷൂരണേ ദിനമണിർബലവാനജസ്രം ൩൧

തന്റെ ഉച്ചരാശി, തന്റെ ഭവനം, തന്റെ ദ്രേക്കാണം, തന്റെ ഹോരാ, തന്റെ വാരം, സ്വനവാംശകം, ഉത്തരായണം, മദ്ധ്യാഹ്നം, രാശിപ്രവേശസമയം, സുഹൃദംശകം മുതലായതു്, പത്താമിടം ഈ സ്ഥാനങ്ങളിൽ സൂര്യൻ എപ്പോഴും ബലവാനാകുന്നു.

ചന്ദ്രബലം—

ചന്ദ്രഃ കർക്കിണി ഗോപതൗ നിജദിനദ്രേക്കാണഹോരാംശകേ
രാശ്യന്തേ ശുഭവീക്ഷണേ നിശി സുഖേ ദിവ്യായനേ വീര്യവാൻ

ഇന്ദുസ്സർവ്വകലാധരോ യദി ബലീ സർവ്വത്ര സന്ധിം വിനാ
സർവ്വൈര്യോമചരേക്ഷിതസ്സ കുരുതേ ഭൂപാലയോഗം നൃണാം. ൪൨.

ചന്ദ്രൻ, കർക്കടകം, ഇടവം, തന്റെ ദിവസം. തന്റെ ദ്രേക്കാണം, തന്റെ ഹോരാംശകം, രാശ്യവസാനം, ഗുരുവീക്ഷണം, രാത്രി, നാലാമിടം, ഉത്തരായണം ഇവയിൽ ബലവാനാകുന്നു. വിശേഷിച്ചു സകലകലയും തികഞ്ഞവനാണെങ്കിൽ എല്ലാസ്ഥാനങ്ങളിലും ബലവാനാണു. സന്ധിയോടുകൂടാതെ സകല ഗ്രഹങ്ങളാലും വീക്ഷിതനാണെങ്കിൽ നരന്മാൎക്കു രാജയോഗത്തെയും ചെയ്യുന്നു.

ആരസ്സ്വവാസരനവാംശഗദ്രേക്കാണവൎഗ്ഗ-
മീനാളികുംഭമൃഗശത്രുസ്വായമദിക്ഷ്വ
വക്രേ ച യാമ്യദിശി രാശിമുഖേ ബലാഢ്യോ
മാനേ കളീരഭവനേ ച സുഖം ദദാതി. ൪൩.

കുജൻ തന്റെദിവസം, തന്റെ നവാംശകം, തന്റെ ദ്രേക്കാണം, തന്റെവൎഗ്ഗം, മീനം, കുംഭം, മകരം, മേടം, രാത്രി, വക്രഗതി, തെക്കേദിക്കു, രാശ്യാരംഭം ഇവയിൽ ബലവാനാകുന്നു. പത്താമേടത്തും കൎക്കടകത്തിലും സുഖത്തെകൊടുക്കുന്നു.

കന്യാദ്വയുഗഭവനേ നിജവാരവൎഗ്ഗേ
ചാപേ വിനാ രവിമഹർന്നിശമിന്ദുസൂനുഃ
യാമ്യായനേ ച ബലവാനപി രാശിമദ്ധ്യേ
ലഗ്നേ യദാ യദി യശോബലവൃദ്ധിദസ്സ്യാൽ. ൪൪

ബുധൻ, കന്നി, മിഥുനം, തന്റെദിവസം, തന്റെവൎഗ്ഗം, ധനു, ഇവയിലും സൂൎയ്യനോടുകൂടാതെ രാവും പകലും ബലവാനാകുന്നു. ദക്ഷിണായനത്തിങ്കലും രാശിമദ്ധ്യത്തിങ്കലും ലഗ്നത്തിലും ബലവാനായിട്ടു എപ്പോൾ ഭവിക്കുന്നോ അപ്പോൾ യശോബലവൃദ്ധിയെ കൊടുക്കുന്നവനായിത്തീരും.

മീനാളിചാപകടകേ നിജവാരവൎഗ്ഗേ
മദ്ധ്യന്ദിനോദഗയനേ യദി രാശിമദ്ധ്യേ
കുംഭേ ച നീചഭവനേപി ബലീ സുരേഡ്യോ
ലഗ്നേ സുഖേ ച ദശമേ ബഹുവിത്തദസ്സ്യാൽ ൪൫

വ്യാഴം മീനം, വൃശ്ചികം, ധനു, കൎക്കടകം ഈ രാശികളിലും, തന്റെവാരം, തന്റെവൎഗ്ഗം, മദ്ധ്യാഹ്നകാലം, ഉത്തരായനം, രാശിമദ്ധ്യം, കുംഭം ഇവയിലും, നീചരാശിയിലും ബലവാനാകുന്നു. ലഗ്നം നാലാമിടം, പത്താമിടം ഈ സ്ഥാനങ്ങളിൽ നിന്നാൽ ഏറ്റവും ധനത്തെ കൊടുക്കുന്നവനും ആകുന്നു.

സ്വോച്ചസ്സ്വവൎഗ്ഗദിവസേ യദി രാശിമദ്ധ്യേ
ശത്രുവ്യയാസ്തജഗൃഹേ ഹിബുകേ ച പരാഹ്ണേ

യുദ്ധേ ച ശീതകരസംഗമവക്രചാരേ
ശുക്രോരുണസ്യ പുരതോ യദി ശോഭനഃ സ്യാൽ. ൪൩

ശുക്രൻ, തന്റെ ഉച്ചം, തന്റെ വർഗ്ഗം, തന്റെ ദിവസം, രാശിമദ്ധ്യം, ശത്രുസ്ഥാനം, പന്ത്രണ്ടാംഭാവം, മൂന്നാമിടം, നാലാമിടം, അപരാഹ്ണം, ഗ്രഹയുദ്ധം, ചന്ദ്രനോടുള്ളചേർച്ച, വക്രഗതി ഇവയിൽ ബലവാനാകുന്നു. സൂര്യന്റെമുമ്പിൽ നിന്നാൽ അതിശോഭനനും ആകുന്നു.

മന്ദസ്തുലാമകരകുംഭഗൃഹേ കളത്രേ
യാമ്യായനേ നിജദൃഗാണദിനേ നിശായാം
അന്തേ ഗ്രഹസ്യ സമരേ യദി കൃഷ്ണപക്ഷേ
വക്രേ സമസ്തഭവനേഷു ബലാധികസ്സ്യാൽ. ൪൪

ശനി, തുലാം മകരം കുംഭം ഈ രാശികളിലും, ഏഴാമിടം ദക്ഷിണായനം തന്റെ ദ്രേക്കാണം, തന്റെ ദിവസം രാത്രി രാശ്യവസാനം യുദ്ധം കൃഷ്ണപക്ഷം ഇവയിലും ബലവാനാകുന്നു. വക്രഗതിയിൽ എല്ലാരാശിയിലും ബലം അധികം ഉള്ളവനാകുന്നു.

മേഷാളികുംഭതരുണീവൃഷകർക്കടേഷു
മേഷൂരണേ ച ബലവാനുരഗാധിപസ്സ്യാൽ
കന്യാവസാനവൃഷചാപധരേ നിശായാം
മുല്പാതകേതുജനനേ ച ശിഖീ ബലീയാൻ. ൪൫

രാഹു, മേടം വൃശ്ചികം കുംഭം കന്നി കർക്കടകം പത്താമിടം ഈ സ്ഥാനങ്ങളിൽ ബലവാനാകുന്നു. കേതു, കന്നി മീനം ഇടവം തുലാം രാത്രി ഉല്പാതകേതുജനനം ഇവയിൽ ബലവാനാകുന്നു.

പ്രോക്തപ്രകാരപ്രബലാന്വിതാ യേ
മൗഢ്യംഗതാസ്തേ വിബലാ ഭവന്തി
ഭാവേഷു യോഗേഷു ദശാഫലേഷു
ന സമ്യഗുക്താനി ഫലാനി സന്തി. ൪൬

മുൻപറഞ്ഞ പ്രകാരമുള്ള ബലങ്ങളോടുകൂടിയ എല്ലാഗ്രഹങ്ങളും മൗഢ്യത്തെപ്രാപിക്കുന്നതു്. ആ ഗ്രഹങ്ങൾ ബലമില്ലാത്തവയായിത്തീരും. ഭാവത്തിങ്കലും യോഗങ്ങളിലും ദശാഫലങ്ങളിലും പറയപ്പെട്ട ഫലങ്ങൾ ഭവിക്കയും ഇല്ല.

അധോമുഖാ ദിനേശസ്യ പൂർവ്വഷൾക്ഷസ്ഥിതാ ഗ്രഹാഃ
അപരർക്ഷസ്ഥിതാ ഭാനോരൂർദ്ധ്വാസ്യാഃ സുഖവിത്തദാഃ ൪൭

സൂര്യന്റെ മുമ്പിലുള്ള ആറുഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ അധോമുഖങ്ങളാകുന്നു. അപ്പുറത്തിലുള്ള ആറുഭാവങ്ങളിൽ നില്ക്കുന്ന ഗ്രഹങ്ങൾ ഊർദ്ധ്വമുഖങ്ങളും സുഖത്തേയും ധനത്തേയും കൊടുക്കുന്നവയും ആകുന്നു.

ഭാനാമധഃസ്ഥാനഗതാഃ ക്രമേണ
മന്ദാര്യഭൌമാർക്കസിതജ്ഞചന്ദ്രാഃ
തേഷാമധസ്ഥാനഗതോ ബലീയാൻ
രാഹുർമഹീമണ്ഡലമൂർദ്ധ്നി സംസ്ഥഃ. ൧൫

ശനി, വ്യാഴം, ചൊവ്വാ, സൂര്യൻ, ശുക്രൻ, ബുധൻ, ചന്ദ്രൻ ഇവർ ക്രമേണ രാശികളുടെ അധോഭാഗത്തിൽ നില്ക്കുന്നവരാണ്. രാഹു മുൻപറഞ്ഞവരുടെ അധോഭാഗത്തിൽ ബലവാനായി ഭൂമണ്ഡലത്തിന്റെ മൂർദ്ധാവിങ്കൽ നില്ക്കുന്നവനാകുന്നു.

സഭാനുരിന്ദുശ്ശശിജശ്ചതുർത്ഥേ
ഗുരുഃ സുതേ ഭൂമിസുതഃ കുടുംബേ
ഭൃഗുസ്സപത്നേ രവിജഃ കളത്രേ
വിലഗ്നതസ്തേ വിബലാ ഭവന്തി. ൧൬

ചന്ദ്രൻ സൂര്യനോടുകൂടിയും, ബുധൻ ലഗ്നത്തിന്റെ നാലാമിടത്തും ഗുരു അഞ്ചാമിടത്തും, ചൊവ്വ രണ്ടാമിടത്തും, ശുക്രൻ ആറാമിടത്തും, ശനി ഏഴാമിടത്തും വന്നാൽ ബലമില്ലാത്തവനായിട്ടു ഭവിക്കും.

ദോഷഹാരകഗ്രഹങ്ങൾ —

രാഹുദോഷം ബുധോ ഹന്യാ-
ദുഭയോസ്തു ശനൈശ്ചരഃ
ത്രയാണാം ഭൂമിജോ ഹന്യാൽ
ചതുർണ്ണാം ദാനവാർച്ചിതഃ ൧൭
പഞ്ചാനാം ദേവമന്ത്രീ ച
ഷണ്ണാം ദോഷന്തു ചന്ദ്രമാഃ
സപ്തദോഷം രവിർഹന്യാൽ
വിശേഷേണോത്തരായണേ. ൧൮

ബുധൻ രാഹുദോഷത്തേയും, ശനി രാഹുബുധന്മാരുടെ ദോഷത്തേയും, ചൊവ്വ മുൻപറഞ്ഞ മൂന്നുപേരുടെ ദോഷത്തേയും, ശുക്രൻ നാലുപേരുടെ ദോഷത്തേയും, വ്യാഴം അഞ്ചുപേരുടെ ദോഷത്തേയും, ചന്ദ്രൻ ആറുപേരുടെ ദോഷത്തേയും, സൂര്യൻ ഉത്തരായണത്തിൽ വിശേഷിച്ച്, ഏഴുപേരുടെ ദോഷത്തേയും നശിപ്പിക്കും.

ഗ്രഹങ്ങളുടെ തൽകാല ബന്ധുത്വം —

അന്യോന്യതഃ സോദരമാനലാഭപാതാളവിത്തവ്യയരാശി സംസ്ഥാഃ
തൽകാലമിത്രണ്യചരാ ഭവന്തി തദന്യയാതാ യദി ശത്രവസ്തേ.

൩-൧൦-൧൧-൪-൨-൧൨. ഈ സ്ഥാനങ്ങളിൽ നിൽക്കുന്ന ഗ്രഹങ്ങൾ പരസ്പരം തൽക്കാലബന്ധുക്കളും, ഇതിനു വിപരീതമായി നിന്നാൽ തൽക്കാലശത്രുക്കളും ആകുന്നു.

ഗ്രഹങ്ങളുടെ ശത്രുമിത്രസമത്വം —

മിത്രാണി ഭാനോഃ കുജചന്ദ്രജീവാഃ ശത്രൂ സിതാർക്കീ ശശിജസ്സമാനഃ
ചന്ദ്രസ്യമിത്രേ ദിനനായകജ്ഞൗ സമാ ഗുരുക്ഷ്മാജസിതാസിതാസ്സ്യുഃ

സൂര്യന്ന്, ചൊവ്വ, ചന്ദ്രൻ, വ്യാഴം ഇവർ ബന്ധുക്കളും, ശുക്രനും, ശനിയും ശത്രുക്കളും, ബുധൻ സമനും, ചന്ദ്രന്ന്, സൂര്യനും, ബുധനും ശത്രുക്കളും വ്യാഴം, ചൊവ്വ, ശുക്രൻ ഇവർ സമന്മാരും ആകുന്നു.

കുജസ്യമിത്രാണി രവീന്ദുജീവാ-
ശ്ചാന്ദ്രിരിപുഃ ശുക്രശനീസ്സമാനൌ
സൂര്യസ്സിതോജ്ഞൗ സുഹൃദൌ ബുധസ്യ
സമാഃ ശനിക്ഷ്മാതനുജാസ്സുരേജ്യഃ

കുജന്ന്, സൂര്യൻ, ചന്ദ്രൻ, വ്യാഴം, ഇവർ ബന്ധുക്കളും, ബുധൻ ശത്രുവും, ശുക്രനും, ശനിയും സമന്മാരും, ബുധന്ന് സൂര്യനും, ശുക്രനും ബന്ധുക്കളും, ചന്ദ്രൻ, ശത്രുവും ശനി, വ്യാഴം ചൊവ്വ ഇവർ സമന്മാരും ആകുന്നു.

സൂര്യേന്ദുഭൌമാസ്സുഹൃദസ്സുരേജ്യ
ശത്രൂ സിതജ്ഞൗ രവിജസ്സമാനഃ
മിത്രേ ശനിജ്ഞൗ ഭൃഗുനന്ദനസ്യ-
രവീന്ദുവൈരീ ജീവകുജൌ സമാനൌ.

വ്യാഴത്തിന്നു സൂര്യൻ, ചൊവ്വാ, ചന്ദ്രൻ ഇവർ ബന്ധുക്കളും, ശുക്രനും, ബുധനും ശത്രുക്കളും, ശനി സമനും, ശുക്രന്ന് ശനിയും, ബുധനും ബന്ധുക്കളും, ചന്ദ്രനും, സൂര്യനും ശത്രുക്കളും, വ്യാഴവും, ചൊവ്വായും സമന്മാരും ആകുന്നു.

മന്ദസ്യ സൂര്യേന്ദുകുജാശ്ച ശത്രവസ്സമഃ
സുരേഡ്യസ്സുഹൃദൌ സിതേന്ദുജൌ
തൽകാലനൈസർഗികതശ്ച പഞ്ചധാ
പുനഃ പ്രകല്പ്യാസ്ത്വതിമിത്രശത്രവഃ.

ശനിക്ക് ശുക്രനും ബുധനും ബന്ധുക്കളും, സൂര്യൻ ചന്ദ്രൻ, ചൊവ്വ ഇവർ ശത്രുക്കളും, വ്യാഴം സമനും ആകുന്നു. ഇതുകൂടാതെ തൽകാലനൈസർഗ്ഗികഭേദേന അതിമിത്രശത്രുക്കൾ അഞ്ചുപ്രകാരത്തിൽ കല്പിക്കപ്പെടാൻ യോഗ്യങ്ങളാകുന്നു. അത് എങ്ങിനെയെന്ന് അടുത്തുതന്നെ പറയും.

ദ്വയോസ്സുഹൃത്ത്വം ത്വതിമിത്രതാ ഭവേൽ
ദ്വിധാരയസ്ത്വത്ര സമാതിശത്രവഃ
സുഹൃത്സമത്വം സുഹൃദേവ കേവലം
രിപുസ്സമാരിസ്ത്വരിമിത്രതാ സമഃ.

നിസർഗ്ഗബന്ധു തൽകാലബന്ധുവായാൽ അതിബന്ധുവായും നിസർഗ്ഗശത്രു തൽകാലശത്രുവായാൽ അതിശത്രുവായും നിസർഗ്ഗസമൻ തൽകാലബന്ധുവായാൽ ബന്ധുവായിത്തന്നെയും നിസർഗ്ഗസമൻ തൽകാലശത്രുവായാൽ ശത്രുവായിത്തന്നെയും നിസർഗ്ഗബന്ധു തൽകാലശത്രുവായാൽ സമനായും ഇങ്ങനെ ൫ പ്രകാരത്തിൽ ഭവിക്കും.

ചരസ്ഥിരാദി ഗ്രഹങ്ങൾ —

രവിസ്ഥിരശ്ശീതകരശ്ചരഃ സ്യാദുഗ്രഃ കുജശ്ചന്ദ്രസുതസ്തു മിശ്രഃ
മൃദുസ്സുരേഡ്യോ ഭൃഗുജോ ലഘുശ്ച ശനിസ്സുതീക്ഷ്ണഃ കഥിതോ മുനീന്ദ്രൈഃ

സൂര്യൻ സ്ഥിരഗ്രഹമെന്നും ചന്ദ്രൻ ചരഗ്രഹമെന്നും കുജൻ (ചൊവ്വ) ഉഗ്രഗ്രഹമെന്നും ബുധൻ മിശ്രഗ്രഹമെന്നും വ്യാഴം മൃദുഗ്രഹമെന്നും ശുക്രൻ ലഘുഗ്രഹമെന്നും ശനി സുതീക്ഷ്ണഗ്രഹമെന്നും മുനീന്ദ്രന്മാർ പറയുന്നു.

ബാധാകരഗ്രഹങ്ങൾ —

ക്രമാച്ചരാഗദ്വിശരീരഭാനാമുപാന്ത്യധർമ്മസ്മരഗാസ്തദീശാഃ
ഖരേശമാന്ദിസ്ഥിതരാശിനാഥാവതീവബാധാകരഖേചരാസ്സ്യുഃ

ചരരാശികളുടെ അധിപന്മാർ ൧൧-ാം ഭാവത്തിലും സ്ഥിരരാശികളുടെ അധിപന്മാർ ൯-ാം ഭാവത്തിലും ഉഭയരാശികളുടെ അധിപന്മാർ ൭-ാം ഭാവത്തിലും ഇരുന്നാൽ ബാധ ചെയ്യുന്നവരാകുന്നു. ഖരദ്രേക്കാണാധിപതിയായിരിക്കുന്ന ഗ്രഹവും ഗുളികൻ നിൽക്കുന്ന രാശിയുടെ അധിപനും ബാധാകരഗ്രഹങ്ങളാകുന്നു.

ഗ്രഹകാരകത്വം —

സൂര്യാദാത്മപിതൃപ്രഭാവനിരുജാശക്തിശ്രിയശ്ചിന്തയേ-
ച്ചേതോബുദ്ധിനൃപപ്രസാദജനനീസമ്പൽകരശ്ചന്ദ്രമാഃ
സത്വം രോഗഗുണാനുജാവനിരിപുജ്ഞാനം ധരാസൂനുനാ
വിദ്യാബന്ധുവിവേകമാതുലസുഹൃദ്വാക്കർമ്മകൃൽബോധനഃ
പ്രജ്ഞാവിത്തശരീരപുഷ്ടിതനയജ്ഞാനാനി വാഗീശ്വരാൽ
പത്നീവാഹനഭൂഷണാനി മദനവ്യാപാരസൗഖ്യം ഭൃഗോഃ
ആയുർജ്ജീവനമൃത്യുകാരണവിപത്സമ്പൽപ്രദാതാ ശനിഃ
സർപ്പേണൈവ പിതാമഹം തു ശിഖിനാ മാതാമഹം ചിന്തയേൽ.

ആത്മാവ്, പിതാവ്, പ്രഭാവം, രോഗമില്ലായ്ക, ശക്തി, ശ്രീ ഇവയ്ക്കു സൂര്യനും മനസ്സ്, ബുദ്ധി, രാജാവ്, പ്രസാദം, മാതാവ്, സമ്പത്ത് ഇവയ്ക്കു ചന്ദ്രനും സത്വം, രോഗം, ഗുണം, സഹോദരൻ, ഭൂമി, ശത്രു, ജ്ഞാനം ഇവയ്ക്കു ചൊവ്വയും വിദ്യ, ബന്ധു, വിവേകം, മാതുലൻ, സുഹൃത്ത്, വാക്ക്, കർമ്മം ഇവയ്ക്കു ബുധനും പ്രജ്ഞ, വിത്തം, ശരീരപുഷ്ടി, സുതൻ, ജ്ഞാനം ഇവയ്ക്കു വ്യാഴവും, പത്നി, വാഹനം, ആഭരണം, കാമം, സൗഖ്യം ഇവയ്ക്കു ശുക്രനും, ആയുസ്സ്, ജീവനം, മൃത്യുകാരണം, ആപത്ത്, സമ്പത്ത് ഇവയ്ക്കു ശനിയും പിതാമഹന് രാഹുവും മാതാമഹന് കേതുവും കാരകഗ്രഹങ്ങളാകുന്നു.

ലഗ്നംമുതലുള്ള ൧൨ രാശിയുടേയും കാരകത്വം —

ദ്യുമണി, രമരമന്ത്രീ, ഭൂസുത, സ്സോമസൗമ്യൗ,
ഗുരു, രിനതനയാരൗ ഭാർഗ്ഗവോ, ഭാനുപുത്രഃ,
ദിനകരശിവിജേഡ്യൗ ജീവഭാനുജ്ഞമന്ദാഃ,
സുരഗുരു, രിനസൂനുഃ, കാരകാഃ സ്യുർവിലഗ്നാൽ.

ലഗ്നത്തിന്നു സൂൎയ്യനും രണ്ടാംഭാവത്തിന്നു വ്യാഴവും മൂന്നാംഭാവത്തിന്നു ചൊവ്വായും നാലാംഭാവത്തിന്നു ചന്ദ്രനും ബുധനും അഞ്ചാംഭാവത്തിന്നു വ്യാഴവും ആറാംഭാവത്തിന്നു ശനിയും ചൊവ്വായും ഏഴാംഭാവത്തിന്നു ശുക്രനും എട്ടാംഭാവത്തിന്നു ശനിയും ഒൻപതാംഭാവത്തിന്നു സൂൎയ്യനും വ്യാഴവും പത്താംഭാവത്തിന്നു വ്യാഴവും സൂൎയ്യനും ബുധനും ശനിയും പതിനൊന്നാംഭാവത്തിന്നു വ്യാഴവും പന്ത്രണ്ടാംഭാവത്തിന്നു ശനിയും കാരകഗ്രഹങ്ങളാകുന്നു.

ഗ്രഹസ്ഥിതിഫലം—

കാമാവനീനന്ദനരാശിയാതാഃ
സ്ത്രീതോയപുത്രാമരവന്ദ്യമന്ദാഃ
അനിഷ്ടദാസ്സ്യുഽഖിലജാതകേഷു
സമാഷ്ടമന്ദസ്ത്വതിരിഷ്ടദസ്സ്യാത്.

ഭാൎയ്യാകാരകനായ ശുക്രൻ ഏഴാംഭാവത്തിലും വിദ്യാകാരകനായ ബുധൻ നാലാംഭാവത്തിലും പുത്രകാരകനായ വ്യാഴം അഞ്ചാംഭാവത്തിലും നില്ക്കുന്നതു സകല ജാതകങ്ങളിലും അനിഷ്ടത്തെ ചെയ്യും. ആയുഷ്കാരകനായ ശനി എട്ടാംഭാവത്തിൽ നില്ക്കുന്നതു നല്ലതാകുന്നു. (അതതു കാരകഗ്രഹങ്ങൾ അതതു ഭാവങ്ങളിൽ നില്ക്കുന്നതു ദോഷമാണെന്നും ആയുഷ്കാരകനായ ശനി ആയുസ്ഥാനത്തു നില്ക്കുന്നതു നല്ലതാണു് എന്നു സാരം.)

ഗ്രഹസ്വഭാവഗുണങ്ങൾ—

പ്രതാപശാലീ ചതുരസ്രദേഹഃ ശ്യാമാരുണാംഗോ മധുപിംഗലാക്ഷഃ
പിത്താത്മകഃ സ്വല്പകചാസ്ഥിസാരോ ദിവാകരസ്സത്വഗുണപ്രധാനഃ.

സൂൎയ്യൻ പ്രതാപശാലിയും ചതുരശ്രമായ ശരീരത്തോടുകൂടിയവനും കറുപ്പും ചുവപ്പും കലൎന്ന നിറമുള്ളവനും മഞ്ഞനിറമുള്ള കണ്ണുകളോടുകൂടിയവനും പിത്തപ്രകൃതിയും സ്വല്പം തലമുടിയുള്ളവനും സത്വഗുണപ്രധാനനുമാകുന്നു.

ചന്ദ്രന്റെ സ്വഭാവം—

സഞ്ചാരശീലോ മൃദുവാഗ്വിവേകീ
ശുഭേക്ഷണശ്ചാരുതരസ്ഥിരാംഗഃ
സദൈവധീമാംസ്തനുവൃത്തകായഃ
കഫാനിലാത്മാ ച സുധാകരസ്സ്യാത്.

ചന്ദ്രൻ സഞ്ചാരിയും മൃദുവാക്കും വിവേകമുള്ളവനും ശുഭദൃഷ്ടിയും അതിമനോഹരവും ഉറച്ചതുമായ ശരീരമുള്ളവനും എപ്പോഴും ബുദ്ധിമാനും മെലിഞ്ഞും വൃത്താകാരവും ആയ ശരീരത്തോടുകൂടിയവനും കഫവാതപ്രകൃതിയുമാകുന്നു.

കുജന്റെ സ്വഭാവം—

ക്രൂരേക്ഷണസ്തരുണമൂൎത്തിരുദാരശീലഃ
പിത്താത്മകസ്സുചപലഃ കൃശമദ്ധ്യദേഹഃ
സംരക്തഗൌരരുചിരാവയവഃ പ്രതാപീ
കാമീ തമോഗുണരതസ്സു ധരാകുമാരഃ.

കുജൻ, ക്രൂരങ്ങളായ കണ്ണുകളോടുകൂടിയവനും, യൌവനശരീരനും, ഉൽകൃഷ്ടസ്വഭാവനും, പിത്തപ്രകൃതിയും, ചപലനും, കൃശമദ്ധ്യനും, ചുവപ്പും വെളുപ്പും കലൎന്ന നിറമുള്ളവനും, പ്രതാപിയും കാമിയും തമോഗുണപ്രധാനനും ആകുന്നു.

ബുധന്റെ സ്വഭാവം—

ദൂർവ്വാമലദ്യുതിതനുഃ സ്ഫുടവാക്യശാലീ
സ്വാമീ രജോഗുണവതാമതിഹാസലോലഃ
ഹാസ്യപ്രിയോ വിപുലപിത്തകഫാനിലാത്മാ
സത്വഃ പ്രതാപവിഭവസ്സുരിജശ്ച വിദ്വാൻ.

ബുധൻ, കറുകയുടെ ഇലപോലെയുള്ള നിറമുള്ളവനും വ്യക്തമായ വാക്കുള്ളവനും കൃശശരീരനും രജോഗുണമുള്ളവരിൽ സ്വാമിയും (പ്രധാനിയും) ഏറ്റവും പരിഹാസശീലനും, ഹാസ്യപ്രിയനും, ത്രിദോഷസ്വരൂപനും, പ്രതാപമുള്ളവനും വിദ്വാനും ആകുന്നു.

വ്യാഴത്തിന്റെ സ്വഭാവം—

ബൃഹത്തരശരീരഃ പീതവർണ്ണഃ കഫാത്മാ
സകലഗുണസമേതഃ സർവ്വശാസ്ത്രാധികാരീ
കപിലരുചികചാക്ഷഃ സാത്വികോ ഽതീവധീമാ-
ന്നലഘുനാഭിചിഹ്നഃ ശ്രീധരോ ദേവമന്ത്രീ.

കനമുള്ള ശരീരത്തോടുകൂടിയവനും മഞ്ഞവർണ്ണമുള്ളവനും കഫപ്രകൃതിയും സകലഗുണസമ്പൂർണ്ണനും സർവ്വശാസ്ത്രങ്ങൾക്കും അധികാരിയും കപിലവർണ്ണങ്ങളായ തലമുടികളോടും കണ്ണുകളോടുംകൂടിയവനും സത്വഗുണവാനും ഏറ്റവും ബുദ്ധിമാനും മഹത്തായ നാഭിചിഹ്നമുള്ളവനും ശ്രീയെ ധരിക്കുന്നവനും ആകുന്നു.

ശുക്രന്റെ സ്വഭാവം—

അസിതകുടിലകേശഃ ശ്യാമസൌന്ദര്യശാലീ
സമതനുരുചിരാംഗഃ സൌമ്യദൃക്കാമശീലഃ
അതിപവനകഫാത്മാ രാജസഃ ശ്രീനിധാനഃ
സ്വബലസുഗുണനാമാകരശ്ചാസുരേജ്യഃ.

ശുക്രൻ കറുത്തും ചുരുണ്ടും ഇരിക്കുന്ന തലമുടിയോടുകൂടിയവനും ശ്യാമവർണ്ണത്തോടുകൂടിയവനും സൌന്ദര്യശാലിയും സമമായും സുന്ദരമായും ഇരിക്കുന്ന ശരീരത്തോടുകൂടിയവനും സൌമ്യദൃഷ്ടിയും കാമിയും ഏറ്റവും വാതകഫപ്രകൃതിയും രജോഗുണവാനും ശ്രീയോടുകൂടിയവനും സ്വബലം സൽഗുണം ഇവയ്ക്കു ഇരിപ്പിടവും ആകുന്നു.

ശനിയുടെ സ്വഭാവം—

കാഠിന്യരോമാവയവഃ കൃശാത്മാ
ദൂർവ്വാസിതാംഗഃ കഫമാരുതാത്മാ
പീനദ്വിജശ്ചാരുപിശംഗദൃഷ്ടിഃ
സൌരിസ്തമോബുദ്ധിരതോ ഽലസഃ സ്യാൽ.

ശനി, കഠിനമുള്ള രോമങ്ങളോടും അവയവങ്ങളോടുംകൂടിയവനും കൃശശരീരനും കറുകത്തുമ്പുപോലെ കറുത്ത ശരീരമുള്ളവനും കഫവാതപ്രകൃതിയും തടിച്ച പല്ലുള്ളവനും മനോഹരങ്ങളും പിംഗലവർണ്ണങ്ങളും ആയ കണ്ണുകളോടുകൂടിയവനും തമോബുദ്ധിയും അതിനാൽ മടിയനും ആകുന്നു.

അർക്കേണ മന്ദസ്തനിനാ മഹീസുതഃ
കജേന ജീവോ ഗുരുണാ നിശാകരഃ
സോമേന ശുക്രോ സുരമന്ത്രിണാ ബുധോ
ബുധേന ചന്ദ്രഃ ഖലു ബാധ്യതേ സദാ.

ക്രിയശ്ശിരോവക്ത്രഗളേ ദ്വിതീയഃ
പാദാംസകം പൃഷ്ഠമുരോഽഥ പാർശ്വേ
കുക്ഷിസ്ത്വപാനോംഘ്ര്യഥമേഢ്രമുഷ്കൗ
സ്ഫിക്പുച്ഛമിത്യാഹ ചതുഷ്പദാംഗേ.

ചതുഷ്പാദാദികളുടെ അംഗവിഭാഗത്തിൽ മേടം ശിരസ്സും, ഇടവം മുഖവും കഴുത്തും, മിഥുനം മുൻപിലത്തെ കാലുകളും തോളുകളും, കർക്കിടകം പുറവും, ചിങ്ങം നെഞ്ചും, കന്നി ഇരുപുറവും, തുലാം വയറും, വൃശ്ചികം ഗുദവും, ധനു പുറകിലത്തെ കാലുകളും, മകരം ലിംഗവും വൃഷണവും, കുംഭം ചന്തിയും, മീനം വാലും ആകുന്നു.

ലഗ്നാംശകാൽ ഗ്രഹയോഗേക്ഷണാദ്വാ
വർണ്ണാൻ വദേൽ ബലയുക്താദ്വിയോനൗ
ദൃഷ്ട്യാ സമാനാൻ പ്രവദേൽ സ്വസംഖ്യയാ
രേഖാം വദേൽ സ്മരസംസ്ഥൈശ്ച പൃഷ്ഠേ.

ലഗ്നത്തിൽ ഏതൊരു ഗ്രഹം ചേർന്നിരിക്കുന്നു ആ ഗ്രഹത്തിന്റെ മുൻപറയപ്പെട്ട തരങ്ങളെ ദ്വിയോനിയിൽ ഉള്ള ജന്തുവിന് പറയണം. ലഗ്നത്തിൽ ഗ്രഹം ഇല്ലാതെ വന്നാൽ ഏതൊരു ഗ്രഹം ലഗ്നത്തെ നോക്കുന്നു ആ ഗ്രഹത്തിന്റെ നിറത്തെ പറയണം. ലഗ്നത്തിൽ ഗ്രഹയോഗവും ഗ്രഹദൃഷ്ടിയും ഇല്ലാതെ വന്നാൽ ലഗ്നത്തിൽ ഏതൊരു രാശിയുടെ നവാംശകം വന്നിരിക്കുന്നു ആ രാശിയുടെ നിറം പറയണം. വളരെ ഗ്രഹങ്ങളുടെ യോഗവും ദൃഷ്ടിയും വന്നാൽ പല വർണ്ണങ്ങളേയും ബലവാന്റെ വർണ്ണാധിക്യത്തെയും പറയണം. ഇതുകൂടാതെ ലഗ്നാധിപതിയുടെ യോഗദൃഷ്ടിയുള്ള രാശിയുടെ നവാംശകം ലഗ്നത്തിൽ വന്നാൽ പ്രധാനമായി ആ വർണ്ണത്തെത്തന്നെ പറയണം. അവിടെത്തന്നെയും യാതൊരു ഗ്രഹം ദ്വിയോനികൾക്ക് യാതൊരു അംഗത്തിൽ സ്ഥിതിചെയ്യുന്നുവോ അവിടെ അതിന്റെ വർണ്ണത്തെയും പറയണം. ഏഴാംഭാവത്തിൽ നിൽക്കുന്ന ഗ്രഹങ്ങളെക്കൊണ്ട് പൃഷ്ഠത്തിങ്കലെ രേഖയെ പറയണം.

ഇനിയും പക്ഷിജന്മജ്ഞാനത്തെ പറയുന്നു:—

ഖഗേ ദൃഗാണേ ബലസംയുതേന വാ
ഗ്രഹേണ യുക്തേ ചരഭാംശകോദയേ
ബുധാംശകേ വാ വിഹഗാഃ സ്ഥലാംബുജാഃ
ശനൈശ്ചരേന്ദ്വീക്ഷണയോഗസംഭവാഃ ൭

മിഥുനത്തിന്റെ രണ്ടാമത്തേതും, ചിങ്ങത്തിന്റെ ആദ്യത്തേതും, തുലാത്തിന്റെ രണ്ടാമത്തേതും കുംഭത്തിന്റെ ആദ്യത്തേതും പക്ഷിദ്രേക്കാണമാണ്. ഇതിൽ ഏതെങ്കിലും ഒരു പക്ഷിദ്രേക്കാണം ബലവാനായ ശനിയുടെ യോഗമോ ദൃഷ്ടിയോ വന്നാൽ സ്ഥലപക്ഷികളുടേയും അപ്രകാരം ചന്ദ്രന്റെ യോഗമോ ദൃഷ്ടിയോ വന്നാൽ ജലപക്ഷികളുടേയും ജന്മത്തെപ്പറയണം. ഇങ്ങനെ ഒരു യോഗം. ഏതെങ്കിലും ഒരു ലഗ്നത്തിന്റെ ചരനവാംശകം, ബലവാനായ ശനിയുടെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ സ്ഥലപക്ഷികളുടേയും ബലവാനായ ബുധന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായാൽ ജലപക്ഷികളുടേയും ജന്മത്തെ പറയണം. ഇത് രണ്ടാമത്തെ യോഗം. മിഥുനമോ കന്നിയോ ആയ ബുധന്റെ നവാംശകം, അപ്പോഴത്തെ ലഗ്നമാകയും അവിടെ ശനിയുടെ യോഗമോ ദൃഷ്ടിയോ വന്നാൽ സ്ഥലപക്ഷികളുടേയും ചന്ദ്രന്റെ ദൃഷ്ടിയോ യോഗമോ വന്നാൽ ജലപക്ഷികളുടേയും ജന്മത്തെ പറയണം; ഇത് മൂന്നാമത്തെ യോഗം.

ന ജീവവർഗ്ഗേണ യുതം തദാനീം
ജാതം വദേദന്യസമാഗമേന. ൪൫

ലഗ്നത്തിനും ചന്ദ്രനും വ്യാഴദൃഷ്ടിയോ വ്യാഴയോഗമോ ജീവാംശവർഗ്ഗമോ ഇല്ലാതിരിക്കുമ്പോൾ ജനിച്ചവൻ ജാരനിൽനിന്നു ജാതനായിരിക്കും.

സദ്വാരീ ദ്വിതീയാ രവിവാരയുക്താ
സസപ്തമീ സോമജരേവതീ ച
സദ്വാദശീ ഭാനുസുതശ്രവിഷ്ഠാ
ശൈലേന്ദ്രേഷു ജാതം പരതോ വദന്തി. ൪൬

ദ്വിതീയയും രവിവാരവും കൂടിയ ചോതി നക്ഷത്രത്തിലോ, സപ്തമിയും ബുധവാരവുംകൂടിയ രേവതിനക്ഷത്രത്തിലോ ദ്വാദശിയും മന്ദവാരവുംകൂടിയ അവിട്ടം നക്ഷത്രത്തിലോ ജനിച്ചവൻ ജാരനിൽനിന്നു ജനിച്ചവനായിരിക്കും.

ഭദ്രാഖ്യതിഥിയുക്തേഷു ത്രിപാദർക്ഷാന്വിതേഷു ച
മന്ദാർക്കഭൗമവാരേഷു ജാതമന്യോത്ഭവം വിദുഃ ൪൭

ദ്വിതീയയും, പുണർതം മുതലായ മൂന്നുകാലുള്ള നക്ഷത്രങ്ങളും കൂടിയ ശനിയാഴ്ചയോ ഞായറാഴ്ചയോ ചൊവ്വാഴ്ചയോ ജനിച്ചവൻ ജാരനിൽനിന്നു ജനിച്ചവനായിരിക്കും.

ന ലഗ്നമിന്ദും ച ഗുരുർന്നിരീക്ഷിതേ
ന വാ ശശാങ്കം രവിണാ സമാഗതം
സ പാപകോർക്കേണ യുതോഥവാ ശശീ
പരേണ ജാതം പ്രവദന്തി നിശ്ചയാൽ. ൪൮

[illegible] ലഗ്നചന്ദ്രന്മാർ ഗുരുദൃഷ്ടിയില്ലാതിരിക്കയും, ഒരു രാശിയിൽ നില്ക്കുന്ന സൂര്യചന്ദ്രന്മാരെ വ്യാഴം നോക്കാതിരിക്കയോ ചന്ദ്രൻ മന്ദകുജന്മാരോടുകൂടിയോ സൂര്യനോടുമാത്രം ചേർന്നു നില്ക്കയോ ചെയ്യുമ്പോൾ ജനിച്ചവൻ നിശ്ചയമായും ജാരനിൽനിന്നു ജനിച്ചവനായിരിക്കും.

ഗുരുക്ഷേത്രഗതേ ചന്ദ്രേ തദ്യുക്തേ വാന്യരാശിഗേ
തദ്രേക്കാണേ തദംശേ വാ ന പരൈർജ്ജാത ഇഷ്യതേ.

ചന്ദ്രൻ വ്യാഴക്ഷേത്രത്തിലോ വ്യാഴത്തോടുകൂടി അന്യരാശിയിലോ, വ്യാഴദ്രേക്കാണത്തിലോ, വ്യാഴനവാംശത്തിലോ നില്ക്കുമ്പോൾ ജനിച്ചവൻ പരജാതനല്ല എന്ന് അറിയണം.

ക്രൂരർക്ഷഗതാവശോഭനൗ സൂര്യാൽ ദ്യൂനനവാത്മജസ്ഥിതൗ
ബദ്ധസ്തു പിതാ വിദേശഗഃ സ്വേ വാ രാശിവശാൽ തഥാ പഥി.

കുജനും മന്ദനും സൂര്യന്റെ ൭ ൯ ൫ ഈ ഭാവങ്ങളിൽ നില്ക്കുകയും ആ ഭാവങ്ങൾ പാപക്ഷേത്രങ്ങളായിരിക്കയും ചെയ്യുമ്പോൾ ജനിച്ചവന്റെ പിതാവ് രാശിയനുസരിച്ച് സ്വഗൃഹത്തിലോ വഴിയിലോ അന്യദേശത്തോ ബന്ധിക്കപ്പെട്ടവനായിരിക്കും.

പൂർണ്ണേ ശശിനി സ്വരാശിഗേ സൗമ്യേ ലഗ്നഗതേ ശുഭേ സുഖേ
ലഗ്നേ ജലജേഽസ്തഗേപി വാ ചന്ദ്രേ പോതഗതാ പ്രസൂയതേ. ൫൦

പൂർണ്ണചന്ദ്രൻ കർക്കടകരാശിയിലും ബുധൻ ലഗ്നത്തിലും വ്യാഴം ലഗ്നത്തിന്റെ നാലാംഭാവത്തിലും നില്ക്കയോ ലഗ്നം ജലരാശിയും ചന്ദ്രൻ ഏഴാംഭാവത്തിലും നില്ക്കയോ ചെയ്യുമ്പോൾ വള്ളത്തിലാണു പ്രസവിച്ചത് എന്ന് അറിയണം. കർക്കടകവും മകരപ്പകുതിയും മീനവും ജലരാശികളാണ്.

ബാലൻ ൰൨ വയസ്സിനിടയ്ക്കു മാതാവിനാലും പിതാവിനാലും കൃതങ്ങളായ പാപങ്ങളെക്കൊണ്ടും താൻചെയ്ത പാപങ്ങൾകൊണ്ടും ബാലഗ്രഹപീഡകൾകൊണ്ടും മരിക്കാൻ ഇടയുണ്ട്. അതിനാൽ അതുവരെ ബാലന്മാരുടെ ആയുസ്സിനെ നിശ്ചയിക്കാൻ ശക്യമല്ല.

ആദ്യേ ചതുഷ്കേ ജനനീകൃതാഘൈഃ
മദ്ധ്യേ തു പിത്രാർജ്ജിതപാപസംഘൈഃ
ബാലസ്ത്വഥാന്ത്യസ്യ ചതുഷ്ടയസ്യ
സ്വകീയദോഷൈഃ സമുപൈതി നാശം. ൮

ബാലമരണം, ആദ്യമായ നാലുവയസ്സിലാണെങ്കിൽ മാതാവുചെയ്ത പാപങ്ങളാലും മദ്ധ്യമായ നാലുവയസ്സിലാണെങ്കിൽ അച്ഛൻചെയ്ത പാപങ്ങളാലും ഒടുവിലത്തെ നാലുവയസ്സിലാണെങ്കിൽ താൻചെയ്ത പാപങ്ങളാലും സംഭവിക്കും.

അഷ്ടൌ ബാലാരിഷ്ടമാദൌ നൃണാം തു
യോഗാരിഷ്ടം പ്രാഹുരാവിംശതിഃ സ്യാൽ
അല്പം ചാദ്വാത്രിംശതോ മദ്ധ്യമായു-
രാസപ്തത്യാ പൂർണ്ണമായുസ്തതോഗ്ര്യം. ൯

ആദ്യത്തെ എട്ടുവയസ്സുവരെ ജീവിച്ചിരിക്കുന്നതു് ബാലാരിഷ്ടമെന്നും, ഇരുപതു വയസ്സുവരെ യോഗാരിഷ്ടമെന്നും, മുപ്പത്തിരണ്ടുവയസ്സുവരെ അല്പായുസ്സെന്നും എഴുപതുവയസ്സുവരെ മദ്ധ്യമായുസ്സ് എന്നും നൂറുവയസ്സുവരെ പൂർണ്ണായുസ്സെന്നും മനുഷ്യരുടെ ആയുഷ്കാലത്തെ വിഭജിച്ചിരിക്കുന്നു.

വിലഗ്നയാതേപ്യപി ദേവമന്ത്രി
വിനാശരിഃഫാരിഗതേ ശശാങ്കേ
വിലോകിതേ പാപവിയച്ചരേണ
വിമാനനാ മൃത്യുമുപൈതി ബാലഃ. ൰

വ്യാഴം ലഗ്നത്തിലും ചന്ദ്രൻ ദുഷ്ടസ്ഥാനത്തു പാപന്മാരാൽ ദൃഷ്ടനായിട്ട് അഷ്ടമത്തിലോ പന്ത്രണ്ടിലോ നില്ക്കുമ്പോൾ ജനനം സദ്യോമരണത്തെ പറയണം.

ഗണ്ഡാന്തതാരാസഹിതേ മൃഗാങ്കേ
പാപേക്ഷിതേ പാപസമന്വിതേ വാ
ബാലോ ലയം യാതി സമൃത്യുഭാഗേ
ചന്ദ്രേ ഭഗാ പാപനിരീക്ഷിതേ വാ. ൰൧

ചന്ദ്രൻ ഗണ്ഡാന്തമുള്ള നക്ഷത്രങ്ങളിൽ പാപേക്ഷിതനായോ പാപയുക്തനായോ നില്ക്കുകയും അഷ്ടമത്തിലും അപ്രകാരം പാപദൃഷ്ടനായിട്ട് നില്ക്കയും ചെയ്താൽ സദ്യോമൃതി ഉണ്ടാകും.

താതാദികളുടെ നാശം—

താതാംബികാ സോദരമാതുലാശ്ച
മാതാമഹീ മാതൃപിതാ ച ബാലാഃ
സൂര്യാദികൈഃ പഞ്ചമധാമയാതൈഃ
ക്രൂരർക്ഷഗൈരത്ര ഹതാഃ ക്രമേണ. ൰൨

സൂര്യൻ തുടങ്ങിയ ഗ്രഹങ്ങൾ അഞ്ചിലും ഒൻപതിലും നില്ക്കുകയും ആ രാശികൾ ക്രൂരക്ഷേത്രങ്ങളായിരിക്കയും ചെയ്താൽ, അച്ഛൻ, അമ്മ, സോദരൻ, മാതുലൻ മുത്തശ്ശി, അമ്മയുടെ അച്ഛൻ, ബാലൻ ഇവരെല്ലാം മരിക്കും.

മാതൃസോദരനാശം—

രസാതലസ്ഥൗ യദി ഭാനുചന്ദ്രൗ
ശനിഃ സ്മരസ്ഥോ മരണായ മാതുഃ
യദായദി ക്രൂരഖഗോ വിലഗ്നാ—
ദ്ഭ്രാതൃഗഃ സോദരനാശഹേതുഃ. ൧

സൂര്യചന്ദ്രന്മാർ നാലാമിടത്തും ശനി ഏഴാമിടത്തും നിന്നാൽ മാതാവ് മരിക്കും. പാപഗ്രഹം മൂന്നാമിടത്തുനിന്നാൽ സോദരൻ മരിക്കും.

മാതൃനാശം—

ക്രൂരേക്ഷിതൗ ചന്ദ്രവിലഗ്നരാശീ
സൗമ്യഗ്രഹൈർവീക്ഷണയോഗഹീനൗ
കേന്ദ്രച്യുതോ യസ്യ മഹേശമന്ത്രീ
ജാതസ്യ മാതാ സമുപൈതി നാശം. ൨

ചന്ദ്രനും ലഗ്നത്തിനും പാപദൃഷ്ടിയും ശുഭഗ്രഹങ്ങളുടെ വീക്ഷണയോഗങ്ങളും ഇല്ലാതിരിക്കയും വ്യാഴത്തിനു കേന്ദ്രസ്ഥിതി ഇല്ലാതെ വരികയും ചെയ്താൽ ജനിച്ചവന്റെ മാതാവ് തൽക്ഷണം മരിക്കും.

മാതാവിന്റെ ഗർഭത്തോടുകൂടെ മരണം—

സമാന്ദഭേ ശീതകരേ വിലഗ്നാൽ
ദിവാകരേ രിഃഫഗൃഹോപയാതേ
ധരാസുതേ ബന്ധുഗതേ തദാനീം
വിപദ്യതേ തജ്ജനനീ സഗർഭാ. ൩

ചന്ദ്രൻ ശനിയോടൊന്നിച്ചും സൂര്യൻ പന്ത്രണ്ടാമിടത്തും കുജൻ നാലാമിടത്തും നിന്നാൽ മാതാവ് ഗർഭത്തോടുകൂടി മരിക്കും.

വിലഗ്നചന്ദ്രൗ ശുഭദൃഗ്വിഹീനാ—
വുഭൗ ഖലവ്യോമചരാന്തരസ്ഥൗ
വിനാശമേതി പ്രമദാ സഗർഭാ
വദന്തി സർവേ യവനാഃ പൃഥഗ് വാ. ൪

ലഗ്നചന്ദ്രന്മാർക്ക് ശുഭദൃഷ്ടിയില്ലാതെയും, പാപമദ്ധ്യസ്ഥിതിയുണ്ടാകയും ചെയ്താൽ മാതാവ് ഗർഭത്തോടുകൂടിയോ അല്ലാതെയോ തൽക്ഷണം മരിക്കും.

ഷഷ്ഠാവസാനാഷ്ടമഭാവഗേഷു
ക്രൂരേഷു സൗമ്യഗ്രഹവർജ്ജിതേഷു
പാപാന്തരസ്ഥേ ഭൃഗുജേ ഗുരൗ വാ
നാരീ സപുത്രാ മ്രിയതേ തു സദ്യഃ ൫

പാപന്മാർ ശുഭന്മാരോടുകൂടാതെ ആറിലും അഷ്ടമത്തിലും പന്ത്രണ്ടിലും നില്ക്കയും ശുക്രനോ വ്യാഴമോ പാപമദ്ധ്യസ്ഥിതന്മാരാകയും ചെയ്താൽ സ്ത്രീ പുത്രനോടുകൂടി ഉടൻ മരിക്കും.

ലഗ്നാസ്തയാതൗ യദി പാപഖേചരൗ
ശുഭൈരയുക്തൗ ശുഭദൃഷ്ടിവർജ്ജിതൗ
ശസ്ത്രേണ മൃത്യും സമുപൈതി ഗർഭിണീ
മാസാധിപേ നഷ്ടകരേ യദാ വദേൽ. ൬

പിതൃമരണലക്ഷണം —

വ്യയസ്ഥിതേർക്കേ സസുതേ വിലഗ്നാ-
ദൃഷ്ടി ക്ഷയേന്ദൗ മരണോപയാതേ
പിതുർവ്വിയോഗം പ്രവദന്തി സദ്യഃ
ക്രൂരേക്ഷിതേ ത്രി ത്രിദിരബ്ദമാനൈഃ ൧൮

സൂര്യനും ശനിയും ലഗ്നത്തിന്റെ പന്ത്രണ്ടിലും, ക്ഷീണചന്ദ്രൻ എട്ടിലും നില്ക്കുമ്പോൾ ജനിച്ചവന്റെ പിതാവു് തല്ക്ഷണവും ഇവർക്കു ക്രൂരദൃഷ്ടിയുണ്ടായാൽ മൂന്നു വർഷത്തിനകവും മരിക്കും.

ചരോപഗേ ചന്ദ്രമസി ക്ഷപായാം
ബുധേക്ഷിതേ ദൂരദിശം പ്രയാതഃ
ചരേ ശനൗ ഭാനുയുതേ നിശായാം
വിദേശഗോ യാതി പിതാ വിനാശം. ൧൯

ചന്ദ്രൻ ചരരാശികളിൽ ബുധദൃഷ്ടിയോടുകൂടി നില്ക്കുമ്പോൾ രാത്രിയിൽ ജനിച്ചവന്റെ അച്ഛൻ ദൂരദിക്കിൽ പോകും. ശനി സൂര്യനോടുകൂടി ചരരാശികളിൽ നില്ക്കുമ്പോൾ രാത്രിയിൽ ജനിച്ചവന്റെ പിതാവു് പരദേശത്തുപോയും മരിക്കും.

ക്ഷീണേ ശശിന്യുദയഗേ യദി കണ്ടകസ്ഥേ
പാപേഽഥവാ നിധനഗേ മ്രിയതേഽത്ര ബാലഃ
രന്ധ്രാരികൈരശുഭഖേടദൃശാ സമേതൈഃ
സൗമ്യൈഃ കൃതാന്തനഗരം സമുപൈതി മാസാൽ. ൨൦

ക്ഷീണചന്ദ്രൻ ലഗ്നത്തിലോ കേന്ദ്രങ്ങളിലോ നില്ക്കുകയും പാപൻ അഷ്ടമത്തിൽ നില്ക്കുകയും ചെയ്യുമ്പോൾ ജനിക്കുന്ന ബാലൻ തല്ക്ഷണം മരിക്കും. ശുഭന്മാർ അഷ്ടമത്തിലും ആറിലും അശുഭദൃഷ്ടിയോടുകൂടിയിരിക്കുമ്പോൾ ജനിച്ചവൻ ഒരു മാസത്തിനകം മരിക്കും.

ഹൃക്കുജമന്ദാവനിനന്ദനാർക്കാ
രന്ധ്രസ്ഥിതാ വാ രിപുരാശിയാതാഃ
സൗമ്യൈരയുക്താ അവിലോകിതാസ്തേ
ജാതസ്യ സദ്യോ മരണപ്രദാഃ സ്യുഃ. ൨൧

ശനി, കുജൻ, സൂര്യൻ ഇവർ ഒന്നിച്ചു് അഷ്ടമത്തിലോ ഷഷ്ഠത്തിലോ ശുഭയോഗദൃഷ്ടികളോടുകൂടാതെ നില്ക്കുമ്പോൾ ജനിച്ചവൻ തല്ക്ഷണം മരിക്കും.

ചന്ദ്രാംശേ സപ്തമേ ഭൗമേ സൗമ്യദൃഷ്ടിവിവർജ്ജിതേ
സപ്തസപ്തതിതാരായാമുപൈതി മരണം ശിശുഃ. ൨൨

കുജൻ ശുഭദൃഷ്ടിയില്ലാതെ കർക്കടകാംശകത്തിൽ ഏഴിൽ നില്ക്കുമ്പോൾ ജനിച്ചവൻ ൭൭-ാം ദിവസം മരിക്കും.

മന്ദാവനിജമാർത്താണ്ഡൈഃ പുത്രസ്ഥാനസമന്വിതൈഃ
സപ്തസപ്തതിനക്ഷത്രേ ജാതസ്യ മരണം വദേൽ. ൨൩

ശനി, കുജൻ, സൂര്യൻ, ഇവർ അഞ്ചിൽ നില്ക്കുമ്പോൾ ജനിച്ചവൻ ൭൭-ാം നാളിൽ മരിക്കും.

ധരാസുതേ ചന്ദ്രനവാംശകസ്ഥേ,
ലഗ്നാംശകേ വാ ന ച ജീവദൃഷ്ടേ

സുധാകരേ രന്ധ്രരാശിയാതേ
സമേതി യാമ്യം പദമാശു ബാലഃ ൫൪

കുജൻ ചന്ദ്രനവാംശകത്തിലോ ലഗ്നാംശകത്തിലോ വ്യാഴദൃഷ്ടിയില്ലാതെയിരിക്കുമ്പോഴും ചന്ദ്രൻ അഷ്ടമത്തിൽ നില്ക്കുമ്പോഴും ജനിച്ച ബാലൻ തൽക്ഷണം മരിക്കും.

നീചം ഗതേ ലഗ്നപതൗ വിലഗ്നാ-
ന്നാശം ഗതേ വാ രവിജേ തഥാസ്തേ
ജാതോ മൃതപ്രായകളേബരഃ സൻ
കൃച്ഛ്രേണ വൈവസ്വതലോകമേതി. ൫൫

ലഗ്നാധിപൻ നീചത്തിലോ ലഗ്നത്തിന്റെ അഷ്ടമത്തിലോ നില്ക്കുമ്പോഴെങ്കിലും ശനി അപ്രകാരം അസ്തമിച്ചു നില്ക്കുമ്പോഴോ ജനിച്ചവൻ മൃതപ്രായശരീരനായി പ്രയാസപ്പെട്ടു യമപുരിയെ പ്രാപിക്കുന്നു.

ആപോക്ലിമസ്ഥാനഗതാ നഭോഗാ
വിധൂതവീര്യാ യദി മാനമുഖ്യാഃ
മാസദ്വയം തസ്യ ത്രയം വാ
ജാതസ്യ ചായുഃ കഥയന്തി തജ്ജ്ഞാഃ ൫൬

സൂര്യാദിഗ്രഹങ്ങൾ ബലഹീനരായിട്ട് ആപോക്ലിമ (൩-൬-൯-൧൨) സ്ഥാനങ്ങളിൽ നില്ക്കുമ്പോൾ ജനിച്ചവൻ രണ്ടോ മൂന്നോ മാസമേ ജീവിച്ചിരിക്കയുള്ളൂ.

ലഗ്നാരിരന്ധ്രവ്യയഗേ ശശാങ്കേ
പാപേന ദൃഷ്ടേ ശുഭദൃഷ്ടിഹീനേ
കേന്ദ്രേഷു സൗമ്യഗ്രഹവർജ്ജിതേഷു
പ്രാണൈർവ്വിയോഗം വ്രജതി പ്രജാതഃ. ൫൭

ചന്ദ്രൻ, ലഗ്നം, ആറും, എട്ടും, പന്ത്രണ്ടും ഇവയിൽ ഏതെങ്കിലും ഒന്നിൽ പാപദൃഷ്ടനായും ശുഭദൃഷ്ടിയില്ലാതെയും നില്ക്കയും ശുഭന്മാർ കേന്ദ്രത്തിൽ ഇല്ലാതിരിക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ഉടനെ മരിക്കും.

സൗരേ മദസ്ഥേ യദി വാ വിലഗ്നേ
ജലോദയേ ഽബ്ജേ യദി കീടഗേ വാ
സൗമ്യേഷ്വകേന്ദ്രോപഗതേഷു സദ്യോ
ജാതസ്യ നാശോ യവനോപദിഷ്ടഃ ൫൮

ശനി ഏഴിലോ ലഗ്നത്തിലോ നില്ക്കയും ചന്ദ്രൻ ജലരാശിയിലോ വൃശ്ചികത്തിലോ നില്ക്കയും ശുഭന്മാർ കേന്ദ്രത്തിൽ നില്ക്കാതെയും ചെയ്യുമ്പോൾ ജനിക്കുന്നവൻ ഉടൻ മരിക്കും എന്നു യവനാചാര്യമതം ആകുന്നു.

ഭൗമക്ഷേത്രഗതേ ജീവേ നീചരാശിഗതേഽഥവാ
സന്ധ്യാത്രയേ ച സംജാതോ മാസാന്മൃത്യുമുപൈതി സഃ ൫൯

വ്യാഴം കുജക്ഷേത്രത്തിലോ അഥവാ നീചരാശിയിലോ നില്ക്കുമ്പോൾ മൂന്നു സന്ധ്യയിൽ ഏതിലെങ്കിലും ജനിക്കുന്നവൻ ഒരുമാസത്തിനകം മരിക്കും.

രന്ധ്രേ ധരാസൂനുദിനേശസൗരാ
ജാതസ്യ മൃത്യും സമുപൈതി മാസാൽ
കേതുസ്തു യസ്മിന്നുദിതേഽത്ര ജാതോ
മാസദ്വയേനൈവ യമം പ്രയാതി. ൬൦

ശനി ചന്ദ്രദൃഷ്ടിയോടുകൂടി ചന്ദ്രനവാംശകത്തിൽ നില്ക്കയും ലഗ്നാധിപൻ ചന്ദ്രദൃഷ്ടിയുള്ളവനായിരിക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ആറുവയസ്സുവരെ ജീവിച്ചിരിക്കും.

**ലഗ്നേ യദ്യഷ്ടദ്രേക്കാണേ നിഗളാഹിവിഹംഗപാശധരസംജ്ഞേ**
**മരണായ സപ്തവർഷേ ക്രൂരയുതോ ന സ്വപതിസന്ദൃഷ്ടഃ. ൪൩**

ലഗ്നത്തിന്റെ നിഗളദ്രേക്കാണത്തിലോ സർപ്പദ്രേക്കാണത്തിലോ പക്ഷിദ്രേക്കാണത്തിലോ പാശദ്രേക്കാണത്തിലോ ജനിക്കയും ആ ലഗ്നത്തിന്ന പാപയോഗമുണ്ടായിരിക്കയും സ്വാമിദൃഷ്ടിയില്ലാതെ ഇരിക്കയും ചെയ്താൽ ഏഴുവയസ്സുവരെ ജീവിച്ചിരിക്കും.

**ലഗ്നേ രവിശനിഭൗമാഃ ശുക്രഗൃഹേ സപ്തമേ ശശീ ക്ഷീണഃ**
**ദൃഷ്ടോ ന ദേവഗുരുണാ സപ്തഭിരഷ്ടാഭിരബ്ദകൈർവാ സ്യാൽ.**

ലഗ്നത്തിൽ സൂര്യൻ ശനി കുജൻ ഇവരും, ഏഴാമിടം ശുക്രക്ഷേത്രമായും അവിടെ ക്ഷീണചന്ദ്രൻ വ്യാഴദൃഷ്ടിയില്ലാതെ നില്ക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ഏഴോ എട്ടോ വയസ്സുവരെ ജീവിച്ചിരിക്കും.

**ദിവാകരേന്ദുഭൂപുത്രാഃ പുത്രസ്ഥാനസമന്വിതാഃ**
**ജാതോ യമപുരം യാതി നവമാബ്ദേ ന സംശയഃ ൪൫**

സൂര്യൻ ചന്ദ്രൻ കുജൻ ഇവർ മൂന്നുപേരുംകൂടി അഞ്ചിൽ നില്ക്കുമ്പോൾ ജനിച്ചവൻ ഒൻപതുവയസ്സുവരെ ജീവിച്ചിരിക്കും.

**പാപോ വിലഗ്നാധിപതിഃ ശശാങ്കാ-**
**ദന്ത്യസ്ഥിതഃ ക്രൂരനിരീക്ഷിതശ്ചേൽ;**
**തദംശരാശൗ യദി വാ തദീശോ**
**ജാതസ്തുനിര്യാതി ലയം നവാബ്ദേ ൪൬**

ലഗ്നാധിപൻ പാപനായിരിക്കയും ചന്ദ്രന്റെ പന്ത്രണ്ടിൽ പാപദൃഷ്ടിയോടുകൂടിയോ ചന്ദ്രനവാംശരാശിയിൽ നില്ക്കുന്ന തദംശകനാഥനായി നില്ക്കയോ ചെയ്യുമ്പോൾ ജനിച്ചവൻ ഒൻപതുവയസ്സുവരെ ജീവിച്ചിരിക്കും.

**മൃഗാംശകസ്ഥിതേ മന്ദേ സൗമ്യദൃഷ്ടിവിവർജ്ജിതേ (സമന്വിതേ)**
**ജന്മപ്രഭൃതി ശത്രുത്വം തസ്യായുർദ്ദശവത്സരം ൪൭**

ശനിക്കു ശുഭദൃഷ്ടിയും മകരാംശകത്തിൽ സ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ ജനനംമുതൽ എല്ലാവരുടെയും ശത്രുവായി പത്തുവയസ്സുവരെ ജീവിച്ചിരിക്കും.

**രവിണാ യുക്തഃ ശശിജഃ സൗമ്യൈർദൃഷ്ടോ വിനാശയതി നരം**
**ഏകാദശഭിർവർഷൈർജാതം നൃപതുല്യരോഗസമ്പന്നം. ൪൮**

സൂര്യനും ബുധനും ഒരു രാശിയിൽ ശുഭന്മാരുടെ ദൃഷ്ടിയോടുകൂടി നില്ക്കുമ്പോൾ ജനിച്ചവൻ നൃപതുല്യരോഗത്തോടുകൂടി ൧൧-വയസ്സുവരെ ജീവിച്ചിരിക്കും.

**ചന്ദ്രലഗ്നാധിപഃ സൂര്യഃ സ്വപുത്രേണ സമന്വിതഃ**
**ലഗ്നാദഷ്ടമരാശിസ്ഥോ ദ്വാദശാബ്ദേ സിതേക്ഷിതഃ ൪൯**

സൂര്യൻ ചന്ദ്രൻ നില്ക്കുന്ന രാശിയുടെ ആധിപത്യവും ശനിയുടെ യോഗവും ലഗ്നത്തിന്നിന്ന അഷ്ടമരാശിയിൽ ശുക്രദൃഷ്ടിയോടുകൂടി സ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ ൧൨ വയസ്സുവരെ ജീവിച്ചിരിക്കും.

**അർക്കാംശകസ്ഥിതേ മന്ദേ സൂര്യേണൈവ നിരീക്ഷിതേ**
**പിതൃദ്വേഷസമായുക്തോ ദ്വാദശാബ്ദം ച ജീവതി ൫൦**

ശനിക്കു സൂര്യദൃഷ്ടിയും സൂര്യാംശകത്തിൽ സ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ പിതൃദ്വേഷത്തോടുകൂടി ൧൨-വയസ്സുവരെ ജീവിച്ചിരിക്കും. (ഈ യോഗം അസംഭവമാണ്".)

തുലാംശകസ്ഥിതേ മന്ദേ ജീവദൃഷ്ടിസമന്വിതേ
ത്രയോദശാബ്ദേ മരണം ജാതസ്യ പിതൃവൈരിണഃ ൨൧

ശനിക്ക് വ്യാഴദൃഷ്ടിയും തുലാംശകസ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ പിതൃവൈരിയായിട്ട് ൧൩ വയസ്സുവരെ ജീവിച്ചിരിക്കും.

കന്യാംശകസ്ഥിതേ മന്ദേ സൌമ്യദൃഷ്ടിസമന്വിതേ
ചതുർദ്ദശാബ്ദേ മരണം ജാതഃ കോപീ സമേതി ച. ൨൨

ശനിക്ക് സൌമ്യദൃഷ്ടിയും കന്യാംശകസ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ കോപിയായിട്ട് ൧൪ വയസ്സുവരെ ജീവിച്ചിരിക്കും.

സിംഹാംശകസ്ഥിതേ മന്ദേ രാഹുണാ ച നിരീക്ഷിതേ
ശസ്ത്രപീഡാ ഭവേത്തസ്യ ചായുഃ പഞ്ചദശാബ്ദകം. ൨൩

ശനിക്ക് രാഹുദൃഷ്ടിയും സിംഹാംശകത്തിൽ സ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ ൧൫ വയസ്സുവരെ ജീവിച്ചിരിക്കും. ശസ്ത്രപീഡയും ഉണ്ടായിരിക്കും.

കർക്കാംശകസ്ഥിതേ മന്ദേ ജീവദൃഷ്ടിസമന്വിതേ
സർപ്പപീഡാ ഭവേത്തസ്യ ഷോഡശാബ്ദേ മൃതിർഭവേൽ ൨൪

ശനിക്ക് വ്യാഴദൃഷ്ടിയും കർക്കാംശകസ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ ൧൬ വയസ്സുവരെ ജീവിച്ചിരിക്കും. സർപ്പപീഡ ഉണ്ടാകയും ചെയ്യും.

യമാംശകസ്ഥിതേ മന്ദേ ലഗ്നനാഥേന വീക്ഷിതേ
രണ്ഡോരോ മഹാരോഗീ മൃതസ്സപ്തദശാബ്ദകഃ ൨൫

ശനിക്ക് ലഗ്നനാഥദൃഷ്ടിയും മകരാംശകസ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ രണ്ഡുരോഗിയായും മഹാരോഗിയായും ൧൭ വയസ്സുവരെ ജീവിച്ചിരിക്കും.

പാപസ്യക്ഷേത്രസമന്വിതൌ വാ
രന്ധ്രേശലഗ്നാധിപതീ ന സൌമ്യൈഃ
രിഃഫാരിഭേ വാ ഗുരുണാ വിയുക്തൌ
തദ്വിംശാബ്ദേ നിധനം പ്രയാതി. ൨൬

അഷ്ടമാധിപതിയും ലഗ്നാധിപതിയും പാപന്മാരോടും അഷ്ടമാധിപതി ലഗ്നാധിപതിക്ഷേത്രത്തിലും ലഗ്നാധിപതി അഷ്ടമാധിപതിയുടെ ക്ഷേത്രത്തിലും നിൽക്കയും ൬-൧൨ ഇവ ഭാവങ്ങളിൽ വ്യാഴയോഗം ഇല്ലാതിരിക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ൨൦ വയസ്സുവരെ ജീവിച്ചിരിക്കും.

വൃഷാംശകസ്ഥിതേ മന്ദേ രാഹുണാ ച നിരീക്ഷിതേ
മോഹാധിപേ യദാ ദൃഷ്ടേ ജാതഃ സദ്യോ വിനശ്യതി
തദീശസ്ഥംശഭാഗേ ചേദായുരേകോനവിംശതിഃ ൨൭

രാഹു, വൃഷാംശകസ്ഥിതനായ ശനിയെ നോക്കുകയോ, ലഗ്നാധിപനെ നോക്കിയിരിക്കയോ ചെയ്യുമ്പോൾ ജനിച്ചവൻ സദ്യോമരണം പ്രാപിക്കും. ലഗ്നാധിപൻ തുംഗാംശത്തിലാണെങ്കിൽ ൧൯ വയസ്സുവരെ ജീവിച്ചിരിക്കും.

കേന്ദ്രേഷു പാപേഷു നിശാകരേണ
സൌമ്യഗ്രഹൈരീക്ഷണവർജ്ജിതേഷു
ഷഷ്ഠാഷ്ടമേ വാ യദി ശീതരശ്മൌ
ജാതസ്സുഖീ വിംശതിവത്സരാന്തം. ൨൮

പാപന്മാർ കേന്ദ്രങ്ങളിൽ ചന്ദ്രദൃഷ്ടിയോടും ശുഭഗ്രഹദൃഷ്ടിയോടും കൂടാതെ നിൽക്കയും ചന്ദ്രൻ അപ്രകാരം ഷഷ്ഠത്തിലോ, അഷ്ടമത്തിലോ നിൽക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ൨൦ വയസ്സുവരെ ജീവിച്ചിരിക്കും.

ലഗ്നാധിപോതിബലവാനശുഭൈരദൃഷ്ടഃ
കേന്ദ്രസ്ഥിതഃ ശുഭഖഗൈരവലോക്യമാനഃ
മൃത്യും വിഹായ വിദധാതി സുദീർഘമായുഃ
സാർദ്ധം ഗുണൈർബ്ബഹുഭിരൂർജ്ജിതയാ ച ലക്ഷ്മ്യാ വൃഫ

ലഗ്നാധിപൻ പൂർണ്ണബലവാനായി പാപദൃഷ്ടിയില്ലാതെയും ശുഭദൃഷ്ടിയോടുകൂടിയും കേന്ദ്രങ്ങളിൽ നിന്നാൽ വളരെ ഗുണങ്ങളും സമ്പത്തും ദീർഘായുസ്സും പ്രദാനംചെയ്യും.

**മദ്ധ്യമായുര്യോഗം:—**

ബലഹീനേ വിലഗ്നേശേ ജീവേ കേന്ദ്രത്രികോണഗേ
ഷഷ്ഠാഷ്ടമവ്യയേ പാപേ മദ്ധ്യമായുരുദാഹൃതം വൃവ

ലഗ്നാധിപൻ ബലമില്ലാതെ നില്ക്കയും വ്യാഴം കേന്ദ്രത്തിലോ ത്രികോണത്തിലോ നില്ക്കയും ആറിലും എട്ടിലും പാപന്മാരുമാകിൽ മദ്ധ്യമായുസ്സാകുന്നു.

ദ്വാത്രിംശദബ്ദാദുപരി സപ്തതിപര്യന്തം മദ്ധ്യമായുര്യോഗഃ
(൩൰൨-വയസ്സുമുതൽ ൭൰-വയസ്സുവരെ മദ്ധ്യമായുസ്സാകുന്നു)

**പൂർണ്ണായുർയ്യോഗം:—**

ചതുഷ്ടയേ ശുഭൈര്യുക്തേ ലഗ്നേശേ ശുഭസംയുതേ
ഗുരുണാ ദൃഷ്ടിസംയോഗേ പൂർണ്ണമായുർവ്വിനിർദ്ദിശേൽ. വൃബ

കേന്ദ്രത്തിൽ ശുഭന്മാരും ലഗ്നേശന് ശുഭയോഗവും ഗുരുവിന്റെ ദൃഷ്ടിസംയോഗവും ഉണ്ടാകിൽ പൂർണ്ണായുസ്സാകുന്നു.

കേന്ദ്രോപഗതേ വിലഗ്നേശേ ഗുരുശുക്രസമന്വിതേ
താഭ്യാം നിരീക്ഷിതേ വാപി പൂർണ്ണമായുർവ്വിനിർദ്ദിശേൽ. വൃര്

ലഗ്നാധിപൻ കേന്ദ്രത്തിൽ ഗുരുശുക്രന്മാരുടെ യോഗത്തോടോ ദൃഷ്ടിയോടോ കൂടി നിന്നാൽ പൂർണ്ണായുസ്സാകുന്നു.

ഉച്ചോപഗതൈസ്ത്രിഭിഃ ഖേടൈഃ ലഗ്നരന്ധ്രേശസംയുതൈഃ
രന്ധ്രേ പാപവിഹീനേ ച ദീർഘമായുർവ്വിനിർദ്ദിശേൽ. വൃ൯

മൂന്ന് ഗ്രഹങ്ങൾ ഉച്ചത്തിൽ നില്ക്കുകയും ലഗ്നാഷ്ടമാധിപസംയോഗമുണ്ടായിരിക്കയും അഷ്ടമത്തിൽ പാപന്മാരില്ലാതിരിക്കയും ചെയ്താൽ പൂർണ്ണായുസ്സാകുന്നു.

രന്ധ്രസ്ഥിതൈസ്ത്രിഭിഃ ഖേടൈഃ സ്വോച്ചമിത്രസ്വവർഗ്ഗഗൈഃ
ലഗ്നേശേ ബലസംയുക്തേ ദീർഘമായുർവ്വിനിർദ്ദിശേൽ. വൃന്ന

മൂന്നുഗ്രഹങ്ങൾ അഷ്ടമത്തിൽ ഉച്ചരാശിയിൽ നില്ക്കയും അഷ്ടമം സ്വോച്ചമോ ബന്ധുഗ്രഹമോ സ്വവർഗ്ഗമോ ആകയും ലഗ്നാധിപൻ ബലവാനായിരിക്കയും ചെയ്താൽ പൂർണ്ണായുസ്സുണ്ടാകുന്നു.

സ്വോച്ചസ്ഥിതേന കേനാപി ഖേചരേണ സമന്വിതഃ
ശനിർവ്വാ രന്ധ്രനാഥോ വാ ദീർഘമായുർവ്വിനിർദ്ദിശേൽ. വൃര

ശനിയോ അഷ്ടമാധിപനോ, ഉച്ചരാശിസ്ഥനായ ഏതെങ്കിലും ഒരു ഗ്രഹത്തോടുകൂടി നിന്നാൽ ദീർഘായുസ്സുണ്ടാകുന്നു.

ത്രിഷഡായഗതാഃ പാപാഃ ശുഭാഃ കേന്ദ്രത്രികോണഗാഃ.
ലഗ്നേശോ ബലസംയുക്തഃ പൂർണ്ണമായുർവ്വിനിർദ്ദിശേൽ. ൮൮

൩-൬-൧൧-ഈ സ്ഥാനങ്ങളിൽ പാപന്മാരും കേന്ദ്രം ത്രികോണം ഈ സ്ഥാനങ്ങളിൽ ശുഭന്മാരും നില്ക്കുകയും ലഗ്നാധിപന്ന് പൂർണ്ണബലം ഉണ്ടായിരിക്കുകയും ചെയ്താൽ പൂർണ്ണായുര്യോഗമാകുന്നു.

ഷൾസപ്തരന്ധ്രരഹിതേഷു ശുഭേഷു സ്ഥിതേഷു ച
ത്രിഷഡായേഷു പാപേഷു ദീർഘമായുർവ്വിനിർദ്ദിശേൽ. ൮൯

൬-൭-൮ ഈ സ്ഥാനങ്ങളിൽ ശുഭന്മാരും ൩-൬-൧൧ ഈ ഭാവങ്ങളിൽ പാപന്മാരും നിന്നാൽ ദീർഘായുര്യോഗമാകുന്നു.

ദ്വിഃഷഡഷ്ടഗതാഃ പാപാഃ ലഗ്നേശോ യദി കേന്ദ്രഗഃ
രന്ധ്രസ്ഥാനഗതാഃ പാപാഃ കർമ്മേശഃ സ്വോച്ചരാശിഗഃ. ൯൦
യോഗദ്വയേ ƒപി ദീർഘായുരപൈതി ബുദ്ധസത്തമ
രന്ധ്രേശാസ്ഥഗ്രഹാധീശോ യസ്മിൻ രാശൗ വ്യവസ്ഥിതഃ
തദീശോ ലഗ്നനാഥശ്ചേൽ കേന്ദ്രഗോ യദി താദൃശം. ൯൧

പന്ത്രണ്ടിലും ആറിലും പാപന്മാരും കേന്ദ്രങ്ങളിൽ ലഗ്നാധിപനും നിന്നാലും അഷ്ടമത്തിൽ പാപന്മാരും തന്റെ ഉച്ചരാശിയിൽ കർമ്മാധിപനും നിന്നാലും അഷ്ടമാധിപനും സപ്തമാധിപനും ഇരിക്കുന്ന രാശിയിൽ നില്ക്കുന്ന ലഗ്നാധിപൻ ആ രാശിയുടെ നാഥനായി കേന്ദ്രങ്ങളിൽ നിന്നാലും പൂർണ്ണായുര്യോഗമാകുന്നു.

ദ്വിസ്വഭാവം ഗതേ ലഗ്നേ തദീശേ കേന്ദ്രഗേ ƒപി വാ
സ്വോച്ചമൂലത്രികോണേ വാ ചിരം ജീവതി ഭാഗ്യവാൻ. ൯൨

ഉഭയരാശി ലഗ്നമാകും തദധിപൻ കേന്ദ്രങ്ങളിലോ സ്വോച്ചരാശികളിലോ മൂലത്രികോണരാശിയിലോ നില്ക്കുകയും ചെയ്താൽ ഭാഗ്യവാനായിട്ട് ദീർഘകാലം ജീവിച്ചിരിക്കും.

ദ്വിസ്വഭാവം ഗതേ ലഗ്നേ ലഗ്നേശാൽ കേന്ദ്രഗൗ യദി
ദ്വൗ പാപൗ യസ്യ ജനനേ തസ്യായുർദ്ദീർഘമാദിശേൽ ൯൩

ഉഭയരാശി ലഗ്നമാകും ലഗ്നേശന്റെ കേന്ദ്രത്തിൽ രണ്ട് പാപന്മാർ നില്ക്കുകയും ചെയ്താൽ പൂർണ്ണായുര്യോഗമാകുന്നു.

ചരാംശകസ്ഥാ രവിമന്ദഭൗമാ
സ്ഥിരാംശകസ്ഥാ ഗുരുഭാനവേജ്യൌ
ശേഷൌ ദ്വയാംശോപഗതൌ യദി സ്യാൽ
തദാ സമുൽപ്പന്നനരഃ ശതായുഃ ൯൪

സൂര്യനും ശനിയും കുജനും ചരാംശകത്തിലും വ്യാഴവും ശുക്രനും സ്ഥിരാംശകത്തിലും ശേഷന്മാർ (ചന്ദ്രബുധന്മാർ) ഉഭയരാശ്യംശകത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ നൂറുവയസ്സുവരെ ജീവിച്ചിരിക്കും. സപ്തർഷിമതാനന്തരം പൂർണ്ണായുര്യോഗം (൧൦൦-വയസ്സുമുതൽ ൧൨൦-വയസ്സുവരെ പൂർണ്ണായുര്യോഗമാകുന്നു.)

മന്ദാംശകസ്ഥാ രവിജീവഭൗമാ
ധർമ്മസ്ഥിതാസ്തുംഗനവാംശസംസ്ഥാഃ
ബലാന്വിതോ ലഗ്നഗതോ ഹിമാംശു-
സ്ത്വനന്തമായുഃ ശ്രിയമാദധാതി. ൯൫

ശുക്രനും വ്യാഴവും കേന്ദ്രം മന്ദാംശകത്തിൽ ഒൻപതാമിടത്തു് നില്ക്കയും ഒൻപതാംഭാവത്തിൻെറ നവാംശകത്തിൽ ചന്ദ്രൻ ലഗ്നത്തിൽ ബലവാനായി നില്ക്കുകയുംചെയ്യുമ്പോൾ ജനിച്ചവൻ നൂറുവയസ്സിനമേൽ ജീവിച്ചിരിക്കും.

ഏകാംശകോഗൌ ഗുരുസൂര്യയുക്തൌ
ധർമ്മസ്ഥിതൌ വാ യദി കർമ്മസംസ്ഥൌ
ആക്രാമതേ സൌമ്യനിരീക്ഷ്യമാണേ
മുനിർഭവേത്തു് മവധിരായുഃ ൯൬

വ്യാഴവും സൂര്യനും ഒരു അംശകത്തിൽ ഒൻപതാമിടത്തോ പത്താമിടത്തോ ശുഭദൃഷ്ടിയോടുകൂടി നില്ക്കുമ്പോൾ സൌമ്യദൃഷ്ടിയിൽ ജനിച്ചവൻ നൂറുവയസ്സിലധികം ജീവിച്ചിരിക്കും.

ഗുരുശശിസഹിതേ കുളീരലഗ്നേ
ശശിതനയേ ഭൃഗുജേ ച കേന്ദ്രയാതേ
ഭവരിപുസഹജോപഗൈശ്ച ശേഷൈ-
രമിതമിഹായുരനുക്രമാദിനാ സ്യാൽ. ൯൭

വ്യാഴവും ചന്ദ്രനും കർക്കടകലഗ്നത്തിലും ബുധനും ശുക്രനും കേന്ദ്രത്തിലും ശേഷം ഗ്രഹങ്ങൾ ൧൧, ൬, ൩ ഈ സ്ഥാനങ്ങളിലും നില്ക്കുമ്പോൾ ജനിച്ചവൻ നിർണ്ണയിക്കാൻവയ്യാത്ത ആയുസ്സോടുകൂടിയവനായിട്ടു് വളരെക്കാലം ജീവിച്ചിരിക്കും.

ത്രികോണേ പാപനിർമ്മുക്തേ കേന്ദ്രേ പാപവിവർജ്ജിതേ
രന്ധ്രേ പാപവിഹീനേ ച ജാതസ്സ്യാദമരസന്നിഭഃ. ൯൮

൫-൯ ൧൦-൪ ഭാവങ്ങൾ പാപഗ്രഹങ്ങളില്ലാതെയും കേന്ദ്രം സൌമ്യസഹിതമായും അഷ്ടമം പാപഹീനമായും ഇരിക്കുമ്പോൾ ജനിച്ചവൻ ദേവതുല്യനാകും.

ശന്യാദിഭൌമപര്യന്തം ലഗ്നാദേഃ ഖേചരാഃ സ്ഥിതാഃ
വൈശേഷികാംശസംയുക്താ ജാതസ്സ്യാദമരസന്നിഭഃ ൯൯

ശനി നില്ക്കുന്ന രാശിമുതൽ കുജൻ നില്ക്കുന്ന രാശിവരെയും ലഗ്നം മുതൽ കുജൻ നില്ക്കുന്ന രാശിവരെയും ഗ്രഹങ്ങൾ വൈശേഷികാംശത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ ദേവതുല്യനായിരിക്കും.

മേഷാന്ത്യലഗ്നേ സദ്ഗുരൌ ഭൃഗൌ വാ
നിശാകരേ ഗോപുരമധ്യമാംശേ
സിംഹാസനാംശേ യദി വാ ധരാജേ
ജാതസ്യ സംഖ്യാനമുപൈതി മന്ത്രൈഃ. ൧൦൦

മേടത്തിൻെറ അന്ത്യലഗ്നത്തിൽ വ്യാഴമോ ശുക്രനോ നില്ക്കയും ഇടവത്തിൻെറ മദ്ധ്യമാംശത്തിൽ ചന്ദ്രനും സിംഹാസനാംശത്തിൽ കുജനും നില്ക്കയും ചെയ്യുമ്പോൾ ജനിച്ചവൻ വളരെക്കാലം മന്ത്രസിദ്ധിയോടുകൂടി ജീവിച്ചിരിക്കും.

ദേവലോകാംശകേ മന്ദേ ഭൌമേ പാരാവതാംശകേ
സിംഹാസനേ ഗുരൌ ലഗ്നേ ജാതോ മുനിസമോ ഭവേൽ ൧൦൧

ശനി ദേവലോകാംശത്തിലും കുജൻ പാരാവതാംശത്തിലും വ്യാഴം ലഗ്നത്തിൽ സിംഹാസനാംശത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ മുനിയെപ്പോലെ വളരെക്കാലം ജീവിച്ചിരിക്കും.

ഗോപുരാംശേ ഗുരൌ കേന്ദ്രേ ശുക്രേ പാരാവതാംശകേ
ത്രികോണകർക്കടേ ലഗ്നേ യുഗാന്തം സ തു ജീവതി ൧൦൨

വ്യാഴം, കേന്ദ്രത്തിൽ ഗോപുരാംശത്തിലും, ശുക്രൻ ൭, ൯ ഈ രാശികളിലോ കർക്കടകത്തിലോ പാരാവതാംശകത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ യുഗാവസാനം വരെ ജീവിച്ചിരിക്കും.

ചാപാംശേ കർക്കടേ ലഗ്നേ തസ്മിൻ ദേവേന്ദ്രപൂജിതേ
ത്രിചതുർഭിഃ ഗ്രഹൈഃ കേന്ദ്രേ ജാതോ ബ്രഹ്മപദം വ്രജേൽ. ൪൭

കർക്കടകത്തിൽ ധനുരംശകത്തിൽ വ്യാഴവും കേന്ദ്രത്തിൽ മൂന്നാലു ഗ്രഹങ്ങളുമായിരിക്കുമ്പോൾ ജനിച്ചവൻ ബ്രഹ്മമായിത്തീരും.

ലഗ്നേശേ ജ്യേ ഭൃഗൗ കാമേ കന്യായാമുഡുനായകേ
ചാപേ മേഷാംശകേ ലഗ്നേ ജാതോ യാതി പരം പദം. ൪൮

വ്യാഴം ലഗ്നത്തിലും ശുക്രൻ ഏഴിലും ചന്ദ്രൻ കന്നിയിലും നില്ക്കുമ്പോൾ മേടത്തിൽ അംശകത്തോടുകൂടി ധനു ലഗ്നമായിരിക്കുമ്പോൾ ജനിച്ചവൻ വളരെ കാലം ജീവിച്ചു ഉന്നതപദത്തെ പ്രാപിക്കും.

ബാലാരിഷ്ടം യോഗസഞ്ജാതമല്പം
തേഷാം ഭംഗം മദ്ധ്യമം ദീർഘമായുഃ
ദിവ്യം യോഗാഭ്യാസമന്ത്രക്രിയാദ്യൈ-
രായുസ്സപ്തൈതാനി സങ്കീർത്തിതാനി. ൪൯

ഇതി ശ്രീനവഗ്രഹകൃപയാ വൈദ്യനാഥവിരചിതേ
ജാതകപാരിജാതേ ബാലാരിഷ്ടാദ്ധ്യായശ്ചതുർത്ഥഃ.

ബാലാരിഷ്ടം അല്പായുസ്സ് അവയുടെ ഭംഗം മദ്ധ്യമായുസ്സ് ദീർഘായുസ്സ് യോഗാഭ്യാസം മന്ത്രം മുതലായവയാലുള്ള ആയുസ്സ് ഇങ്ങനെ ഏഴുവിധത്തിലുള്ള ആയുസ്സുകളും ഈ അദ്ധ്യായത്തിൽ പറയപ്പെട്ടു.

ഇങ്ങനെ ജാതകപാരിജാതവ്യാഖ്യാനത്തിൽ ബാലാരിഷ്ട
എന്ന നാലാമദ്ധ്യായത്തിന്റെ വ്യാഖ്യാനം സമ്പൂർണ്ണം

---

## അഥ പഞ്ചമോദ്ധ്യായഃ

### ആയുർദ്ദായം.

നിസർഗ്ഗപൈണ്ഡ്യാംശകരശ്മിചക്ര-
നക്ഷത്രദായാഷ്ടകവർഗ്ഗജാനി
പരാശരാദ്യൈഃ കഥിതാനി യാനി
സംഗൃഹ്യ താനി ക്രമശോ വദാമി. ൧

നിസർഗ്ഗദായം, പൈണ്ഡ്യദായം, അംശകദായം, രശ്മിദായം, ചക്രദായം, നക്ഷത്രദായം, അഷ്ടവർഗ്ഗം ഇവയാൽ ആയുസ്സ് അറിയേണ്ടുന്ന ഉപായങ്ങൾ പരാശരാദികളാൽ പറയപ്പെട്ടിട്ടുണ്ട്. അവയെത്തന്നെ ഇവിടെ ചുരുക്കി ഞാൻ ക്രമമായി പറയുന്നു.

നിസർഗ്ഗദശാസംവത്സരങ്ങൾ —

നഖാ,ശ്ശശീ,ദ്വൗ,നവ കം,ധൃതിശ്ച
കൃതിഃ,ഖബാണാ, രവിപൂർവ്വകാണാം

ദ്രേക്കാണസ്വരൂപം —

കുളീരമീനാളിഗതാ ദൃഗാണാ
മധ്യാവസാനപ്രഥമാ ഭുജംഗാഃ
ആളി ദ്വിതീയോ മൃഗലേയപൂർവ്വഃ
ക്രമേണ പാശോ നിഗളോ വിഹംഗഃ ൫൫

കർക്കടകത്തിന്റെ മദ്ധ്യവും മീനത്തിന്റെ അന്ത്യവും വൃശ്ചികത്തിന്റെ ആദ്യവും സർപ്പദ്രേക്കാണവും വൃശ്ചികത്തിന്റെ രണ്ടാമത്തെ പാശദ്രേക്കാണവും, മകരത്തിന്റെ ആദ്യം നിഗളദ്രേക്കാണവും ചിങ്ങത്തിന്റെ ആദ്യം പക്ഷിദ്രേക്കാണവും ആകുന്നു.

വിലഗ്നജന്മദ്രേക്കാണാദ്യസ്സ്യ ദ്വാവിംശതിഃ ഖരഃ
സുധാകരോപഗാംശർക്ഷാൽ ചതുഷ്ഷഷ്ട്യംശകോ ഭവേൽ ൫൬

ലഗ്നത്തിലെ ദ്രേക്കാണം മുതൽ ൨൨-മത്തെ ദ്രേക്കാണവും ചന്ദ്രന്റെ നവാംശകരാശിയിൽനിന്ന് ൬൪-മത്തെ നവാംശകവും ഖരദ്രേക്കാണമായി ഭവിക്കും.

ലഗ്നം പഞ്ചഹതം ച മാന്ദിസഹിതം പ്രാണസ്ഫുടം പ്രാണിനാം
ചന്ദ്രസ്യ സ്ഫുടമഷ്ടകേന ഗുണിതം ദേഹം സമാന്ദിസ്ഫുടം
സപ്തഘ്നം ഗുളികസ്ഫുടം സഹ ദിവാനാഥേന മൃത്യുർഭവേൽ
തസ്മാൽ ജീവകളേബരൈക്യവിപുലേ ജാതശ്ചിരം ജീവതി. ൫൭

ലഗ്നസ്ഫുടം ൫-ൽ ഗുണിച്ച് ഗുളികസ്ഫുടം ചേർത്താൽ പ്രാണസ്ഫുടവും, ചന്ദ്രസ്ഫുടം ൮-ൽ ഗുണിച്ച് ഗുളികസ്ഫുടംകൂടികൂട്ടിയാൽ ദേഹസ്ഫുടവും, ഗുളികസ്ഫുടം ൭-ൽ ഗുണിച്ച് സൂര്യസ്ഫുടംകൂടി കൂട്ടിയാൽ മൃത്യുസ്ഫുടവും ആകുന്നു. പ്രാണസ്ഫുടവും ദേഹസ്ഫുടവുംകൂടി തമ്മിൽ കൂട്ടിയാൽ മൃത്യുസ്ഫുടത്തേക്കാൾ വലുതായി വന്നാൽ ജാതൻ വളരെക്കാലം ജീവിച്ചിരിക്കും.

ജീവമൃത്യുതനുയോഗരാശിഗേ
ഗോചരേണ രവിജേ ധനക്ഷയഃ
തത്ത്രികോണഗൃഹഗേഥവാ നൃണാം
തന്നവാംശകയുതേ മൃതിം വദേൽ ൫൮

പ്രാണസ്ഫുടവും മൃത്യുസ്ഫുടവും ദേഹസ്ഫുടവുംകൂടി ഒന്നിച്ചു കൂട്ടിവരുന്ന ത്രിസ്ഫുടരാശിയിലോ അതിന്റെ ൫, ൯ ഈ രാശികളിലോ ശനി ചാരവശാൽ വരുമ്പോൾ ധനക്ഷയവും അതിന്റെ നവാംശകരാശിയിൽ സഞ്ചരിക്കുമ്പോൾ മരണവും സംഭവിക്കും.

ഭാവത്രികോണഗേ മന്ദേ ഭാവനാശം വദേൽ ബുധഃ
ഭാവാധിപത്രികോണേ വാ ഗുരൗ പ്രാപ്തേ മൃതിർഭവേൽ ൫൯

ഭാവങ്ങളുടെ ൫, ൯ ഈ സ്ഥാനങ്ങളിൽ ശനി വന്നാൽ ഭാവനാശവും ഭാവാധിപന്റെ ൫, ൯ ഈ സ്ഥാനങ്ങളിൽ ഗുരു നിന്നാൽ മരണവും സംഭവിക്കും.

ലഗ്നാർക്കമാന്ദിസ്ഫുടയോഗരാശേ-
രധീശ്വരോ യൽ ഭവനോപഗസ്സ്യ
തദ്രാശിസംസ്ഥേ പുരുഹൂതവന്ദ്യേ
തൽക്കോണഗേ വാ മൃതിമേതി ജാതഃ ൬൦

ലഗ്നം, സൂര്യൻ, ഗുളികൻ ഇവരുടെ സ്ഫുടങ്ങളും ഒന്നിച്ചു കൂട്ടിവരുന്ന രാശിയുടെ അധിപൻ ഏതു രാശിയിൽ നിൽക്കുന്നുവോ ആ രാശിയിലോ അതിന്റെ ത്രികോണങ്ങളിലോ വ്യാഴം സഞ്ചരിക്കുമ്പോൾ ജാതൻ മരണത്തെ പ്രാപിക്കും.

സ്ഫുടേ വിലഗ്നനാഥസ്യ വിശോദ്ധ്യ യമകണ്ടകം
തദ്രാശിനവമാംശസ്ഥേ ജീവേ മൃത്യുർന സംശയഃ ൩൪

ലഗ്നാധിപന്റെ സ്ഫുടത്തിൽനിന്നു യമകണ്ടകസ്ഫുടത്തെ വാങ്ങിയാൽ വരുന്ന രാശിയുടെ നവാംശകത്തിൽ വ്യാഴം നില്ക്കുമ്പോൾ ജാതൻ നിശ്ചയമായും മരിക്കും.

മാന്ദിസ്ഫുടേ മന്ദസുതം വിശോദ്ധ്യ
രാശ്യംശകോണേ രവിജേ മൃതിഃ സ്യാൽ
ധൂമാദിപഞ്ചഗ്രഹയോഗരാശി-
ത്രികോണയാതേഽർക്കസുതേ ച മൃത്യുഃ ൩൫

ഗുളികസ്ഫുടത്തിൽനിന്നു ശനിസ്ഫുടത്തെ കളഞ്ഞുവരുന്ന രാശിയുടെ നവാംശകത്തിലോ അതിന്റെ ൫, ൯ ഈ സ്ഥാനങ്ങളിലോ ധൂമം, വ്യതീപാതം, പരിവേഷം, ഇന്ദ്രചാപം, ഉപകേതു ഇവ അഞ്ചിന്റെയും സ്ഫുടങ്ങളെ കൂട്ടിവരുന്ന രാശിയുടെ ത്രികോണത്തിലോ ശനി സഞ്ചരിക്കുമ്പോൾ മരണം ഉണ്ടാകും.

മാന്ദിസ്ഫുടോദിതനവാംശഗതേഽമരേജ്യ
തല്പാദരാശിസഹിതേ ദിനനാഥസൂനൌ
ത്രികോണകോണഭവനേ ദിനപേ ച മൃത്യുർ-
ലഗ്നേന്ദുമാന്ദിയുതഭേശഗതാംശയേ സ്യാൽ ൩൬

ഗുളികസ്ഫുടത്തിന്റെ നവാംശകരാശിയിൽ വ്യാഴവും, ദ്വാദശാംശകരാശിയിൽ ശനിയും ത്രികോണത്തിന്റെ ത്രികോണരാശിയിൽ സൂര്യനും നില്ക്കുമ്പോൾ ലഗ്നസ്ഫുടവും ചന്ദ്രസ്ഫുടവും ഗുളികസ്ഫുടവും കൂട്ടിക്കൂട്ടിവരുന്ന രാശിയുടെ നവാംശകരാശ്യൈക്യത്തിൽ മരണം സംഭവിക്കും.

വിലഗ്നമാന്ദിസ്ഫുടയോഗമാസം
നിര്യാണമാസം പ്രവദന്തി തജ്ജ്ഞാഃ
നിര്യാണചന്ദ്രോ ഗുളികേന്ദുയോഗോ
ലഗ്നം വിലഗ്നാക്കിസുധാംശുയോഗഃ. ൩൭

ലഗ്നസ്ഫുടവും ഗുളികസ്ഫുടവും തമ്മിൽ കൂട്ടിവരുന്ന രാശിയിലോ അംശകത്തിലോ സൂര്യൻ വരുന്ന കാലവും ചന്ദ്രസ്ഫുടവും ഗുളികസ്ഫുടവും കൂട്ടിവരുന്ന രാശിയിൽ ചന്ദ്രൻ വരുന്ന കാലവും ലഗ്നം ഗുളികൻ ചന്ദ്രൻ ഇവരുടെ സ്ഫുടങ്ങൾ തമ്മിൽ കൂട്ടിവരുന്ന ലഗ്നവും നിര്യാണകാലമാകുന്നു.

ഗുളികം രവിസൂനം ച ഗുണിത്വാ നവസംഖ്യയാ
ഉഭയോരൈക്യരാശ്യംശേ ഗ്രഹഗേ രവിജേ മൃതിഃ ൩൮

ഗുളികസ്ഫുടവും ശനിസ്ഫുടവും ഒൻപതുകൊണ്ടു പ്രത്യേകം ഗുണിച്ചു രണ്ടും കൂടി തമ്മിൽ ചേർത്താൽ വരുന്ന രാശിയിലോ അംശകത്തിലോ ശനി വരുമ്പോൾ മരണം ഉണ്ടാകും.

ഷഷ്ഠാവസാനരന്ധ്രേശസ്ഫുടൈക്യഭവനം ഗതേ
തൽത്രികോണോപഗേ വാപി മന്ദേ മൃത്യുഭയം നൃണാം. ൩൯

൬, ൧൨, ൮ ഈ ഭാവാധിപന്മാരുടെ സ്ഫുടങ്ങളെ തമ്മിൽ കൂട്ടിവരുന്ന രാശിയിലോ അതിന്റെ ത്രികോണരാശിയിലോ ശനി ചാരവശാൽ വരുമ്പോൾ മരണം സംഭവിക്കും.

ജീവേ നന്ദഹതേ വിരിഞ്ചഗുണിതം മന്ദം ച മാന്ദിസ്ഫുടം
സംയോജ്യ പുനരങ്കവൃദ്ധിമിനജം മന്ദാത്മജം യോജയേൽ

ഗ്രഹങ്ങളെക്കൊണ്ടും അഷ്ടമത്തിൽ ഗ്രഹദൃഷ്ടിയും ഗ്രഹസ്ഥിതിയും ഇല്ലെങ്കിൽ ദ്രേക്കാണാധിപന്മാരെക്കൊണ്ടും മരണത്തെ ചിന്തിക്കണം.

രവ്യാദിഖേടനിജധാതുഭവാമയേന
ജാതസ്തദീയബലകിങ്കരപീഡയാ വാ
രന്ധ്രേ ശുഭഗ്രഹയുതേ തു വിലാപഹേതും
സൌഖ്യേന മൃത്യുമുപയാതി ശുഭോപയാതേ ൬൭

സൂര്യാദിഗ്രഹങ്ങൾക്ക മുൻപു പറഞ്ഞിട്ടുള്ള ധാതുവികാരങ്ങളാൽ ഉണ്ടാകുന്ന രോഗങ്ങൾകൊണ്ടോ, അവർ പറഞ്ഞിട്ടുള്ള ഭൃത്യകിങ്കരന്മാരെക്കൊണ്ടോ മരണത്തെ പ്രാപിക്കും. അഷ്ടമത്തിൽ പാപന്മാർ നിന്നാൽ മരണം രോദനഹേതുവായും (കഷ്ടപ്പെട്ടും) ശുഭന്മാർ നിന്നാൽ കഷ്ടംകൂടാതെയും ആയിരിക്കും.

തുലായാം അധിരേ യാതേ വൃഷഭസ്ഥേ ദിവാകരേ
ചന്ദ്രേ മന്ദഗൃഹം പ്രാപ്തേ വിൺമധ്യേ മരണം ഭവേൽ. ൬൮

തുലാത്തിൽ ചൊവ്വായും ഇടവത്തിൽ ആദിത്യനും മകരത്തിലോ കുംഭത്തിലോ ചന്ദ്രനും നിന്നാൽ അമേധ്യത്തിന്റെ മധ്യത്തിൽ കിടന്നു മരിക്കും.

ബലിനാ ശശിനാ ദൃഷ്ടേ ക്ഷീണേന്ദൌ നിധനാശ്രിതേ
ഗുഹ്യാക്ഷിരുക്പീഡയാ വാ മൃത്യുഃ ശസ്ത്രകൃതോ ഭവേൽ. ൬൯

ബലവാനായ ശനിയുടെ ദൃഷ്ടിയോടുകൂടി ക്ഷീണചന്ദ്രൻ അഷ്ടമത്തിൽ നിന്നാൽ അർശസ്സുമുതലായ ഗുഹ്യരോഗങ്ങളാലും നേത്രരോഗങ്ങളാലും ശസ്ത്രനിമിത്തവും മരണം ഭവിക്കും.

ലഗ്നാത്സ്ഥിത്രത്രികോണൈസ്ഥാർക്കാരാർക്കിനിശാകരൈഃ
മൃത്യുഃ സ്യാച്ഛൈലപാതേന വജ്രകുഡ്യാദിഭിശ്ച വാ. ൭൦

സൂര്യൻ, ചൊവ്വാ, ശനി, ചന്ദ്രൻ ഇവർ ലഗ്നാൽ എട്ടിലോ അഞ്ചിലോ ഒൻപതിലോ നിന്നാൽ മലയിൽനിന്നുവീഴുന്ന ഇടിവെട്ടിയോ ഭിത്തിവീണോ മരണം ഉണ്ടാകും.

ഭൌമാർക്കൌ യദി പരസ്പരരാശിയാതൌ
കേന്ദ്രസ്ഥിതോ നിധനനായകഖേചരേന്ദ്രഃ
ജാതോവസാനസമയേ ക്ഷിതിപാലകോപാൽ
ശൂലാദികായുധവരൈർന്നിധനം സമേതി. ൭൧

ചൊവ്വാ സൂര്യന്റെ രാശിയിലും സൂര്യൻ ചൊവ്വായുടെ രാശിയിലും നില്ക്കയും അഷ്ടമാധിപൻ ലഗ്നം നാല് ഏഴ് പത്ത് ഈ സ്ഥാനങ്ങളിൽ നില്ക്കയും ചെയ്താൽ രാജകോപത്താൽ ശൂലം മുതലായ ആയുധങ്ങൾകൊണ്ട് മരണം ഭവിക്കും.

ചന്ദ്രേ തനൌ ദിനകരേ വിബലേഷ്ടമസ്ഥേ
ലഗ്നാദ്വ്യയേ സുരഗുരൌ സുഖഗേ ച പാപേ
ജാതസ്യ തസ്യ ശയനാൽ ച്യുതഹേതുമൃത്യുഃ
ശസ്ത്രേണ വാ നിശി നിഷാദകൃതേന വാ സ്യാൽ. ൭൨

ലഗ്നത്തിൽ ചന്ദ്രനും അഷ്ടമത്തിൽ ബലഹീനനായ സൂര്യനും ലഗ്നാൽ പന്ത്രണ്ടിൽ വ്യാഴവും നാലിൽ പാപനും (കർമ്മനാശയോഗിയോ) നിന്നാൽ ജാതൻ കിടക്കയിൽനിന്ന് വീണോ നീചന്മാരുടെ ആയുധമേറ്റോ മരിക്കും.

ലഗ്നേശേ നിധനാംശസ്ഥേ മൂഢേ ഷഷ്ഠഗതേഥവാ
ക്ഷുൽബാധയാ ച മരണം ബന്ധുഹീനേ മഹീതലേ. ൭൩

നിഗഡങ്ങളെക്കൊണ്ടോ പാശങ്ങളെക്കൊണ്ടോ ബന്ധിക്കയും ചെയ്താൽ ബന്ധനങ്ങളാൽ മരണം ഭവിക്കും.

മീനോദയേ ശശിരവീ യദി പാപയുക്തൗ
പാപേക്ഷിതൗ ച മരണം രമണീകൃതം സ്യാൽ
ഉദയേ സുഖേ ദിനകരേ യദി വാ മദസ്ഥേ
മന്ദേഽഷ്ടമേ ശശിനി ചാന്നവിശേഷജന്യം. ൧൨൪

ചന്ദ്രനും സൂര്യനും മീനരാശിയിൽ പാപന്മാരോടും പാപദൃഷ്ടിയോടുംകൂടി നിന്നാൽ സ്ത്രീമൂലവും, കുജൻ നാലിലും സൂര്യൻ ഏഴിലും, ശനിയും ചന്ദ്രനും അഷ്ടമത്തിലും നിന്നാൽ വിശേഷഭക്ഷണമൂലവും മരണം ഭവിക്കും.

രന്ധ്രേ ശനൗ വിയതി ഹീനബലേ ശശാങ്കേ
ഭാനൗ സുഖേ നിഭൃതകാഷ്ഠഹതേന മൃത്യുഃ
പാപാന്തരേ ജനനലഗ്നപതൗ സകേന്ദ്രേ
ലഗ്നാഷ്ടമേ ഖലയുതേ സതി മാതൃകോപാൽ ൧൨൫

ശനി അഷ്ടമത്തിലും, ചന്ദ്രൻ ബലഹീനനായി പത്തിലും സൂര്യൻ നാലിലും നിന്നാൽ മരപ്പലക വടിയാൽ അടിച്ചും, ജന്മലഗ്നാധിപൻ കേന്ദ്രത്തിൽ രണ്ടുവശത്തും പാപന്മാരോടുകൂടി നിൽക്കയും ലഗ്നാഷ്ടമത്തിൽ പാപന്മാർ നിൽക്കയും ചെയ്താൽ മാതൃകോപംകൊണ്ടും മൃതി ഭവിക്കും.

മന്ദേ ധനേ സുഖഗതേ ശശിനി ക്ഷമാജേ
മാനസ്ഥിതേ വ്രണകൃതേന മൃതിം സമേതി
ബന്ധുസ്ഥിതേഽവനിസുതേ ധനഗേ ശശാങ്കേ
ഭാനൗ നഭസ്ഥലഗതേ ഗജാശ്വപാതാൽ. ൧൨൬

രണ്ടിൽ ശനിയും നാലിൽ ചന്ദ്രനും പത്തിൽ കുജനും നിന്നാൽ വ്രണംകൊണ്ടും, നാലിൽ കുജനും, രണ്ടിൽ ചന്ദ്രനും, പത്തിൽ ആദിത്യനും നിന്നാൽ ആനപ്പുറത്തുനിന്നോ കുതിരപ്പുറത്തുനിന്നോ വീണു മരിക്കും.

സുഖാസ്പദസ്ഥൈഃ ക്രൂരൈർഗ്രഹേന്ദ്രൈ-
സ്ത്രികോണഗൈർവാഥ വിലഗ്നരാശേഃ
രന്ധ്രേശപാപേ ഭൂതനയേന സാകം-
മുദ്ബന്ധനാത്തസ്യ മൃതിം വദന്തി. ൧൨൭

പാപഗ്രഹങ്ങൾ നാലിലോ പത്തിലോ നിൽക്കയും അല്ലെങ്കിൽ ലഗ്നരാശിയുടെ അഞ്ചിലോ ഒൻപതിലോ നിൽക്കയും അഷ്ടമാധിപൻ കുജനോടുകൂടി നിൽക്കയും ചെയ്താൽ ബന്ധനത്താൽ മരണം ഉണ്ടാകും.

ലഗ്നേ രവൗ സുതേ മന്ദേ രന്ധ്രസ്ഥേ ത്വഹിനായകേ
ധർമ്മം ഗതേ ധരാപുത്രേ വൃക്ഷാശനിഭയാന്മൃതിഃ ൧൨൮

ലഗ്നത്തിൽ ആദിത്യനും അഞ്ചിൽ ശനിയും അഷ്ടമത്തിൽ രാഹുവും കുജൻ ഒൻപതിലും നിന്നാൽ വൃക്ഷം, വജ്രായുധം ഇവയിൽനിന്നുള്ള ഭയത്താൽ മരണം ഉണ്ടാകും.

പാപേഷ്വാജ്ഞാബന്ധുരാശിസ്ഥിതേഷു
ക്ഷീണേ താരാനായകേ ശത്രുരാശൗ
ലഗ്നാച്ഛിദ്രസ്ഥാനരാശിം ഗതേ വാ
യാത്രാകാലേ ശത്രുദോഷാന്മൃതിഃ സ്യാൽ ൧൨൯

# അഥ ഷഷ്ഠാദ്ധ്യായപ്രാരംഭഃ

## അഥ ജാതകഭംഗാഃ

കേചിദ്യോഗാ രാജയോഗസ്യ ഭംഗാഃ
കേചിദ്രേകാ നാമ ദാരിദ്ര്യയോഗാഃ
കേചിൽ പ്രേഷ്യാഃ കേ ച കേമദ്രുമാഖ്യാ-
സ്തേ ചത്വാരോ ജാതഭംഗാകരാഃ സ്യുഃ. ൧

ചില രാജഭംഗങ്ങളായ യോഗങ്ങളും ചില രേകങ്ങളും എന്ന പേരോടുകൂടിയ ദാരിദ്ര്യയോഗങ്ങളും ചില പ്രേഷ്യയോഗങ്ങളും ചില കേമദ്രുമയോഗങ്ങളും ഇങ്ങനെ നാലുപ്രകാരത്തിലുള്ള യോഗങ്ങൾ ജാതകഭംഗയോഗങ്ങളാകുന്നു.

മേഷേ തുംഗനവാംശകേ ദിനകരേ പാപേക്ഷിതേ നിർദ്ധനഃ
കന്യാരാശിഗതേ തഥാ ഭൃഗുസുതേ കന്യാംശകേ ഭിക്ഷുകഃ
നീചർക്ഷേ ത്വതിനീചഭാഗസഹിതേ ജാതോ ദിവാനായകേ
രാജാന്വയഷ്ടകുലാഗ്രജോപി വിഗതശ്രീപുത്രദാരാശനഃ. ൨

മേടത്തിൽ ഉച്ചനവാംശകത്തിൽ ആദിത്യൻ പാപദൃഷ്ടിയോടുകൂടി നിന്നാൽ നിർദ്ധനയോഗവും കന്നിയിൽ കന്യാംശകത്തിൽ ശുക്രൻ പാപദൃഷ്ടനായി നിന്നാൽ ഭിക്ഷുകയോഗവും ആകുന്നു. നീചരാശിയിൽ അതിനീചത്തിൽ ആദിത്യൻ നില്ക്കുമ്പോൾ ജനിച്ചവൻ രാജകുലപ്രധാനിയായാലും സമ്പത്ത്, പുത്രൻ, ഭാര്യ, ഭോജനം ഇവയൊക്കെ ഇല്ലാത്തവനായിത്തീരും.

മന്ദാരാഹിസമന്വിതേഽമരഗുരൗ ശുക്രേന്ദുപുത്രേക്ഷിതേ
ജാതഃ ശൂദ്രകുലോത്ഭവോപി നിഖിലാം വിദ്യാമുപൈതി ശ്രിയം
താരാനാഥവികർത്തനൗ മൃഗഗതൗ സൌരേണ സംവീക്ഷിതൗ
ജാതോഽസൗ സമുപൈതി നീചവിഹിതോപായേന സംജീവനം.

വ്യാഴത്തിനു ശനി, ചൊവ്വ, രാഹു ഇവരുടെ യോഗവും ശുക്രന്റേയും ബുധന്റേയും ദൃഷ്ടിയും ഉണ്ടായപ്പോൾ ജനിച്ചവൻ ശൂദ്രകുലത്തിലായാലും വിദ്യയേയും ഐശ്വര്യത്തേയും പ്രാപിക്കുന്നു. സൂര്യചന്ദ്രന്മാർ മകരത്തിൽ നില്ക്കുകയും ശനിയുടെ ദൃഷ്ടിയുണ്ടായപ്പോൾ ജനിച്ചവൻ നീചകൃത്യത്തിന് ഉപജീവനം കഴിക്കും.

കേന്ദ്രസ്ഥേ നാപി ലഗ്നേ ദിനകരതനയേ സൌമ്യഖേടൈരദൃഷ്ടേ
ഭൂസൂനോഃ കാലഹോരാസമയജനനജോ ഭിക്ഷുകോ ദാസവൃത്തഃ
സൌമ്യാദൃഷ്ടേഽർക്കിദൃഷ്ടേ ശശിനി സരുധിരേ മേഷഗേ ഭിക്ഷുകസ്യാ-
ദർക്കീന്ദ്വാഃ കേന്ദ്രകേന്ദ്രൈർഭോഗഹീനോഽധനോഽന്യാന്നഭക്ഷാശനഃ സ്യാൽ.

ശുഭദൃഷ്ടിയില്ലാതെ ശനി കേന്ദ്രത്തിലോ ലഗ്നത്തിലോ നില്ക്കുകയായിരിക്കുമ്പോൾ ചൊവ്വയുടെ കാലഹോരയിൽ ജനിച്ചവൻ ഭിക്ഷയെടുക്കുന്നവനായും ദാസനായും തീരും. ചന്ദ്രൻ കുജനോടുകൂടി മേടത്തിൽ ശുഭദൃഷ്ടിയില്ലാതെയും ശനിദൃഷ്ടിയോടുകൂടിയും നില്ക്കുമ്പോൾ ജനിച്ചവൻ ഭിക്ഷുകനായിത്തീരും. ശനിയും ചന്ദ്രനും ആദിത്യനും കേന്ദ്രത്തിൽനിന്നാൽ ഭോഗരഹിതനായും നിർദ്ധനനായും മറ്റുള്ളവരുടെ അന്നത്തെ ഭക്ഷിക്കുന്നവനായും തീരും.

മന്ദേ കേന്ദ്രഗതേ വിലഗ്നഗൃഹഗേ ചന്ദ്രേഽന്ത്യഭേ വാക്പതൗ
ജാതോ ഭിക്ഷുക ഏവ ശോകജലധൗ മഗ്നോ വിദേശം ഗതഃ
ധർമ്മസ്ഥാനപതൗ തു രിഃഫഗൃഹഗേ പാപഗ്രഹേ കേന്ദ്രഗേ
ജാതഃ പാപരതഃ പരാന്നധനഭുഗ് വിദ്യാവിഹീനോ ഭവേൽ. ൫

രേഖാഫലം—

നിർവ്വിദ്യോ വിധനോ ദരിദ്രസഹിതോ രേഖോത്ഭവഃ കാമുകഃ
ക്രോധീ ദുഃഖിതമാനസോ ശുചികരസ്സൗഭാഗ്യഹീനഃ പടുഃ
ഭിക്ഷാശീ മലിനോ വിവാദനിരതോ മാത്സര്യദോഷാന്വിതോ
ദേവബ്രാഹ്മണദൂഷകഃ പ്രതിദിനം ദാരാത്മജൈർന്നിന്ദിതഃ ൮൬
ദുഷ്ടാത്മാ കുനഖീ കദന്നനിരതോ ദൗർഭാഗ്യയോഗാന്വിതോ
ബന്ധൂനാമപകാരദൂഷണപരഃ സ്വല്പായുരാഭിക്ഷുകഃ
മൂകോ ഽന്ധോ ബധിരഃ പ്രമത്തഹൃദയഃ കാമാതുരോ രോഷവാൻ
പംഗുർന്നേത്രവികാരദോഷസഹിതോ രേഖോത്ഭവഃ സ്യാന്നരഃ ൮൭

രേഖായോഗത്തിൽ ജനിച്ചവൻ, വിദ്യയും ധനവും ഇല്ലാത്തവനായും ദരിദ്രനായും കാമിയായും കോപിയായും ദുഃഖിതചിത്തനായും അശുചികരനായും സൌഭാഗ്യഹീനനായും സമർത്ഥനായും ഭിക്ഷയിരന്നുണ്ണുന്നവനായും മലിനനായും വിവാദതല്പരനായും മാത്സര്യദോഷമുള്ളവനായും ദേവബ്രാഹ്മണരെ ദൂഷിക്കുന്നവനായും, ദിവസംതോറും ഭാര്യാപുത്രന്മാരാൽ നിന്ദിതനായും ദുഷ്ടബുദ്ധിയായും കുഴിനഖം ഉള്ളവനായും ദുരന്നപ്രിയനായും നിർഭാഗ്യനായും ബന്ധുക്കൾക്ക് അപകാരത്തെയും ദൂഷണത്തെയും ചെയ്യുന്നവനായും അല്പായുസ്സായും സന്യാസിയായും മൂകനായും അന്ധനായും ചെകിടനായും മദമുള്ളവനായും കാമസന്തപ്തനായും കോപമുള്ളവനായും മുടന്തനായും നേത്രരോഗിയായും തീരും.

ദാരിദ്ര്യയോഗം—

ഭാഗ്യേശാദരിബലീ വിധനേശോഽഥവാ
ലഗ്നാധിപസ്യ വിശാനാഥഗുരുദൃഷ്ടി സ്യാത്
കേന്ദ്രാൽ ബഹിർവ്വിനകരസ്യ കരാരിയുക്തോ
ലാഭാധിപോ യദി വിഹീനബലോ ദരിദ്രഃ ൮൮

അഷ്ടമാധിപൻ ഒൻപതാംഭാവാധിപനേക്കാൾ ബലവാനായി നില്ക്കയും വ്യയേശനും ലഗ്നാധിപനും കേന്ദ്രങ്ങളിലല്ലാതെ പാപഗ്രഹയോഗത്തോടുകൂടി നില്ക്കയും പതിനൊന്നാംഭാവാധിപൻ ബലഹീനനായി നില്ക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ദരിദ്രനായിത്തീരും.

ലാഭാരിവ്യയരന്ധ്രപുത്രഗൃഹഗാ ജീവാരമന്ദേന്ദുജാ
നീചസ്ഥാനഗതാ യദാ രവികരച്ഛന്നാസ്തദാ ഭിക്ഷുകഃ
ഭാഗ്യസ്ഥാനഗതോ ദിനേശതനയസ്സൗമ്യൈരദൃഷ്ടോ ഭവേത്
ലഗ്നസ്ഥശ്ശശിനന്ദനോ രവിയുതോ നീചാംശകോ ഭിക്ഷുകഃ

വ്യാഴം, ചൊവ്വാ, ശനി, ബുധൻ ഇവർ ൧൧, ൬, ൧൨, ൮, ൫, ഈ സ്ഥാനങ്ങളിൽ സ്ഥിതിയും നീചവും മൌഢ്യവും ഉണ്ടായിരിക്കയും ശനിക്ക് ഒൻപതാംഭാവസ്ഥിതിയും പാപദൃഷ്ടിയും ഉണ്ടായിരിക്കയും ബുധൻ നീചാംശത്തിൽ സൂര്യനോടുകൂടി ലഗ്നത്തിൽ നില്ക്കയും ചെയ്താൽ ദരിദ്രനായിത്തീരും.

ജീവജ്ഞശുക്രരവിനന്ദനഭൂമിപുത്രാ
രന്ധ്രാരിരിഷ്ഫസുതകർമ്മഗതാ യദി സ്യുഃ
ലഗ്നേശദാരതിബലീ വ്യയഭാവനാഥോ
നീചസ്ഥിതോ രവികരാഭിഹതോ ദരിദ്രഃ ൯൦

വ്യാഴം, ബുധൻ, ശുക്രൻ, ശനി, ചൊവ്വാ ഇവർ ൮, ൬, ൧൨, ൫, ൧൦ ഈ ഭാവങ്ങളിൽ നില്ക്കയും പന്ത്രണ്ടാംഭാവാധിപന് ലഗ്നാധിപനേക്കാൾ ബലാധിക്യവും നീചവും മൌഢ്യവും ഉണ്ടായിരിക്കയും ചെയ്താൽ ദരിദ്രനായിത്തീരും.

ശുക്രാംഗിരോദ്വിജരാജഭൂമിതനയാ നീചസ്ഥിതാ ജന്മനി
വ്യോമായേ നവമേ കളത്രതനയേ ജാതോ ദരിദ്രോ ഭവേൽ
ലഗ്നേ മാനവപൂജിതേ ഽമരഗുരൗ പുത്രേ ധരാനന്ദനേ
ലാഭേ രാത്രികരേ തൃതീയഭവനേ നീചംഗതേ ഭിക്ഷുകഃ ൩൧

ശുക്രൻ, വ്യാഴം, ചന്ദ്രൻ, ചൊവ്വ ഇവക്ക് നീചവും ൧൦, ൧൧, ൯, ൭, ൫, ഈ ഭാവങ്ങളിൽ സ്ഥിതിയും ഉണ്ടായിരിക്കയും, ശുക്രൻ, ലഗ്നത്തിലും വ്യാഴം അഞ്ചിലും, ചൊവ്വാ പതിനൊന്നിലും, ചന്ദ്രൻ മൂന്നിലും നീചത്തോടുകൂടി നിൽക്കയും ചെയ്താലും ദരിദ്രനായിത്തീരും.

ലഗ്നേ ചരേ ചരനവാംശഗതേ സിതേന-
ദൃഷ്ടേ ച നീചഗുരുണാ യദി ഭിക്ഷുകഃ സ്യാൽ
ജാതോ വിനാമരപുരോഹിതലഗ്നരാശിം
ജീവേ രിപുവ്യയഗതേ തു ഭവേൽ ദരിദ്രഃ ൩൨

ലഗ്നം ചരരാശിയായിരിക്കയും ചരരാശിയിൽ അംശകം വരികയും അവിടെ ശുക്രൻറയും നീചമുള്ള വ്യാഴത്തിൻറയും ദൃഷ്ടിയുണ്ടായിരിക്കയും ചെയ്താലും, വ്യാഴം തൻറെ രാശികളായ ധനുമീനങ്ങളിലല്ലാതെ ആറിലോ പന്ത്രണ്ടിലോ നില്ക്കയും ചെയ്താലും ദരിദ്രനായിത്തീരും.

ജാതഃ സ്ഥിരേ ലഗ്നഗതേഽപി പാപാഃ
കേന്ദ്രത്രികോണോപഗതാശ്ച സർവ്വേ
കേന്ദ്രാൽ ബഹിഃസ്ഥാനഗതാസ്തു സൗമ്യാ
ഭിക്ഷാശനഃ സ്യാൽ പരപോഷിതശ്ച. ൩൩

സ്ഥിരലഗ്നത്തിൽ പകൽ ജനനവും, കേന്ദ്രത്തിലും ത്രികോണത്തിലും പാപസ്ഥിതിയും, കേന്ദ്രത്തിനു വെളിയിൽ സൌമ്യസ്ഥിതിയും ഉള്ളപ്പോൾ ജനിച്ചവൻ ദരിദ്രനായും, അന്യസ്ത്രീയാൽ രക്ഷിക്കപ്പെടുന്നവനായും തീരും.

ചരേ വിലഗ്നേ നിശി സൗമ്യഖേടാ-
സ്ത്രികോണകേന്ദ്രോപഗതാ ന വീര്യാഃ
ഖലഗ്രഹാഃ കേന്ദ്രബഹിഃസ്ഥിതാശ്ചേൽ
ഭിക്ഷാശനം നിത്യമുപൈതി ജാതഃ ൩൪

ചരരാശി ലഗ്നമായിരിക്കയും ശുഭന്മാർ ബലഹീനന്മാരായിട്ട് ത്രികോണത്തിലും കേന്ദ്രത്തിലും നില്ക്കയും പാപന്മാർ കേന്ദ്രത്തിലല്ലാതെ നില്ക്കയും ചെയ്യുമ്പോൾ രാത്രിയിൽ ജനിച്ചവൻ നിത്യം ദരിദ്രനായിത്തീരും.

പാപാഃ നീചസ്ഥാനഗാഃ പാപകർമ്മീ
സൗമ്യാ നീചസ്ഥാനഗാ ഗ്രന്ഥപാപാഃ
ജീവേ നീചസ്ഥാനഗേ കർമ്മരാശൗ
നീചേ ഭൗമേ നന്ദനസ്ഥേ തഥൈവ. ൩൫

പാപന്മാർ നീചത്തിലിരുന്നാലും, സൌമ്യന്മാർ പാപന്മാരോടുകൂടി നീചസ്ഥാനത്തിലിരുന്നാലും, വ്യാഴം പത്തിൽ നീചത്തിൽ നില്ക്കയും ചൊവ്വ അഞ്ചിൽ നീചത്തിൽ നില്ക്കയും ചെയ്താൽ പാപകർമ്മതൽപരനായി ഭവിക്കും.

നീചാംശഗാസ്തുംഗഗൃഹോപയാതാ
ജാതസ്യ നീചം ഫലമത്ര ദദ്യുഃ
നീചംഗതാസ്തുംഗനവാംശകസ്ഥാഃ
സൗമ്യം ഫലം വ്യോമചരാഃ പ്രകുർയ്യുഃ ൩൬

വ്യാഴം, രാശിസന്ധിയിലോ ശത്രുവർഗ്ഗത്തിലോ, ചന്ദ്രൻ ഉത്തമവർഗ്ഗത്തിൽ കേന്ദ്രത്തിനു വെളിയിലും, ശുക്രൻ ലഗ്നത്തിലും നില്ക്കയും ചെയ്യുമ്പോൾ കൃഷ്ണപക്ഷത്തിൽ രാത്രിയിൽ ജനിച്ചവൻ അന്യനെ സേവിച്ചു ജീവിക്കുന്നവനായി ഭൃത്യനായിത്തീരും.

പ്രേഷ്യോ ഭവേദരിസുഖാസ്പദസന്ധിയാതാ
ഭൂപുത്രമേവഗ്ഗുരുവാസരനായകാശ്ചേൽ
പാപാംശകേ ശശിനി ശോഭനരാശിയുക്തേ
ജീവേ വിലഗ്നമുപഗതേ പരകാര്യകൃൽ സ്യാൽ ൪൬

കുജൻ, വ്യാഴം, സൂര്യൻ ഇവർ ൬-൪-൧൦, ഈ രാശികളുടെ സന്ധിയിലും ചന്ദ്രൻ ശുഭരാശിയോടുകൂടിയ പാപാംശകത്തിലും വ്യാഴം ലഗ്നാധിപന്റെ രാശിയിലും നില്ക്കുമ്പോൾ ജനിച്ചവൻ സേവകനായിത്തീരും.

മൃഗാനനസ്ഥേ പുരുഹൂതവന്ദ്യേ
സപത്നരാവാപ്യമരിഃപരാശൗ
രസാതലസ്ഥേ ഹിമഗൗ വിലഗ്നാ-
ജ്ജാതഃ പരപ്രേഷ്യമുപൈതി നിത്യം. ൪൭

വ്യാഴം മകരത്തിലും ആ രാശി ആറാംഭാവമോ അല്ലെങ്കിൽ ശത്രുനവാംശമോ ആയിരിക്കയും ചന്ദ്രൻ ലഗ്നത്തിൽനിന്നു നാലാംഭാവത്തിൽ നില്ക്കയും ചെയ്യുമ്പോൾ ജനിച്ചവൻ നിത്യം സേവകനായിത്തീരും.

പ്രേഷ്യയോഗഫലം—

പാപാത്മാ കലഹപ്രിയഃ കഠിനവാക് ക്രൂരോവൃഥാഭാഷകോ
വിദ്യാഭാഗ്യവിഹീനദുഷ്ടരസികോ മാത്സര്യകോപാന്വിതഃ
മിഥ്യാവാദവിനോദവഞ്ചനരതഃ ശിഷ്ടേതരേ തല്പരഃ
കാരുണ്യാദിവിവേകഹീനചതുരോ യോഗേ പരപ്രേഷ്യകേ.

ഭൃത്യയോഗത്തിൽ ജനിച്ചവൻ പാപബുദ്ധിയും കലഹപ്രിയനും കഠിനവാക്കും ക്രൂരനും വൃഥാ ഭാഷിക്കുന്നവനും വിദ്യയും ഭാഗ്യവും ഇല്ലാത്തവനും ദുഷ്ടനും മത്സരത്തോടും കോപത്തോടുംകൂടിയവനും അസത്യവാദിയും വിനോദത്തിലും വഞ്ചനയിലും രതനും, വിഷയസുഖത്തിൽ തല്പരനും കാരുണ്യമില്ലാത്തവനും വിവേകമില്ലാത്തവനും സാമർത്ഥ്യമില്ലാത്തവനും ആയിത്തീരും.

അംഗഹീനയോഗം—

മേഷേ വൃഷേ ചാപധരേ വിലഗ്നേ
വികാരമേതോ യദി പാപദൃഷ്ടേ
മന്ദേ മദസ്ഥേ ഽഹിയുതേ കുജേ വാ
ബലൈർവിഹീനോംഗവിഹീനവാൻ സ്യാൽ. ൪൮

മേടം, ഇടവം, ധനു ഇവയിലൊന്നെങ്കിലും ഒരു രാശി ലഗ്നമാവുകയും ആ രാശിക്ക പാപദൃഷ്ടിയുണ്ടായിരിക്കയും ചെയ്താൽ അംഗവികാരമുള്ളവനാകും, ശനിയോ ചൊവ്വയോ ഏഴിൽ ബലഹീനനായി രാഹുവിനോടുകൂടി നിന്നാൽ അംഗഭംഗമുള്ളവനായും തീരും.

ലഗ്നാദ്ദശമഗശ്ചന്ദ്രസ്സപ്തമസ്ഥോ ധരാസുതഃ
ദ്വിതീയസ്ഥാനഗോ ഭാനുരംഗഹീനോ ഭവേന്നരഃ ൪൯

ചന്ദ്രൻ ലഗ്നത്തിൽനിന്നു പത്തിലും ഏഴിൽ ചൊവ്വായും രണ്ടിൽ സൂര്യനും നിന്നാൽ അംഗഹീനനായിത്തീരും.

ആറിൽ ചന്ദ്രനും ജന്മക്ഷത്തിൽ സൂൎയ്യനും ലഗ്നത്തിന്റെ പന്ത്രണ്ടിൽ ശനിയും രണ്ടിൽ ചൊവ്വായും നിന്നാൽ സഹസ്രാക്ഷനായ ഇന്ദ്രനായാലും അധനനായിത്തീരും.

ലഗ്നേശ്വരേണ സഹിതേ യദി വിത്തനാഥേ
ദുഃസ്ഥേഥ ക്ഷീണനാശനമഥവാസ്ഫുജിതീന്ദ്രയുക്തേ
നേത്രേശ്വരേ തനുഗതേ യദി നൈശികോന്ധഃ
സേവാഛേ ശുഭഗ്രഹയുതേ ന തഥാ വദന്തി ൬൮

രണ്ടാംഭാവാധിപൻ ലഗ്നേശനോടുകൂടി ദുഃസ്ഥാനങ്ങളിൽ നിന്നാൽ കണ്ണുകളും നശിക്കും. ശുക്രൻ ചന്ദ്രനോടുകൂടി എവിടെ എങ്കിലും നിന്നാലും, നേത്രസ്ഥാനാധിപൻ ലഗ്നത്തിൽ നിന്നാലും ചെയ്യുന്ന രാത്രിയിൽ കണ്ണുകാണാൻ വയ്യാത്തവനായും തീരും. എന്നാൽ നേത്രസ്ഥാനാധിപന് ഉച്ചവും ശുഭഗ്രഹയോഗവും ഉണ്ടെങ്കിൽ അപ്രകാരം ഭവിക്കയില്ല.

രോഗയോഗം:—

രാഹൗ വിലഗ്നേ സകുജേർക്കപുത്രേ
സാഹൗ ബൃഹത്ബീജമിവാഹുരാൎയ്യാഃ
ലഗ്നേശ്വരേ മൃത്യുഗതേ സരാഹൗ
രന്ധ്രേ സമാന്ദൗ ച തഥൈവ വാച്യഃ ൬൯

രാഹു, ലഗ്നത്തിൽ ചൊവ്വായോടുകൂടിയും ശനി, രാഹുവിനോടുകൂടിയും നിന്നാൽ ബൃഹദ്വൃഷണരോഗമുള്ളവനാകും. ലഗ്നാധിപൻ രാഹുവിനോടുകൂടി അഷ്ടമത്തിൽ നിന്നാലും അഷ്ടമത്തിൽ ഗുളികൻ നിന്നാലും മുൻപറഞ്ഞ രോഗമുണ്ടാകും.

ലഗ്നേ സരാഹൗ ഗുളികേ ത്രികോണേ
രന്ധ്രേ കുജേ മാന്ദിയുതേ തഥൈവ
ലഗ്നേശരാക്രാന്തതദംശനാഥേ
രാഹ്വാരമാന്ദ്യാദിയുതേ തഥൈവ. ൭൦
ലഗ്നേ രവൗ ഭൂമിസുതേന ദൃഷ്ടേ
ഗുന്മക്ഷയശ്വാസനിപീഡിതഃ സ്യാൽ
സൗമ്യേ വിലഗ്നേ ശനിസൂൎയ്യദൃഷ്ടേ
മസൂരിരോഗാദിഹതോ മനുഷ്യഃ ൭൧

ലഗ്നത്തിൽ രാഹുവും അഞ്ചിലോ ഒൻപതിലോ ഗുളികനും ചൊവ്വാ അഷ്ടമത്തിൽ ഗുളികനോടുകൂടിയും നിന്നാലും ലഗ്നാധിപന്റെ നവാംശകാധിപതി രാഹു, ചൊവ്വ, ഗുളികൻ ഇവരോടുകൂടി നിന്നാലും ബൃഹദ്ബീജം എന്ന രോഗമുള്ളവനായിരിക്കും.

ആദിത്യൻ ലഗ്നത്തിൽ ചൊവ്വായുടെ ദൃഷ്ടിയോടുകൂടി നിന്നാൽ ഗുന്മം, ക്ഷയം, ശ്വാസം ഇവയാൽ പീഡിതനായി ഭവിക്കും. ചൊവ്വ ലഗ്നത്തിൽ ശനിയുടെയും സൂൎയ്യന്റെയും ദൃഷ്ടിയോടുകൂടി നിന്നാൽ മസൂരി എന്ന രോഗത്താൽ പീഡിതനായി ഭവിക്കും.

പാപേക്ഷിതേ രവിസുതേ ധനരാശിയുക്തേ
പാപാന്വിതേ ശുനകഭീതിമുപൈതി മൎത്ത്യഃ
തൽഭാവനാഥസഹിതേ ദിനനാഥപുത്രേ
ദൃഷ്ടേഥവാ ശുനകഭീതിമുപൈതി ജാതഃ ൭൨

ശനി രണ്ടിൽ ബലപുഷ്ടിയോടുകൂടി പാപഗ്രഹങ്ങളോടുകൂടി നില്ക്കുകയാണെങ്കിലും, ശനിക്ക്, രണ്ടാംഭാവത്തിന്റെ അധിപന്റെ യോഗമോ ദൃഷ്ടിയോ ഉണ്ടായിരിക്കുമ്പോൾ ജനിച്ചവൻ പട്ടിയിൽനിന്നും ഭയമുള്ളവനായിരിക്കും. (പട്ടി കടിച്ചിട്ടുള്ള വ്യസനമുണ്ടാകും.)

വിത്തനാഥേ രാഹുസമേതരാശൗ
നാഥാന്വിതേ രാഹുയുതേ വിലഗ്നേ
സർപ്പാൽ ഭയം വിക്രമരാശിനാഥേ
ബുധേന യുക്തേ ഗളരോഗമേതി ൩൩

രണ്ടു, അറാമിടങ്ങളെ രാഹുവിനോടുകൂടി ബലവാനായി ലഗ്നത്തിൽ നിന്നാൽ സർപ്പഭയവും, മൂന്നാംഭാവത്തിന്റെ അധിപൻ ബുധനോടു ചേർന്നുനിന്നാൽ കണ്ഠമാല എന്ന രോഗവുമുണ്ടാകും.

നീചേ തൃതീയേശ്വരേ വിമൂഢേ-
പാപേക്ഷിതേ തൽഗളരോഗവാൻസ്യാൽ
വിഷപ്രയോഗാദപിഭക്ഷണാദ്വാ
തേഷാമഭാവേത്ധ്വനിനാശനാത്വാ ൩൪

മൂന്നാമിടം നീചവും അസ്തമിതവുമായിരുന്നു അവിടെ പാപദൃഷ്ടിയുണ്ടാകയും ചെയ്താൽ അവന്റെ വിഷപ്രയോഗത്താലോ വിഷഭക്ഷണത്താലോ അല്ലെങ്കിൽ ശബ്ദവിനാശനത്താലോ ഗളരോഗമുള്ളവനായിത്തീരും.

പാപേ തൃതീയേ ഗളരോഗമത്ര
വദന്തി മാന്ദ്യാദിയുതേ വിശേഷാൽ
ഭൗമാന്വിതേ പ്രേതപുരീശസൂനൗ
തൃതീയരാശൗ യദി കണ്ഠരോഗം ൩൫

മൂന്നിൽ പാപഗ്രഹം ഗുളികൻ മുതലായവരോടു ചേർന്നുനിന്നാൽ വിശേഷിച്ചും ഗളരോഗമുള്ളവനാകും. ഗുളികൻ ചൊവ്വയോടുകൂടി മൂന്നിൽ നിന്നാൽ കണ്ഠരോഗമുള്ളവനായി ഭവിക്കും.

ശൈത്യോൽബണം യാതി രവൗ രിപുസ്ഥേ
പാപേക്ഷിതേ പാപസമന്വിതേ ച
ഭാനൗ സരന്ധ്രേ വിബലേ ധരാജേ
പാപേ ധനസ്ഥേ തു തഥൈവ വാച്യം ൩൬

സൂര്യൻ പാപയോഗത്തോടോ പാപദൃഷ്ടിയോടോകൂടി ആറിൽ നിന്നാലും, ആദിത്യൻ അഷ്ടമത്തിലും ചൊവ്വാ ബലമില്ലാതെയും രണ്ടിൽ പാപഗ്രഹം നിന്നാലും, ശീതരോഗമുള്ളവനായിത്തീരും.

പാപേക്ഷിതേ സോദരഭേ സപാപേ
കണ്ഠോത്ഥവം രോഗമുപൈതി ജാതഃ
ക്രൂരാദിഷഷ്ട്യംശയുതേ തദീശേ
കണ്ഠസ്യ രോഗം കഥയന്തി തജ്ഞാഃ ൩൭

മൂന്നാമിടത്തിൽ പാപയോഗമോ പാപദൃഷ്ടിയോ ഉണ്ടായിരിക്കുമ്പോഴും, മൂന്നാംഭാവാധിപൻ ക്രൂരഷഷ്ട്യംശത്തോടുകൂടിനില്ക്കുമ്പോഴും ജനിച്ചവൻ കണ്ഠരോഗമുള്ളവനായിത്തീരും.

ശ്ലേഷ്മാമയം ബുധയുതേ/വനിതേ രിപുസ്ഥേ
ക്രൂരാംശകേ യദി സിതേസമന്വിതേ ച

ഹൃച്ഛൂലരോഗമുപയാതി സുഖേ ഫണീശേ
പാപേക്ഷിതേ ഗതബലേ യദി ലഗ്നനാഥേ
ശൂലാമയം തനുപതൗ രിപുനീചരാശൗ
ഭൗമേ സുഖേ രവിസുതേ യദി പാപദൃഷ്ടേ. ൯൦

പാപദൃഷ്ടിയോടുകൂടി രാഹു നാലിൽ നില്ക്കുകയും ലഗ്നാധിപന് ബലമില്ലാതിരിക്കുകയും ചെയ്താൽ നെഞ്ചിന് വേദന ഉള്ളവനായിരിക്കും. ലഗ്നാധിപൻ നീചത്തിലോ ശത്രുക്ഷേത്രത്തിലോ നില്ക്കുകയും ചൊവ്വ നാലിൽ നില്ക്കുകയും ശനിക്ക് പാപദൃഷ്ടിയുണ്ടായിരിക്കുകയും ചെയ്താൽ ശൂലരോഗിയായിരിക്കും.

ജാതോ ഭുക്തിവിരോധരോഗസഹിതോ രന്ധ്രേശ്വരേ ദുർബലേ
ലഗ്നേ പാപനിരീക്ഷിതേ പരിഭവസ്ഥാനേ സമന്ദേക്ഷിതേ
വാതഭ്രാന്തിജപാണ്ഡുമേതി സകുജേ ചന്ദ്രേ രിപുസ്ഥാനഗേ
ജാതഃ ശൂലവിസർപ്പമേതി ദിനകൃച്ചന്ദ്രാരയുക്തേ യമേ ൯൧

അഷ്ടമാധിപന് ബലമില്ലാതെയും ലഗ്നത്തിൽ പാപദൃഷ്ടിയും ആറിൽ ശനിയുടെ യോഗദൃഷ്ടികളും ഉണ്ടായിരുന്നാൽ ഭക്ഷണരോധം (അരുചി) എന്ന രോഗമുള്ളവനായും, ചന്ദ്രൻ ചൊവ്വായോടുകൂടി ആറാമിടത്തു നിന്നാൽ വാതഭ്രാന്തി, പാണ്ഡു ഇവയുണ്ടാകും. ശനി സൂര്യനോടും ചന്ദ്രനോടും ചൊവ്വായോടുംകൂടി നിന്നാൽ ശൂലവിസർപ്പം എന്ന രോഗവും ഉണ്ടാകും.

ആരേക്ഷിതേ യദി വിലഗ്നഗൃഹാധിനാഥേ
മാന്ദേഥവാസ്തു തനഗേ ക്ഷതമാദിശന്തി
ലഗ്നാധിപേന സഹിതേഽവനിജേ വിലഗ്നേ
കേന്ദ്രേഥവാ രിപുപതൗ തനഗേ തഥാ സ്യാൽ. ൯൨

ലഗ്നാധിപൻ ചൊവ്വായുടെ ദൃഷ്ടിയോടുകൂടി പത്തിലോ ലഗ്നത്തിലോ നില്ക്കുകയും ചൊവ്വ, ലഗ്നാധിപനോടുകൂടി ലഗ്നത്തിൽ നില്ക്കുകയും ആറാംഭാവാധിപൻ ലഗ്നത്തിലോ കേന്ദ്രത്തിലോ നില്ക്കുകയും ചെയ്താൽ ആഭിചാരരോഗമുണ്ടാകും.

ജാതോ നിർജ്ജരശാപേന ജനിതം രോഗം സുഖസ്ഥാനഗേ
മന്ദേ ലഗ്നഗതേഽഥവാമരഗുരൗ കേന്ദ്രേ സമന്ദാത്മജേ
മന്ദേഽസ്തേ ചരലഗ്നഗേ യദി ശുക്രേ പാപേക്ഷിതേ ശീതഗൗ
ഭൂതപ്രേതപിശാചദാനവവശാൽ രോഗം സമേതി ധ്രുവം ൯൩

ശനി നാലിലോ ഏഴിലോ ലഗ്നത്തിലോ നില്ക്കുകയും കേന്ദ്രത്തിൽ ഗുളികൻ ഉണ്ടായിരിക്കുകയും ചെയ്താൽ ദേവതാകോപംകൊണ്ടുള്ള രോഗവും, ഏഴിൽ ശനിയും ശുക്രൻ ചരലഗ്നത്തിലും ചന്ദ്രന് പാപദൃഷ്ടിയും ഉണ്ടായിരുന്നാൽ ഭൂതം, പ്രേതം പിശാച് ഇവയെ കൊണ്ടുള്ള രോഗവുമുണ്ടാകും.

ചന്ദ്രേ പാപനിരീക്ഷിതേ രിപുഗതേ പാപാന്വിതേ വാതജം
ജാതശ്ശോണിതപിത്തമേതി വസുധാപുത്രേ തഥാർക്കേ സതി
സൗമ്യേ വാതകഫാമയം ഭൃഗുസുതേ മൂലാതിസാരം തഥാ
മന്ദേ ഗുന്മമുപൈതി രാഹുശിഖിനോഃ പൈശാചരോഗം വദേൽ

ചന്ദ്രൻ പാപദൃഷ്ടിയോടുകൂടിയോ പാപനോടുകൂടിയോ ആറിൽ നിന്നാൽ വാതരോഗവും, ചൊവ്വയും സൂര്യനും അപ്രകാരം നിന്നാൽ രക്തപിത്തവും. ബുധൻ അപ്രകാരം നിന്നാൽ വാതകഫരോഗവും ശുക്രൻ അപ്രകാരം നിന്നാൽ മൂലാതിസാരവും, ശനി അപ്രകാരം നിന്നാൽ ഗുന്മരോഗവും, രാഹുവും ഗുളികനും അപ്രകാരം നിന്നാൽ പിശാചരോഗവും ഉണ്ടാകും.

കാസശ്വാസക്ഷയജനിരുജം ഭാനുഭൌമാഹിദൃഷ്ടേ
ഷഷ്ഠേ സൌരേ ഗുളികസഹിതേ സൌമ്യദൃഗ്യോഗഹീനേ
രിഷ്ഫേ പാപേ ശശിനി രിപുഗേ ഭാനുജേ രന്ധ്രയാതേ
പാപാംശസ്ഥേ തനുഗൃഹപതൌ പീനസം രോഗമേതി ൯൭

ശനി, ഗുളികനോടുകൂടി ആറിൽ നില്ക്കയും അവിടെ സൂര്യൻ, ചൊവ്വ, രാഹു ഇവരുടെ ദൃഷ്ടിയുണ്ടായിരിക്കയും ശുഭയോഗവും ശുഭദൃഷ്ടിയും ഇല്ലാതിരിക്കയും ചെയ്താൽ ചുമ, ശ്വാസം, ക്ഷയം ഇവയെക്കൊണ്ടുള്ള രോഗമുണ്ടാകും. പന്ത്രണ്ടിൽ പാപനും ആറിൽ ചന്ദ്രനും അഷ്ടമത്തിൽ ശനിയും പാപാംശകത്തിൽ ലഗ്നാധിപതിയും നിന്നാൽ പീനസരോഗമുള്ളവനായിത്തീരും.

മന്ദേ കർക്കിഭവനോപഗതേ മൃഗസ്ഥേ
ചന്ദ്രേ ജലോദരരുജം സമുപൈതി ജാതഃ
സാരേ ശനൌ രിപുഗതേ രവിരാഹുദൃഷ്ടേ
ലഗ്നാധിപേ ച വിബലേ സതി ദീർഘരോഗീ. ൯൮

കർക്കടകത്തിൽ ശനിയും, മകരത്തിൽ ചന്ദ്രനും നില്ക്കുമ്പോൾ ജനിച്ചവൻ ജലോദരവ്യാധിയുള്ളവനായിത്തീരും. ശനി, ചൊവ്വായോടുകൂടി ആറിൽ നില്ക്കയും അവിടെ സൂര്യരാഹുക്കളുടെ ദൃഷ്ടിയുണ്ടായിരിക്കയും ലഗ്നാധിപൻ ബലഹീനനായിരിക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ദീർഘകാലം രോഗമുള്ളവനായിത്തീരും.

ഹ്രസ്വഃ കുജേ നിജഗൃഹേ സുഖവിക്രമസ്ഥേ
ചന്ദ്രാത്മജേ രവിസുതേ യദി ലഗ്നഗേ സ്യാൽ
സാർക്കേ കുജേ സുഖസഹോദരഗേഽബ്ജജന്മാ
ഹോരാധിപേ ശനിയുതേ തു തഥാ വദന്തി. ൯൯

കുജൻ സ്വക്ഷേത്രത്തിലും ബുധൻ നാലിലോ മൂന്നിലോ നില്ക്കയും ശനി ലഗ്നത്തിൽ നില്ക്കയും ചെയ്താൽ ഹ്രസ്വനായിത്തീരും. ഈ യോഗത്തിൽതന്നെ ലഗ്നാധിപൻ ശനിയോടുകൂടി നിന്നാലും ഫലം ഇപ്രകാരംതന്നെ.

ഹോരായാം (ഹോരയിൽ)

ലഗ്നാദ്വ്യയാരിഗതയോശ്ശശിതിഗ്മരശ്മ്യോഃ
പത്ന്യാ സഹൈകനയനസ്യ വദന്തി ജന്മ
ദ്യൂനസ്ഥയോർന്നവമപഞ്ചമസംസ്ഥയോർവ്വാ
ശുക്രാർക്കയോർവ്വികലദാരമുശന്തി ജാതം ൧൦൦

ലഗ്നാൽ പന്ത്രണ്ടിൽ ചന്ദ്രനും ആറിൽ സൂര്യനും നില്ക്കുമ്പോൾ ജനിച്ചവനും അവന്റെ ഭാര്യയ്ക്കും ഒരു കണ്ണിനുമാത്രമേ കാഴ്ചയുണ്ടായിരിക്കയുള്ളൂ. ശുക്രനും സൂര്യനും ഏഴിലോ ഒമ്പതിലോ അഞ്ചിലോ നില്ക്കുമ്പോൾ ജനിച്ചവന്റെ ഭാര്യയ്ക്ക് അംഗവൈകല്യമുണ്ടായിരിക്കും.

നവമായതൃതീയധീയുതാ ന ച സൌമ്യൈരുഡുപാ നിരീക്ഷിതാഃ
നിയമാച്ഛ്രവണോപഘാതദാ രദവൈകൃത്യകരാശ്ച സപ്തമേ

൯-൧൧-൩-൫- ഈ സ്ഥാനങ്ങളിൽ പാപന്മാർ ശുഭദൃഷ്ടിയില്ലാതെ നില്ക്കുമ്പോൾ ജനിച്ചവൻ സ്ഥിരം ചെവികേടുള്ളവനായും ഏഴിൽ നില്ക്കുമ്പോൾ ജനിച്ചവൻ മുടമ്പല്ലുള്ളവനായും തീരും.

വർഗ്ഗോത്തമാദിശുഭവർഗ്ഗയുതേഽമരേജ്യേ
ലഗ്നേ രസാതലഗതേ യദി വാ ബലാഢ്യേ

മീനേ മീനനവാംശകേ ഭൃഗുസുതേ ലഗ്നസ്ഥിതേ ഭൂപതിഃ
സ്വോച്ചേ ലഗ്നഗൃഹാധിപേ ബലയുതേ രാജാ ശശാങ്കേക്ഷിതേ
ലഗ്നസ്വാമിനി തുംഗമന്ദിരഗതേ നീചാരിഭാഗം വിനാ
കേന്ദ്രസ്ഥാനഗതേ നഭോഗവിയുതേ ജാതോ മഹീപാലകഃ ൨൮

മീനം ലഗ്നമായും അവിടെ മീനനവാംശകത്തിൽ ശുക്രൻ നിന്നാലും, ലഗ്നാധിപൻ ബലവാനായി തന്റെ ഉച്ചരാശിയിൽ ചന്ദ്രദൃഷ്ടിയോടുകൂടി നിന്നാലും ലഗ്നാധിപൻ നീചശത്രുസ്ഥാനങ്ങളിലല്ലാതെ ഉച്ചരാശിയിൽ നില്ക്കയും ആ ഉച്ചരാശി കേന്ദ്രമായും മറ്റുഗ്രഹങ്ങളില്ലാതെയും ഇരുന്നാലും രാജാവായിത്തീരും.

ഭാഗ്യസ്ഥേ നിജതുംഗമിത്രഭവനേ സമ്പൂർണ്ണഗാത്രേ വിധൗ
ലഗ്നാദാസ്പദവിത്തരാശിഗതയോഃ ശന്യാരയോർഭൂപതിഃ
ചന്ദ്രേ പൂർണ്ണകലാന്വിതേ ബലയുതേ ലഗ്നം വിനാ കേന്ദ്രഗേ
ദൃഷ്ടേ ദാനവമന്ത്രിണാ ച ഗുരുണാ രാജാ മഹീമാനകൃൽ. ൨൯

ചന്ദ്രൻ പൂർണ്ണനായി തന്റെ ഉച്ചരാശിയിൽ ഒൻപതാമിടത്തും, ലഗ്നാൽ പത്തിൽ ശനിയും രണ്ടിൽ ചൊവ്വയും നിന്നാൽ രാജാവായിത്തീരും. ചന്ദ്രൻ പൂർണ്ണനും ബലവാനുമായി ലഗ്നത്തിലല്ലാതെ കേന്ദ്രത്തിൽ നില്ക്കയും ആ ചന്ദ്രനെ ശുക്രനും വ്യാഴവും നോക്കുകയും ചെയ്താൽ ഭൂമിയെ മുഴുവനും ഭരിക്കുന്ന രാജാവായിത്തീരും.

ഏകസ്മിൻ പരമോച്ചഗേഽതിസുഹൃദാം ദൃഷ്ടേ യദി ക്ഷ്മാപതി-
സ്തത്തുല്യോ ഭൃഗുനന്ദനേ ബലയുതേ ലാഭേഽഥവാ രിഃഫഗേ
മിത്രവ്യോമചരേഷു തുംഗഗൃഹഗേഷ്വന്യേ കളീരേ സ്ഥിതേ
ലഗ്നേ പൂർണ്ണബലാന്വിതേ നരപതിസ്സർവ്വത്ര പൂജ്യോ ഭവേൽ. ൩൦

ഒരു ഗ്രഹം തന്റെ പരമോച്ചത്തിൽ നില്ക്കയും ആ ഗ്രഹത്തിന്റെ അതിസുഹൃഗ്രഹങ്ങൾ നോക്കുകയും ചെയ്താൽ രാജാവാകും, ശുക്രൻ ബലവാനായി പതിനൊന്നിലോ അല്ലെങ്കിൽ പന്ത്രണ്ടിലോ നിന്നാൽ തത്തുല്യനാകും, മറ്റു മൂന്നു ഗ്രഹങ്ങളും ഉച്ചരാശിയിലും ചന്ദ്രൻ കർക്കടകത്തിലും നില്ക്കയും ലഗ്നത്തിന് പൂർണ്ണബലം ഉണ്ടായിരിക്കയും ചെയ്താൽ എല്ലായിടത്തും പൂജ്യനായ രാജാവാകും തീരും.

സർവ്വേ ചോപചയസ്ഥിതാഃ ശുഭഖഗാഃ പാപാ വിലഗ്നസ്ഥിതാഃ
മാനസ്ഥാ യദി വാ ജിതാരിനിചയഃ ക്രൂരോ മഹീപാലകഃ
ഭാനൗ സപ്തമഗേ നിശാകരയുതേ തുംഗാദിവർഗ്ഗസ്ഥിതേ
സൗമ്യാസൗമ്യനിരീക്ഷിതേതിചപലോ രാജാഥവാ തൽസമഃ ൩൧

എല്ലാ ശുഭഗ്രഹങ്ങളും ഉപചയ (൩-൬-൧൦-൧൧) രാശികളിലും പാപഗ്രഹങ്ങളും ലഗ്നത്തിലോ അല്ലെങ്കിൽ പത്തിലോ നില്ക്കയും ചെയ്താൽ ശത്രുക്കളെ ജയിച്ചവനായും ക്രൂരനായും ഇരിക്കുന്ന രാജാവായും തീരും. സൂര്യൻ ചന്ദ്രനോടുകൂടി ഏഴിൽ ഉച്ചം മുതലായ വർഗ്ഗത്തിൽ നില്ക്കയും അവിടെ ശുഭന്മാരേയും പാപന്മാരേയും ദൃഷ്ടിയുണ്ടായിരിക്കയും ചെയ്താൽ അതിചപലനായ രാജാവായോ തത്തുല്യനായോ തീരും.

ചാപാജസിംഹഭവനോദയഗേ ധരാജേ
മിത്രേ സിതേ നിജബലാർജ്ജിതരാജ്യകർത്താ
ലേഖിൽകധർമ്മസുതഗാ രവിചന്ദ്രജീവാ
വീര്യാന്വിതാ യദി കുബേരസമോ നൃപാലഃ ൩൨

മേഷോദയസ്ഥേ യദി ചന്ദ്രപുത്രേ
സ്വോച്ചാംശഗതേ ദേവഗുരൗ നൃപാലഃ ൨൨

ശനി, കുംഭത്തിലും നാലു ഗ്രഹങ്ങൾ ഉച്ചത്തിലും നിന്നാൽ സകലഭൂമിക്കും പതിയാകും, ബുധൻ മേടത്തിലും വ്യാഴം ഉച്ചത്തിലും നിന്നാൽ രാജാവായും തീരും.

ചന്ദ്രേ വൃഷോദയഗതേ യദി ഷഡ്ഭിരന്യൈർ-
ദൃഷ്ടേƒതി ബാല്യവയസി ക്ഷിതിനായകഃ സ്യാത്
തുംഗസ്ഥിതൈരഥ ഖചരൈ നിജമിത്രഭാഗൈ-
രന്യൈസ്സമേതി നരപാലസമാനഭാഗ്യം. ൨൩

ഇടവത്തിൽ ചന്ദ്രനും ആ ചന്ദ്രനെ മറ്റു ആറു ഗ്രഹങ്ങളുടെ ദൃഷ്ടിയും ഉണ്ടായാൽ ഏറ്റവും ബാല്യത്തിൽ രാജാവായും, ഒരു ഗ്രഹം ഉച്ചത്തിലും മറ്റു ഗ്രഹങ്ങൾ തന്റെ ബന്ധുക്ഷേത്രത്തിലും നിന്നാൽ രാജതുല്യമായ ഭാഗ്യമുള്ളവനായും തീരും.

വർഗ്ഗോത്തമേ വാ യദി പുഷ്കരാംശേ
ദൈത്യേന്ദ്രദേവേന്ദ്രഗുരൗ നൃപാലഃ
കർമ്മസ്ഥിതേ ശോഭനദൃഷ്ടിയുക്തേ
സമ്പൂർണ്ണഗാത്രേ ശശിനി ക്ഷിതീശഃ ൨൪

ശുക്രൻ, വ്യാഴം ഇവർ വർഗ്ഗോത്തമാംശത്തിലോ പുഷ്കരാംശത്തിലോ നിന്നാലും ചന്ദ്രൻ പൂർണ്ണനായി ശുഭദൃഷ്ടിയോടുകൂടി പത്തിൽനിന്നാലും രാജാവായിത്തീരും.

ഗുരുസിതയുതചന്ദ്രേ ചാപഗേ ചന്ദ്രസൂനൗ
യദി തനുഗൃഹയാതേ ഭൂമിജേ കന്യകായാം
മൃഗമുഖഭവനസ്ഥേ ഭാനുപുത്രേ നൃപഃ സ്യാ-
ദതിശയബലയുക്തഃ സർവ്വഭൂപാലപൂജ്യഃ ൨൫

ചന്ദ്രൻ, വ്യാഴത്തോടും ശുക്രനോടുംകൂടി ധനുവിലും, ബുധൻ ലഗ്നത്തിലും ചൊവ്വ കന്നിയിലും ശനി മകരത്തിലും നില്ക്കുമ്പോൾ ജനിച്ചവൻ ഏറ്റവും ബലമുള്ളവനും സകല രാജാക്കന്മാരാൽ പൂജ്യനും ആയ രാജാവായിത്തീരും.

കന്യാവസാനയുഗചാപമൃഗാനനാദ്യൈഃ
സൗമ്യേന്ദുഭൗമഗുരുഭാനുസുതൈർന്നൃപാലഃ
മീനോദയേ ശശിനി പൂർണ്ണതനൗ ബലാഢ്യേ
സ്വോച്ചേ കുജേ രവിസുതേ ഘടഗേ നൃപാലഃ ൨൬

കന്നിയിൽ ബുധനും, മീനത്തിൽ ചന്ദ്രനും, മിഥുനത്തിൽ ചൊവ്വയും, ധനുവിൽ വ്യാഴവും മകരത്തിൽ ശനിയും നിന്നാലും ചന്ദ്രൻ പൂർണ്ണബലവാനായി മീനത്തിലും ചൊവ്വ തന്റെ ഉച്ചരാശിയിലും ശനി കുംഭത്തിലും നിന്നാലും രാജാവായിത്തീരും.

മൃഗോദയസ്ഥേ യദി ഭൂകുമാരേ
കുളീരഗേ ചന്ദ്രമസി ക്ഷിതീശഃ
ധരാജപൂഷാമരവന്ദ്യമാനാ
മൃഗാജകുംഭോപഗതാ നരേന്ദ്രഃ ൨൭

മകരത്തിൽ ചൊവ്വയും, കർക്കടകത്തിൽ ചന്ദ്രനും നിന്നാലും മകരത്തിൽ ചൊവ്വയും, മേടത്തിൽ സൂര്യനും, കുംഭത്തിൽ വ്യാഴവും നിന്നാലും രാജാവായിത്തീരും.

തൃതീയഷഷ്ഠാഷ്ടമഗാ നിശാകരാൽ
കുർവന്തി ഗോപാലമിവ ക്ഷിതീശ്വരം ൩൩

സൂർയ്യൻ തന്റെ മൂലത്രികോണത്തിലോ അതല്ലെങ്കിൽ ഉച്ചരാശിയിലോ നില്ക്കുകയും സൂർയ്യൻ, ശുക്രൻ, ബുധൻ ഇവർ ക്രമേണ ൩-൬-൮ ഈ സ്ഥാനങ്ങളിൽ തങ്ങളുടെ രാശിയിൽ നില്ക്കുകയും ചെയ്യുമ്പോൾ ജനിച്ചവൻ ശ്രീകൃഷ്ണനെപ്പോലെ രാജാവായിത്തീരും.

രവിശശിബുധശുക്രൈർവ്യോമഗൈർമിത്രാംശകസ്ഥൈർ-
ന ച രിപുഭവനസ്ഥൈർന്നാപ്യധോവൈർന്നീചൈഃ
സ ഭവതി നരപുത്രോ ഭൂപതിഃ സ്യാൽ പ്രയാണേ
ഗജമദജലധാരൈഃ സിച്യതേ യസ്യ രേണുഃ ൩൪

സൂർയ്യൻ, ചന്ദ്രൻ, ബുധൻ, ശുക്രൻ ഇവർ പത്താമിടത്തു ബന്ധ്വംശകത്തിൽ ശത്രുക്ഷേത്രസ്ഥിതന്മാരും അസ്തംഗതന്മാരും നീചസ്ഥന്മാരും അല്ലാതിരിക്കയും ചെയ്യുമ്പോൾ ജനിച്ചവൻ ദിഗ്വിജയയാത്രയിങ്കൽ ആനകളുടെ മദജലങ്ങളാൽ ഭൂമിയെ നനയ്ക്കുന്നതക്ക ബലമുള്ള രാജാവായിത്തീരും.

ക്ഷമാസുതഃ സ്വോച്ചമുപാശ്രിതോ ബലീ
രവീന്ദുവാചസ്പതിഭിർന്നിരീക്ഷിതഃ
ഭവേന്നരേന്ദ്രോ യദി കഥിതസ്തദാ
സമസ്തപൃഥ്വീപരിരക്ഷണക്ഷമഃ ൩൫

ചൊവ്വ, സൂർയ്യൻ, ചന്ദ്രൻ, വ്യാഴം ഇവരുടെ ദൃഷ്ടിയോടും ബലത്തോടുംകൂടി തന്റെ ഉച്ചരാശി (മകരം) യിൽ നില്ക്കുമ്പോൾ ജനിച്ചവൻ നിശ്ചയം സകല ഭൂമിയെ രക്ഷിക്കുന്നതിൽ സമർത്ഥനായ രാജാവായിത്തീരും.

ബുധോദയേ സപ്തമഗേ ബൃഹസ്പതൗ
ചന്ദ്രേ കുളീരേ സുഖരാശിഗേऽമലേ
വിയൽഗതേ ഭാർഗ്ഗവനന്ദനേ ഗ്രഹേ
പ്രശാസ്തി പൃഥ്വീമഗദോ നിരാകുലഃ ൩൬

ലഗ്നത്തിൽ ബുധനും, ഏഴിൽ വ്യാഴവും, കർക്കടകത്തിൽ ചന്ദ്രനും നാലിലോ പത്തിലോ ശുക്രനും നില്ക്കുമ്പോൾ ജനിച്ചവൻ രോഗമില്ലാത്തവനായും നിരാകുലനായും ഇരിക്കുന്ന രാജാവായിത്തീരും.

പ്രധാനബലസംയുക്തഃ സമ്പൂർണ്ണശ്ശശലാഞ്ഛനഃ
ഏകോऽപി കുരുതേ ജാതം നരാധിപമരിന്ദമം ൩൭

പൂർണ്ണചന്ദ്രൻ മുഖ്യബലത്തോടുകൂടി നില്ക്കുമ്പോൾ ജനിച്ചവൻ അരികളെ (ശത്രുക്കളെ) അടക്കുന്ന രാജാവായിത്തീരും.

ദേവമന്ത്രീ കുടുംബസ്ഥോ ഭാർഗ്ഗവേണ സമന്വിതഃ
കരോതി വസുധാനാഥം നിർജ്ജിതാരാതിമണ്ഡലം ൩൮

വ്യാഴം ശുക്രനോടുകൂടി രണ്ടിൽ നില്ക്കുമ്പോൾ ജനിച്ചവൻ ശത്രുമണ്ഡലമടക്കിയ രാജാവായിത്തീരും.

ലഗ്നേശേ കേന്ദ്രരാശിസ്ഥേ കർമ്മേശേ വൃദ്ധിരാശിഗേ
ഭാഗ്യേശേ ലാഭഗേ ജാതശ്ചിരംജീവീ മഹീപതിഃ ൩൯

ലഗ്നാധിപതി കേന്ദ്രത്തിലും, കർമ്മാധിപതി നാലിലും ഭാഗ്യാധിപൻ പതിനൊന്നിലും നില്ക്കുമ്പോൾ ജനിച്ചവൻ ചിരംജീവിയായ രാജാവായിത്തീരും.

വാഗ്മീ വാദ്യരതോ വിശാലഹൃദയഃ സ്ഥൂലോദരഃ ശാസ്ത്രവിൽ
സമ്പന്നഃ ക്രയവിക്രയേഷു കശലോ രാജാഥവാ തൽസമഃ

ശുക്രന്റെ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ വ്യാഴവും വ്യാഴത്തിന്റെ ൯-ൽ ചന്ദ്രനും ചന്ദ്രന്റെ കേന്ദ്രത്തിൽ സൂര്യനും നിന്നാൽ വാദ്യയോഗമാകുന്നു. ഈ വാദ്യയോഗത്തിൽ ജനിച്ചവൻ വാഗ്മിയും വിശാലഹൃദയനും ഉദരമുള്ളവനും ശാസ്ത്രജ്ഞനും സമ്പന്നനും കൊടുക്കവാങ്ങലുകളിൽ സമർത്ഥനും രാജാവോ രാജതുല്യനോ ആയും തീരും.

ബുധയോഗവും തൽഫലവും—

ലഗ്നേദ്യാ ഗുരുകേന്ദ്രഗോ ഹിമകരശ്ചന്ദ്രാൽ ഫണിർവിത്തഗോ
വിത്തസ്ഥാനഗതശ്ച ഭാനുതനയോ യോഗോ ബുധഃ കീർത്തിതഃ
രാജാ ശ്രീബുധയോഗജോ ഽതുലബലപ്രഖ്യാതനാമാ വിട്ടഃ
ശാസ്ത്രജ്ഞോനകരക്രിയാസു ചതുരോ ധീമാനശത്രുർഭവേൽ

ലഗ്നാധിപനായ ചന്ദ്രൻ വ്യാഴത്തിന്റെ കേന്ദ്രത്തിലും, രാഹു ചന്ദ്രന്റെ രണ്ടിലും സൂര്യനും ചൊവ്വയും മൂന്നിലും നിന്നാൽ ബുധയോഗമാകുന്നു. ഈ ബുധയോഗത്തിൽ ജനിച്ചവൻ വലിയ ബലമുള്ളവനും, വീരനും, ശാസ്ത്രജ്ഞനും, കൈവേല ഇവയിൽ സമർത്ഥനും ബുദ്ധിമാനും ശത്രുവില്ലാത്തവനുമായിത്തീരും.

കേമദ്രുമയോഗം—

ലഗ്നാധിതേ ദിനകരേ യദി വാ മദസ്ഥേ
കേമദ്രുമോ ഭവതി ജീവദൃശാ വിഹീനേ
അത്യല്പബിംബസഹിതാ യദി ഖേചരേന്ദ്രാഃ
കേമദ്രുയോഗഫലദാ വിബലാശ്ച സർവ്വേ ൧൦

സൂര്യൻ ലഗ്നത്തിലോ ഏഴിലോ വ്യാഴദൃഷ്ടിയോടുകൂടാതെ നിന്നാൽ കേമദ്രുമയോഗമാകുന്നു. ഗ്രഹങ്ങളും അത്യല്പമായ ബിംബത്തോടുകൂടിയും എല്ലാ ഗ്രഹങ്ങളും ബലമില്ലാതെയും ഇരുന്നാൽ കേമദ്രുമയോഗത്തിന്റെ ഫലത്തെ കൊടുക്കുന്നവയായിത്തീരും.

സുനഭാദിയോഗം—

ദ്വിതീയേ ദ്വാദശേ ചാപി ദ്വയേ ഖേചരസംയുതേ
ശീതാംശോസ്സുനഭായോഗസ്ത്വനഭാ നാമ കീർത്തിതഃ
യോഗോ ധുരുധുരാഖ്യഃ സ്യാൽ വിനാ സർവ്വത്ര ഭാസ്കരം
എതദ്യോഗത്രയാഭാവേ കേമദ്രുമഫലം വദേൽ ൧൧

ചന്ദ്രന്റെ രണ്ടിൽ സൂര്യനോടുകൂടാതെയുള്ള ഗ്രഹം നിന്നാൽ സുനഭായോഗവും ചന്ദ്രന്റെ ൧൨-ൽ സൂര്യനല്ലാതെയുള്ള ഗ്രഹം നിന്നാൽ അനഭായോഗവും, ചന്ദ്രന്റെ ൨-ലും ൧൨-ലും സൂര്യനല്ലാതെയുള്ള ഗ്രഹം നിന്നാൽ ധുരുധുരായോഗവും ആകുന്നു. ഈ മൂന്നു യോഗത്തിൽ എതെങ്കിലും ഒരു യോഗമില്ലെങ്കിൽ കേമദ്രുമയോഗത്തിന്റെ ഫലത്തെ പറയണം.

ദരിദ്രയോഗം—

ചന്ദ്രേ സഭാനൗ യദി നീചദൃഷ്ടേ
പാപാംശകേ യാതി ദരിദ്രയോഗം
ക്ഷീണേന്ദുലഗ്നാന്നിധനേ നിശായാം
പാപേക്ഷിതേ പാപയുതേ തഥാ സ്യാൽ ൧൨

ത്തിലോ നീചഗ്രഹങ്ങളോടുകൂടിയോ നില്ക്കുന്നും ശത്രുസ്ഥാനാധിപദൃഷ്ടിയുള്ളവനായിരിക്കുന്നും രാത്രിയിൽ ജനനമായിരിക്കുന്നും ചെയ്താലും കേമദ്രുമയോഗമാകുന്നു.

**കേമദ്രുമയോഗത്തിന്റെ അപവാദം—**

നിശാകരേ കേന്ദ്രഗതേ ഭൃഗൌ വാ
ജീവേക്ഷിതേ നൈവ ദരിദ്രയോഗഃ
ശുഭാന്വിതേ വാ ശുഭമദ്ധ്യഗേബ്ജേ
ജീവേക്ഷിതേ നൈവ ദരിദ്രയോഗഃ ൨൮

ചന്ദ്രനോ ശുക്രനോ വ്യാഴദൃഷ്ടിയോടുകൂടി കേന്ദ്രത്തിൽ നിന്നാലും, ചന്ദ്രൻ ശുഭന്മാരോടുകൂടിയോ രണ്ടു ശുഭന്മാരുടെ മദ്ധ്യഗതനായോ വ്യാഴദൃഷ്ടിയോടുകൂടിനിന്നാലും ദരിദ്രയോഗം ഭവിക്കുന്നില്ല.

ചന്ദ്രേഽതിമിത്രനിജതുംഗഗൃഹാംശകസ്ഥേ
ജീവേക്ഷിതേ യദി ദരിദ്രതയാ വിഹീനഃ
പൂർണ്ണേ തനൌ ശുഭയുതേ ദിവി തുംഗയാതേ
ജീവേക്ഷിതേ ഹിമകരേ ന ഭവേൽ ദരിദ്രഃ ൨൯

ചന്ദ്രൻ തന്റെ അതിബന്ധുക്ഷേത്രത്തിലോ ഉച്ചരാശിയിലോ സ്വനവാംശകത്തിലോ വ്യാഴദൃഷ്ടിയോടുകൂടിനിന്നാലും, പൂർണ്ണചന്ദ്രൻ ശുഭന്മാരോടുകൂടി ഉച്ചരാശിയിൽ നില്ക്കുന്നും ആ ചന്ദ്രൻ വ്യാഴദൃഷ്ടിയുള്ളവനായിരിക്കുന്നുംചെയ്താലും ദരിദ്രയോഗം ഭവിക്കുന്നില്ല.



**കേമദ്രുമയോഗഫലം—**

യോഗേ കേമദ്രുമേ പ്രാപ്തേ യസ്മിൻ കസ്മിംശ്ച ജാതകേ
രാജയോഗാ വിനശ്യന്തി ഹരിം ദൃഷ്ട്വാ യഥാ ദ്വിപാഃ ൩൦

ആരുടെ ജാതകത്തിലെങ്കിലും കേമദ്രുമയോഗം ഉള്ളതു് ഒന്നാൽ, സിംഹത്തെ കണ്ട ആനകളുടെക്കൂട്ട് രാജയോഗങ്ങളും നശിക്കുന്നു.

**ഹോരയാം (ഹോരയിലെ സുനഫാദികളെ കാണിക്കുന്നു)—**

**ഹിത്വാർക്കം സുനഫാനഫാദുരുധുരാഃ സ്വാന്ത്യോഭയസ്ഥൈർഗ്രഹൈഃ**
**ശീതാംശോഃ കഥിതോന്യഥാ തു ബഹുഭിഃ കേമദ്രുമോന്യൈരപി**
**കേന്ദ്രേ ശീതകരേഥവാ ഗ്രഹയുതേ കേമദ്രുമോ നേഷ്യതേ**
**കേചിൽ കേന്ദ്രനവാംശകേഷു ച വദന്ത്യുക്തിഃ പ്രസിദ്ധാ ന തേ**

സൂര്യനല്ലാതെ ഏതെങ്കിലും ഒരു ഗ്രഹം ചന്ദ്രന്റെ ൨-ൽ നിന്നാൽ സുനഫായോഗവും, ചന്ദ്രന്റെ ൧൨-ൽ നിന്നാൽ അനഫായോഗവും, രണ്ടിലും പന്ത്രണ്ടിലും നിന്നാൽ ധുരുധുരായോഗവും ആകുന്നു. ഇതിനു വിപരീതമായി നിന്നാൽ കേമദ്രുമയോഗമാകുന്നു. ചന്ദ്രൻ ചൊവ്വ മുതലായവരുടെ കേന്ദ്രത്തിലോ അല്ലെങ്കിൽ ഏതെങ്കിലും ഗ്രഹത്തോടുകൂടിയോ നിന്നാൽ കേമദ്രുമയോഗം ഭവിക്കുന്നില്ല. ചില ആചാര്യന്മാർ ചന്ദ്രന്റെ നാലിൽ ഏതെങ്കിലും ഗ്രഹം നിന്നാൽ സുനഫായോഗവും പത്തിൽ ഏതെങ്കിലും ഗ്രഹം നിന്നാൽ അനഫായോഗവും, നാലിലും പത്തിലും ഏതെങ്കിലും ഗ്രഹം നിന്നാൽ ധുരുധുരായോഗവും ആണെന്നും, അല്ലെങ്കിൽ ചന്ദ്രൻ ഏതു രാശിയുടെ നവാംശകത്തിലാണോ നില്ക്കുന്നതു് ആ രാശിയുടെ, രണ്ടിൽ ഗ്രഹം നിന്നാൽ സുനഫായോഗമെന്നും പത്തിൽ ഗ്രഹം നിന്നാൽ അനഫായോഗമെന്നും, രണ്ടിലും പത്തിലും ഗ്രഹം നിന്നാൽ ധുരുധുരായോഗമെന്നും ഈ യോഗങ്ങളില്ലെങ്കിൽ കേമദ്രുമയോഗമെന്നും പറയുന്നു. എന്നാൽ ഈ ആചാര്യന്മാരുടെ മതം പ്രസിദ്ധമല്ല.

ചൊവ്വായുടേയും വ്യാഴത്തിന്റേയും മദ്ധ്യത്തിൽ ചന്ദ്രൻനിന്നാൽ തന്റെ കർമ്മത്തിൽ സമർത്ഥനും, ധൈര്യമുള്ളവനും കീർത്തിമാനും ശത്രുപീഡിതനും സ്വഭവനത്തിൽ ഇരിക്കയോടമാത്രം സുശീലനും ആയിത്തീരും.

വ്യായാമീ സുഭഗഃ ക്രൂരോ ഹൃഷ്ടഃ സൽകാമവിത്തവാൻ
മായാശീലഃ ശീതാംശൗ മദ്ധ്യഗേ കുജശുക്രയോഃ ൯൬

ചൊവ്വായുടേയും ശുക്രന്റേയും മദ്ധ്യത്തിൽ ചന്ദ്രൻ നിന്നാൽ വ്യായാമമുള്ളവനും സുന്ദരനും ക്രൂരനും സന്തുഷ്ടനും, കാമം ധനം ഇവയുള്ളവനും മായാശീലമുള്ളവനും ആയിത്തീരും.

കുത്സിതസ്ത്രീരതഃ ക്രോധീ ധനവാൻ പിശുനോഽരിമാൻ
അസന്തപ്തോ നിശാനാഥേ മദ്ധ്യഗേ കുജമന്ദയോഃ ൯൭

ചൊവ്വായുടേയും ശനിയുടേയും മദ്ധ്യത്തിൽ ചന്ദ്രൻ നിന്നാൽ നിന്ദ്യയായ സ്ത്രീയിൽ താല്പര്യമുള്ളവനും കോപിയും ധനവാനും ഏഷണിക്കാരനും ശത്രുവുള്ളവനും സന്താപമില്ലാത്തവനും ആയിത്തീരും.

ധർമ്മാത്മാ ശാസ്ത്രവിദ്വാഗ്മീ സൽകവിഃ സ്വജനാന്വിതഃ
യശസ്വീ ച നിശാനാഥേ മദ്ധ്യഗേ ബുധജീവയോഃ ൯൮

ബുധന്റേയും വ്യാഴത്തിന്റെ മദ്ധ്യത്തിൽ ചന്ദ്രൻനിന്നാൽ ധർമ്മബുദ്ധിയും ശാസ്ത്രജ്ഞനും, വാഗ്മിയും, സൽക്കവിയും സ്വജനങ്ങളോടുകൂടിയവനും, കീർത്തിമാനുമായിത്തീരും.

നൃത്യഗാനരതഃ കാന്തഃ പ്രിയവാക് സുഭഗഃ സുധീഃ
ശുഭപ്രകൃതികശ്ചന്ദ്രേ മദ്ധ്യഗേ ബുധശുക്രയോഃ ൯൯

ബുധന്റേയും ശുക്രന്റേയും മദ്ധ്യത്തിൽ ചന്ദ്രൻനിന്നാൽ നൃത്തം ഗാനം ഇവയിൽ തല്പരനും മനോഹരനും ഇഷ്ടവാക്കും സുഭഗനും വിദ്വാനും ശുഭപ്രകൃതിയും ആയിത്തീരും.

ദേശാദ്ദേശം ഗതഃ പൂജ്യോ നാതിവിദ്യാധനാന്വിതഃ
സ്വബന്ധുജനവിദ്വേഷീ ചന്ദ്രേ മന്ദജ്ഞമദ്ധ്യഗേ ൧൦൦

ബുധന്റേയും ശനിയുടേയും മദ്ധ്യത്തിൽ ചന്ദ്രൻ നിന്നാൽ ഒരു ദേശത്തിൽ നിന്ന് ഒരു ദേശത്തിൽ ഗമിക്കുന്നവനും പൂജ്യനും അധികവിദ്യയും അധികധനവും ഇല്ലാത്തവനും തന്റെ ബന്ധുജനങ്ങളെ ദ്വേഷിക്കുന്നവനും ആയിത്തീരും.

നൃപകൃത്യകരഃ ശ്രീമാൻ നീതിജ്ഞോ വിക്രമാന്വിതഃ
ഖ്യാതോഽദുഷ്ടമതിശ്ചന്ദ്രേ മദ്ധ്യഗേ ഗുരുശുക്രയോഃ ൧൦൧

വ്യാഴത്തിന്റേയും ശുക്രന്റേയും മദ്ധ്യത്തിൽ ചന്ദ്രൻ നിന്നാൽ രാജതുല്യനും ശ്രീമാനും നീതിജ്ഞനും വിക്രമത്തോടുകൂടിയവനും പ്രസിദ്ധനും ദുഷ്ടബുദ്ധിയില്ലാത്തവനും ആയിത്തീരും.

സുഖീ വിനയവിജ്ഞാനവിദ്യാരൂപഗുണാന്വിതഃ
ധനീ ശാന്തികരശ്ചന്ദ്രേ മദ്ധ്യഗേ ശനിജീവയോഃ ൧൦൨

ശനിയുടേയും വ്യാഴത്തിന്റേയും മദ്ധ്യത്തിൽ ചന്ദ്രൻ നിന്നാൽ സുഖിയും വിനയം, വിജ്ഞാനം, വിദ്യ, സൌന്ദര്യഗുണം ഇവയോടുകൂടിയവനും, ധനവാനും ശാന്തനും ആയിത്തീരും.

വൃദ്ധാചാരഃ കലാഢ്യശ്ച നിപുണഃ സ്ത്രീജനപ്രിയഃ
ധനീ നൃപപ്രിയശ്ചന്ദ്രേ സിതാദിത്യസുതാന്തരേ ൧൨൪

ശുക്രന്റെയും ശനിയുടെയും മദ്ധ്യത്തിൽ ചന്ദ്രൻ നിന്നാൽ വൃദ്ധന്റെ ആചാരമുള്ളവനും*കലാഢ്യനും സമർത്ഥനും സ്ത്രീജനങ്ങളിൽ പ്രിയവും ധനവാനും രാജപ്രിയനും ആയിത്തീരും.

സോച്ചസ്വമിത്രഭവനോപഗതേഷു സർവ്വം
പ്രാപ്നോതി ജാതമനുജോ നിയതം യദുക്തം
സ്വാംശേഷു വാ നിജസുഹൃദ്ഗ്രഹസംയുതേഷു
പ്രാഹുസ്തദൈവ ഫലമത്രിപരാശരാദ്യാഃ ൧൨൫

ഗ്രഹങ്ങൾ തന്റെ ഉച്ചം, ബന്ധുക്ഷേത്രം, തന്റെ ബന്ധുക്കളുമായിട്ടുകൂടിയ നവാംശം, ഇവയിൽ നില്ക്കുമ്പോൾ ജനിച്ചവൻ മാത്രമേ മുൻപറഞ്ഞ ഫലങ്ങളെയും അനുഭവിക്കയുള്ളൂ എന്ന് അത്രിപരാശരാദികൾ പറയുന്നു.

ചന്ദ്രഃ സരാഹുർയ്യദി വാ സകേതുശ്ചന്ദ്രാദഹിർവ്വാ യദി രിഃഫയാതഃ
നീചാസ്തഗോ വാ യദി യോഗകർത്താ ജാതസ്യ മിശ്രം ഫലമാഹുരാര്യാഃ

ചന്ദ്രൻ രാഹുകേതുക്കളോടുകൂടിയോ, രാഹു ചന്ദ്രന്റെ പന്ത്രണ്ടിൽ നില്ക്കയോ ചെയ്താലും, യോഗത്തെ ചെയ്യുന്ന ഗ്രഹം നീചത്തിലോ മൗഢ്യത്തിലോ നില്ക്കയോ ചെയ്യുമ്പോൾ ജനിച്ചവൻ മിശ്രഫലത്തെ അനുഭവിക്കും എന്നു ചില ആചാര്യന്മാർ പറയുന്നു.

**ശകടാദിയോഗം—**

ഷഷ്ഠാഷ്ടമഗതശ്ചന്ദ്രാത് സുരരാജപുരോഹിതഃ
കേന്ദ്രാദന്യഗതോ ലഗ്നാദ്യോഗഃ ശകടസംജ്ഞിതഃ ൧൨൬

വ്യാഴം ചന്ദ്രന്റെ ആറിലോ എട്ടിലോ ലഗ്നാൽ കേന്ദ്രങ്ങളിലല്ലാതെ നിന്നാൽ ശകടയോഗമാകുന്നു. (കേന്ദ്രങ്ങളിൽ ചന്ദ്രൻ നിന്നാൽ ശകടയോഗമില്ല)

**ശകടയോഗഫലം—**

അപി രാജകുലേ ജാതോ നിസ്വഃ ശകടയോഗജഃ
ക്ലേശായാസവശാന്നിത്യം സന്തപ്തോ നൃപതിപ്രിയഃ ൧൨൭

ശകടയോഗത്തിൽ ജനിച്ചവൻ രാജവംശത്തിൽ ജനിച്ചവനായാലും ദരിദ്രനും, ക്ലേശം ആയാസം ഇവയാൽ നിത്യം സന്തപ്തനും രാജപ്രിയനും ആയിത്തീരും.

**പാരിജാതാദിയോഗഫലം—**

സ പാരിജാതസ്ഥചരഃ സുഖാനി
നീരോഗതാമുത്തമവർഗ്ഗയാതഃ
സഗോപുരാംശോ യദി ഗോധനാനി
സിംഹാസനസ്ഥഃ കുരുതേ വിഭൂതിം ൧൨൮

പാരിജാതയോഗത്തോടുകൂടിയ ഗ്രഹം സുഖങ്ങളേയും, ഉത്തമവർഗ്ഗത്തെ പ്രാപിച്ച ഗ്രഹം ആരോഗ്യത്തെയും, ഗോപുരാംശത്തോടുകൂടിയ ഗ്രഹം ഗോധനങ്ങളേയും സിംഹാസനയോഗത്തിൽ ഇരിക്കുന്ന ഗ്രഹം ഐശ്വര്യത്തെയും ചെയ്യുന്നു. ("ഉത്തമം തു ത്രിവർഗ്ഗൈക്യം" എന്നിങ്ങനെ മൂന്നാം അദ്ധ്യായത്തിൽ പാരിജാതാദി യോഗത്തെ പറഞ്ഞിട്ടുണ്ട്.)

ങ്ങൾ പരിചിതരും, അന്യന്റെ കൎമ്മത്തിൽ തൽപരനായും ദരിദ്രനായും ആയിത്തീരും.

ശുഭയോഗാദി—

ശുഭാശുഭാഢ്യേ യദി ജന്മലഗ്നേ
ശുഭാശുഭാഖ്യൌ ഭവതസ്തദാനീം
വ്യയസ്വഗാൽ പാപശുഭൈൎവ്വിലഗ്നാൽ
പാപാഖ്യസൌമ്യഗ്രഹകൎത്തരീ ച. ൧൨൪

ജന്മലഗ്നം ശുഭന്മാരോടുകൂടിയിരുന്നാൽ ശുഭയോഗവും അശുഭന്മാരോടുകൂടിയിരുന്നാൽ അശുഭയോഗവും, ലഗ്നത്തിന്റെ ൧൨-൨ പാപഗ്രഹങ്ങളിരുന്നാൽ പാപകൎത്തരീയോഗവും, ലഗ്നത്തിന്റെ ൧൨-൨ ശുഭഗ്രഹങ്ങളിരുന്നാൽ സൌമ്യകൎത്തരീയോഗവും ആകുന്നു.

ശുഭയോഗഫലം—

ശുഭയോഗഭവോ വാഗ്മീ രൂപശീലഗുണാന്വിതഃ
പാപയോഗോത്ഭവഃ കാമീ പാപകൎമ്മാ പരാൎത്ഥഭുക്. ൧൨൫

ശുഭയോഗത്തിൽ ജനിച്ചവൻ വാഗ്മിയും, സൌന്ദൎയ്യഗുണം, ശീലഗുണം ഇവയോടുകൂടിയവനും ആയിത്തീരും. പാപയോഗത്തിൽ ജനിച്ചവൻ കാമിയും പാപകൎമ്മിയും പരാൎത്ഥത്തെ അനുഭവിക്കുന്നവനും ആയിത്തീരും.

ശുഭകൎത്തരീയോഗഫലം—

ശുഭകൎത്തരിസംജാതസ്തേജോവിത്തബലാധികഃ
പാപകൎത്തരികേ പാപീ ഭിക്ഷാശീ മലിനോ ഭവേൽ.

ശുഭകൎത്തരീയോഗത്തിൽ ജനിച്ചവൻ തേജസ്സ് ധനം ബലം ഇവയാൽ അധികനായും, പാപകൎത്തരീയോഗത്തിൽ ജനിച്ചവൻ പാപിയും ഭിക്ഷാന്നത്തെ ഭക്ഷിക്കുന്നവനും മലിനനും ആയും ഭവിക്കും.

പൎവ്വതയോഗം:—

സൌമ്യേഷു കേന്ദ്രഗൃഹഗേഷു സപത്നരന്ധ്രേ
ശുദ്ധേഽഥവാ ശുഭയുതേ യദി പൎവ്വതഃ സ്യാൽ
ലഗ്നാന്ത്യപൌ യദി പരസ്പരകേന്ദ്രയാതൌ
മിത്രേക്ഷിതൌ ഭവതി പൎവ്വതനാമയോഗഃ ൧൨൬

കേന്ദ്രരാശികളിൽ ശുഭന്മാരും ൭-ഉം ഭാവവും അഷ്ടമവും ശുദ്ധമായോ ശുഭന്മാരോടുകൂടിയിരിക്കുകയോ ചെയ്താലും പൎവ്വതയോഗമാകുന്നു. ലഗ്നാധിപൻ ൧൨-ാം ഭാവാധിപന്റെ കേന്ദ്രത്തിലും, ൧൨-ാം ഭാവാധിപൻ ലഗ്നാധിപകേന്ദ്രത്തിലും, ബന്ധുഗ്രഹങ്ങളോടുകൂടി നിന്നാലും പൎവ്വതയോഗമാകുന്നു.

പൎവ്വതയോഗഫലം—

ഭാഗ്യാന്വിതഃ പൎവ്വതയോഗജാതോ
വിദ്യാവിനോദാദിരതഃ പ്രദാതാ
കാമീ പരസ്ത്രീജനകേളിലോല-
സ്തേജോ യശസ്വീ പുരനായകഃ സ്യാൽ. ൧൨൭

പർവ്വതയോഗത്തിൽ ജനിച്ചവൻ ഭാഗ്യമുള്ളവനും, വിദ്യയിലും വിനോദത്തിലും തല്പരനും, ദാനശീലനും, കാമിയും, പരസ്ത്രീജനസക്തനും, തേജസ്സോടും യശസ്സോടുംകൂടിയവനും, പുരനായകനും ആയിത്തീരും.

**കാഹളയോഗം—**

അന്യോന്യകേന്ദ്രഗൃഹഗൌ ഗുരുബന്ധുനാഥൌ
ലഗ്നാധിപേ ബലയുതേ യദി കാഹളഃ സ്യാൽ
കർമ്മേശപാരേണ സഹിതേ തു വിലോകിതേ വാ
സ്വോച്ചേ സ്വകേ സ്വഭപതൌ യദി താദൃശഃ സ്യാൽ

വ്യാഴകേന്ദ്രത്തിൽ ൪-ാംഭാവാധിപനും ൪-ാം ഭാവാധിപകേന്ദ്രത്തിൽ വ്യാഴവും നില്ക്കുകയും ലഗ്നാധിപൻ ബലവാനായിരിക്കയും ചെയ്താൽ കാഹളയോഗമാകുന്നു. നാലാം ഭാവാധിപൻ തന്റെ ഉച്ചരാശിയിൽ ൧൦-ാം ഭാവാധിപന്റെ യോഗത്തോടോ ദൃഷ്ടിയോടോ കൂടിയോ നിന്നാലും കാഹളയോഗമാകുന്നു.

**കാഹളയോഗഫലം—**

ഓജസ്വീ സാഹസീ മൂർഖശ്ചതുരംഗബലൈര്യുതഃ
യൽ കിഞ്ചിൽ ഗ്രാമനാഥസ്തു ജാതഃ സ്യാൽ കാഹളേ നരഃ.

കാഹളയോഗത്തിൽ ജനിച്ചവൻ തേജസ്വിയും, സാഹസകർമ്മിയും മൂർഖനും, ചതുരംഗസൈന്യത്തോടുകൂടിയവനും, ചില ഗ്രാമങ്ങളുടെ നാഥനും ആയിത്തീരും.

**മാലികായോഗവും തൽഫലവും—**

ലഗ്നാദിസപ്തഗൃഹഗാ യദി സപ്തഖേടാ
ജാതോ മഹീപതിരനേകഗജാശ്വനാഥഃ
വിത്താദികേ നിധിപതിഃ പിതൃഭക്തിയുക്തോ
ധീരോഗ്രരൂപഗുണവാൻ നരചക്രവർത്തീ ൧൩൪

സൂര്യാദിസപ്തഗ്രഹങ്ങളും ലഗ്നം തുടങ്ങി ഏഴാമിടംവരെയുള്ള ഭാവങ്ങളിൽ നിന്നാൽ മാലികായോഗമാകുന്നു. മാലികായോഗത്തിൽ ജനിച്ചവൻ രാജാവായും വളരെ ആനകൾക്കും കുതിരകൾക്കും നാഥനായും തീരും. രണ്ടാംഭാവംമുതൽ എട്ടാംഭാവംവരെയുള്ള ഏഴുരാശികളിൽ ഏഴു ഗ്രഹങ്ങളും നിന്നാൽ ധനമാലികയാണ്. അതിൽ ജനിച്ചാൽ ധനാഢ്യനായും, നിധിപതിയായും, പിതൃഭക്തിയുള്ളവനായും ധീരനും ഉഗ്രരൂപനും ഗുണവാനും ആയും നരചക്രവർത്തിയായും തീരും.

**വിക്രമമാലികായോഗഫലം—**

ജാതോ യദാ വിക്രമമാലികായാം
ഭൂപസ്സ ശൂരോ ധനികശ്ച രോഗീ
സ്വഭാദികശ്ചേൽ ബഹുദേശഭാഗ്യ-
ഭോഗീ മഹാദാനപരോ മഹീപഃ. ൧൩൫

മൂന്നാംഭാവംമുതൽ ൯-ാംഭാവംവരെ ഏഴു ഭാവങ്ങളിൽ ഏഴുഗ്രഹങ്ങളും നിന്നാൽ വിക്രമമാലികായോഗമാകുന്നു. അതിൽ ജനിച്ചവൻ രാജാവും ശൂരനും ധനികനും രോഗിയും ആയിത്തീരും. നാലാംഭാവംമുതൽ ൧൦-ാംഭാവംവരെ ഏഴു ഭാവങ്ങളിൽ ഗ്രഹങ്ങളും നിന്നാൽ സുഖമാലികയാണ്. അതിൽ ജനിച്ചാൽ വളരെ ദേശം, ഭാഗ്യം, സുഖം ഇവയോടുകൂടിയവനും, മഹാദാനശീലനും രാജാവും ആയിത്തീരും.

പുത്രാദ്യാ യദി മാലികാ നരപതിര്യജ്വാഥവാ കീർത്തിമാൻ
ജാതഃ ഷഷ്ഠഗൃഹാൽ കദാചിദധനസ്സുഖപ്രാപ്തോ മലിമ്ലോ ഭവേൽ
കാമാദിഗ്രഹമാലികാ യദി ബഹുസ്ത്രീവല്ലഭോ ഭൂപതിർ-
ദീർഘായുർദ്ധനവർജ്ജിതോ നരവരസ്ത്രീനിർജ്ജിതശ്ചാഷ്ടമാൽ.

൫ മുതൽ ൧൧ വരെ ഏഴു ഭാവങ്ങളിൽ ഏഴു ഗ്രഹങ്ങളും നില്ക്കയാണെങ്കിൽ ജനിച്ചവൻ രാജാവും യാഗം ചെയ്യുവനും കീർത്തിമാനും ആയിത്തീരും. ൬ മുതൽ ൧൨ വരെ ഏഴു ഭാവങ്ങളിൽ, ഏഴു ഗ്രഹങ്ങളും നില്ക്കയാണെങ്കിൽ ജനിച്ചവൻ കാട്ടിൽ പാർക്കുന്നതിനു സുഖമുള്ളവനും, ദരിദ്രനും ആയിത്തീരും. ഏഴു മുതൽ ലഗ്നംവരെ ഏഴു ഭാവങ്ങളിൽ ഏഴു ഗ്രഹങ്ങളും നിന്നാൽ വളരെ സ്ത്രീകൾക്കു ഭർത്താവായും രാജാവായും, എട്ടുമുതൽ രണ്ടാംഭാവംവരെ ഏഴു ഭാവങ്ങളിൽ ഏഴു ഗ്രഹങ്ങളും നിന്നാൽ ദീർഘായുസ്സും, ധനം ഇല്ലാത്തവനായും രാജാവായും സ്ത്രീജിതനായും തീരും.

ധർമ്മാദിഗ്രഹമാലികാ ഗുണനിധിർയജ്വാ തപസ്വീ വിഭുഃ
കർമ്മാദ്യാ യദി ധർമ്മകർമ്മനിരതഃ സംപൂജിതഃ സജ്ജനൈഃ
ലാഭാദ്രാജവരാംഗനാമണിപതിഃ സൽക്രിയാദക്ഷകോ
ജാതോരിഃഫഗൃഹാൽ ബഹുവ്യയകരഃ സർവ്വത്ര പൂജ്യോ ഭവേൽ.

ഒമ്പതാംഭാവംമുതൽ മൂന്നാംഭാവംവരെ ഏഴുരാശികളിൽ ഏഴു ഗ്രഹങ്ങളും നിന്നാൽ ഗുണനിധിയായും വിധിപ്രകാരം യാഗം ചെയ്യുന്നവനായും താപസനായും വിഭുവായും തീരും. പത്താംഭാവംമുതൽ നാലാംഭാവംവരെ ഏഴു രാശികളിൽ ഏഴു ഗ്രഹങ്ങളും നിന്നാൽ ധർമ്മിഷ്ഠനും സജ്ജനങ്ങളാൽ പൂജിതനും ആയിത്തീരും. പതിനൊന്നുമുതൽ അഞ്ചാംഭാവംവരെ ഏഴു രാശികളിൽ ഏഴു ഗ്രഹങ്ങളും നിന്നാൽ രാജസ്ത്രീയുടെ ഭർത്താവായും എല്ലാ കർമ്മങ്ങളിലും സമർത്ഥനായും തീരും. ൧൨-ാം ഭാവംമുതൽ ആറാംഭാവംവരെ ഏഴുരാശികളിൽ ഏഴു ഗ്രഹങ്ങളും നിന്നാൽ വളരെ ചെലവു ചെയ്യുന്നവനായും എല്ലായിടത്തും പൂജ്യനായും തീരും.

**ചാമരയോഗം—**

ലഗ്നേശ്വരേ കേന്ദ്രഗതേ സ്വതുംഗേ
ജീവേക്ഷിതേ ചാമരനാമയോഗഃ
സൌമ്യദ്വയേ ലഗ്നഗതേ കളത്രേ
നവാസ്പദേ വാ യദി ചാമരഃ സ്യാൽ. ൧൩൪

ലഗ്നാധിപൻ വ്യാഴദൃഷ്ടിയോടുകൂടി കേന്ദ്രത്തിൽ നിന്നാലും, രണ്ടു ശുഭന്മാർ ലഗ്നത്തിലോ ഏഴിലോ ഒൻപതിലോ പത്തിലോ നിന്നാലും ചാമരയോഗമാകുന്നു.

**ചാമരയോഗഫലം—**

യോഗേ ജാതശ്ചാമരേ രാജപൂജ്യോ
വിദ്വാൻ വാഗ്മീ പണ്ഡിതോ വാ മഹീപഃ
സർവ്വജ്ഞഃ സ്യാൽ വേദശാസ്ത്രാധികാരീ
ജീവേദ്വർഷം സപ്തതിർവ്വത്സരാണാം. ൧൩൫

ചാമരയോഗത്തിൽ ജനിച്ചവൻ രാജാവിനാൽ പൂജ്യനായും വിദ്വാനായും വാഗ്മിയായും പണ്ഡിതനോ രാജാവോ ആയും, സർവ്വജ്ഞനായും വേദശാസ്ത്രാധികാരിയായും തീരും. ൭൦ വയസ്സുവരെ ജീവിച്ചിരിക്കയും ചെയ്യും.

ശംഖയോഗം —

അന്യോന്യകേന്ദ്രഗൃഹഗൌ സുതശത്രുനാഥൌ
ലഗ്നാധിപേ ബലയുതേ യദി ശംഖയോഗഃ
ലഗ്നാധിപേന ഗഗനാധിപതൌ ചരസ്ഥേ
ഭാഗ്യാധിപേ ബലയുതേ ച തഥാ വദന്തി ൧൩൭

അഞ്ചാംഭാവാധിപകേന്ദ്രത്തിൽ ആറാംഭാവാധിപനും ആറാംഭാവാധിപ കേന്ദ്രത്തിൽ അഞ്ചാംഭാവാധിപനും നില്ക്കയും, ലഗ്നാധിപൻ ബലവാനായിരിക്കയും ചെയ്താലും, ലഗ്നാധിപനോ പത്താംഭാവാധിപനോ ചരരാശിയിൽ നില്ക്കയും, ഭാഗ്യാധിപൻ ബലവാനായിരിക്കയും ചെയ്താലും ശംഖയോഗമാകുന്നു.

ശംഖയോഗഫലം —

ശംഖേ ജാതോ ഭോഗശീലോ ദയാവാൻ
സ്ത്രീപുത്രാർത്ഥൈഃ ക്ഷേത്രവാൻ പുണ്യകർമ്മാ
ശാസ്ത്രജ്ഞാനാചാരസാധുക്രിയാവാൻ
ജീവേദബ്ദം വത്സരാണാമശീതിഃ ൧൩൮

ശംഖയോഗത്തിൽ ജനിച്ചവൻ സുഖിയും ദയാശീലനും ഭാര്യ പുത്രൻ ധനം ഇവയോടുകൂടിയവനും, പുണ്യകർമ്മവും, ശാസ്ത്രജ്ഞാനം, സദാചാരം, സാധുക്രിയ, ഇവയോടുകൂടിയവനും ആയിത്തീരും. ൮൦ വയസ്സുവരെ ജീവിച്ചിരിക്കയും ചെയ്യും.

ഭേരീയോഗം —

സ്വാന്ത്യാദ്യയാസ്തഭവനേഷു വിയച്ചരേഷു
കർമ്മാധിപേ ബലയുതേ യദി ഭേരിയോഗഃ
കേന്ദ്രം ഗതൌ സുരഗുരോഃ സിതലഗ്നനാഥൌ
ഭാഗ്യേശ്വരേ ബലയുതേ തു തഥൈവ വാച്യം ൧൩൯

൨-൧൨-൧, ൭, ഈ സ്ഥാനങ്ങളിൽ ഏതെങ്കിലും ഗ്രഹങ്ങൾ നില്ക്കയും കർമ്മാധിപൻ (൧൦-ാംഭാവാധിപൻ) ബലവാനായിരിക്കയും ചെയ്താലും, ശുക്രനും ലഗ്നാധിപതിയും വ്യാഴകേന്ദ്രത്തിലും, ൯-ാം ഭാവാധിപൻ ബലവാനായി നില്ക്കയും ചെയ്താലും ഭേരീയോഗമാകുന്നു.

ഭേരീയോഗഫലം —

ദീർഘായുഷോ വിഗതരോഗഭയാ നരേന്ദ്രാ
ബഹ്വാർത്ഥഭൂമിസുതദാരയുതാഃ പ്രസിദ്ധാഃ
ആചാരഭൂരിസുഖശൌര്യമഹാനുഭാവാ
ഭേരിപ്രജാതമനുജാ നിപുണാഃ കുലീനാഃ ൧൪൦

ഭേരീയോഗത്തിൽ ജനിച്ചവർ ദീർഘായുസ്സുകളും, രോഗഭയങ്ങൾ ഇല്ലാത്തവരും രാജാക്കന്മാരും, വളരെ ധനം, ഭൂമി, പുത്രൻ, ഭാര്യ ഇവയോടുകൂടിയവരും, സദാചാരം, ഭൂരിസുഖം, ശൌര്യം, മഹാനുഭാവം ഇവയോടുകൂടിയവരും സമർത്ഥന്മാരും കുലപ്രധാനികളും ആയിത്തീരും.

മൃദംഗയോഗവും തൽഫലവും —

ഉച്ചഗ്രഹാംശകപതൌ യദി കോണകേന്ദ്രേ
തുംഗസ്വകീയഭവനോപഗതേ ബലാഢ്യേ

മത്സ്യയോഗഫലം —

കാലജ്ഞഃ കരുണാസിന്ധുർഗ്ഗുണീ ബലരൂപവാൻ
യശോ വിദ്യാ തപസ്വീ ച മത്സ്യയോഗേ സമുദ്ഭവഃ ൧൪൭

മത്സ്യയോഗത്തിൽ ജനിച്ചവൻ ത്രികാലജ്ഞനും, കരുണാനിധിയും, ഗുണം ബുദ്ധി ബലം രൂപം ഇവയോടുകൂടിയവനും, യശസ്സ് വിദ്യ തപസ്സ് ഇവയോടുകൂടിയവനും ആയിത്തീരും.

കൂർമ്മയോഗം —

കളത്രപുത്രാരിഗൃഹേഷു സൌമ്യാഃ
സ്വോച്ചസ്വമിത്രാംശകരാശിയാതാഃ
തൃതീയലാഭോദയഗാസ്തു പാപാഃ
മിത്രോച്ചസംസ്ഥാ യദി കൂർമ്മയോഗഃ ൧൪൮

൭-ഉം ൫-ഉം ൬-ഉം ഭാവങ്ങളിൽ ശുഭഗ്രഹങ്ങളും ൩-ഉം ൧൧-ഉം ലഗ്നം ഈ ഭാവങ്ങളിൽ പാപന്മാരും ഉച്ചം സ്വക്ഷേത്രം മിത്രക്ഷേത്രങ്ങളിൽ നിന്നാൽ കൂർമ്മയോഗമാകുന്നു.

കൂർമ്മയോഗഫലം —

വിഖ്യാതകീർത്തിർഭുവി രാജഭോഗീ
ധർമ്മാധികഃ സത്വഗുണപ്രധാനഃ
ധീരഃ സുഖീ വാഗുപകാരകർത്താ
കൂർമ്മോദ്ഭവോ മാനവനായകോ വാ ൧൪൯

കൂർമ്മയോഗത്തിൽ ജനിച്ചവൻ ഭൂമിയിൽ പ്രസിദ്ധകീർത്തിയും രാജഭോഗത്തോടുകൂടിയവനും, ധാർമ്മികനും സത്വഗുണപ്രധാനനും ധീരനും സുഖിയും വാക്കുകൊണ്ട് ഉപകാരം ചെയ്യുന്നവനും, ജനനായകനും ആയിത്തീരും.

ഖഡ്ഗയോഗം —

ഭാഗ്യേശേ ധനഭാഗസ്ഥേ ധനേശേ ഭാഗ്യരാശിഗേ
ലഗ്നേശേ കേന്ദ്രകോണസ്ഥേ ഖഡ്ഗയോഗ ഇതീരിതഃ

൯-ാം ഭാവാധിപൻ ൨-ാം ഭാവത്തിലും, ൨-ാം ഭാവാധിപൻ ഒമ്പതാം ഭാവത്തിലും ലഗ്നാധിപൻ കേന്ദ്രങ്ങളിലോ ത്രികോണങ്ങളിലോ (൫-൯) എവിടെയെങ്കിലും നില്ക്കുകയും ചെയ്താൽ ഖഡ്ഗയോഗമാകുന്നു.

ഖഡ്ഗയോഗഫലം —

വേദാർത്ഥശാസ്ത്രനിഖിലാഗമതത്വയുക്തി
ബുദ്ധിപ്രതാപബലവീര്യസുഖാന്വിതാഃ
നിർമ്മത്സരാശ്ച നിജവീര്യമഹാനുഭാവാഃ
ഖഡ്ഗേ ഭവന്തി പുരുഷാഃ കുശലാഃ കൃതജ്ഞാഃ ൧൫൦

ഖഡ്ഗയോഗത്തിൽ ജനിച്ചവൻ വേദം, അർത്ഥശാസ്ത്രം, സകലശാസ്ത്രതത്വം, യുക്തിവാദം ഇവയിൽ സമർത്ഥനും ബുദ്ധി പ്രതാപം ബലം വീര്യം സുഖം ഇവയോടുകൂടിയവനും മത്സരം ഇല്ലാത്തവനും മഹാനുഭാവനും, കുശലനും ഉപകാരസ്മരണയുള്ളവനും ആയിത്തീരും.

സ്വകർമ്മധർമ്മാഭിരതോ ദയാലുർ-
യോഗോ നൃപഃ സ്യാദ്യദി പാരിജാതഃ ൧൩൩

പാരിജാതയോഗത്തിൽ ജനിച്ചവൻ മദ്ധ്യത്തിലും അവസാനത്തിലും സുഖിയും, രാജവന്ദ്യനും, യുദ്ധപ്രിയനും, ആന, കുതിര ഇവയോടുകൂടിയവനും സ്വകർമ്മം, ധർമ്മം ഇവയിൽ തല്പരനും, ദയാലുവും ആയിത്തീരും.

കലാനിധിയോഗം —

ദ്വിതീയേ പഞ്ചമേ ജീവേ ബുധശുക്രയുതേക്ഷിതേ
ക്ഷേത്രേ തയോർവ്വാ സമ്പ്രാപ്തേ യോഗഃ സ്യാൽ സ കലാനിധിഃ

വ്യാഴം ബുധശുക്രന്മാരുടെ ദൃഷ്ടിയോടോ യോഗത്തോടോകൂടി ൨-ലോ ൫-ലോ നിന്നാലും ബുധശുക്രന്മാരുടെ ക്ഷേത്രത്തിൽ നിന്നാലും കലാനിധിയോഗമാകുന്നു.

കലാനിധിയോഗഫലം —

കാമീ കലാനിധിഭവഃ സ്വഗുണാഭിരാമഃ
സംസ്തൂയമാനചരണോ നരപാലമുഖ്യൈഃ
സേനാതുരംഗമദവാരണശംഖഭേരീ
വാദ്യാന്വിതോ വിഗതരോഗരിപുസംഘഃ ൧൩൪

കലാനിധിയോഗത്തിൽ ജനിച്ചവൻ കാമിയും സ്വഗുണങ്ങളാൽ അഭിരാമനും, രാജശ്രേഷ്ഠന്മാരാൽ സ്തുതിക്കപ്പെട്ടവനും, സൈന്യം, കുതിര, മദയാന, ശംഖം, ഭേരി മുതലായവയോടുകൂടിയവനും, രോഗം, ശത്രു, ശത്രുസംഘം ഇവയോടുകൂടാത്തവനും ആയിത്തീരും.

അംശാവതാരയോഗം —

കേന്ദ്രഗൗ സിതദേവേജ്യൗ സ്വോച്ചേ കേന്ദ്രഗതേ ഽർക്കജേ
ചരലഗ്നേ യദാ ജന്മ യോഗോ ഽംശാവതാരജഃ ൧൩൫

ശുക്രനും വ്യാഴവും കേന്ദ്രത്തിലും, ശനി തന്റെ ഉച്ചരാശിയിൽ കേന്ദ്രത്തിലും നില്ക്കും, ചരരാശി ലഗ്നമായിരിക്കയും ചെയ്യുമ്പോൾ ജനിച്ചാൽ അവതാരയോഗമാകുന്നു.

അവതാരയോഗഫലം —

പുണ്യശ്ലോകസ്തീർത്ഥചാരീ കലാജ്ഞഃ
കാമാസക്തഃ കാലകർത്താ ജിതാത്മാ
വേദാന്തജ്ഞോ വേദശാസ്ത്രാധികാരീ
ജാതോ രാജശ്രീകരോ ഽംശാവതാരേ ൧൩൬

അംശാവതാരയോഗത്തിൽ ജനിച്ചവൻ പുണ്യശ്ലോകനും, തീർത്ഥസഞ്ചാരം ചെയ്യുന്നവനും, കലാവിദ്യകളെ അറിയുന്നവനും, കാമിയും കാലജ്ഞനും ജിതാത്മാവും വേദാന്തിയും വേദശാസ്ത്രത്തിൽ അധികാരം ഉള്ളവനും ആയിത്തീരും.

ഹരിഹരബ്രഹ്മയോഗം —

വിത്തേശാദ്ധനരിഃഫരന്ധ്രഭവനപ്രാപ്താശ്ച സൗമ്യഗ്രഹാഃ
കാമേശാൽ സുഖഭാഗ്യരന്ധ്രഗൃഹഗാ ജീവാബ്ജചന്ദ്രാത്മജാഃ
ദേഹേശാദ്വ്യയബന്ധുമാനഭവഗാ സൂര്യാസ്ഫുജിദ്ഭൂമിജാഃ
പ്രോക്താസ്തത്ര പുരാതനൈർഹരിഹരബ്രഹ്മാഖ്യയോഗാ ഇമേ.

രണ്ടാംഭാവാധിപന്റെ ൨-൫-൮ ഈ സ്ഥാനങ്ങളിൽ ശുഭന്മാർ നിന്നാലും, ഏഴാംഭാവാധിപന്റെ ൪-൯-൮-ഈ സ്ഥാനങ്ങളിൽ ക്രമേണ വ്യാഴം, ചന്ദ്രൻ, ബുധൻ ഇവർ നിന്നാലും, ലഗ്നാധിപന്റെ ൪-൧൦-൧൧ ഈ സ്ഥാനങ്ങളിൽ സൂര്യൻ, ശുക്രൻ, ചൊവ്വ ഇവർ നിന്നാലും, ഹരിഹരബ്രഹ്മാഖ്യയോഗമാകുന്നു. (ക്രമേണ ഹരിയോഗം, ഹരയോഗം, ബ്രഹ്മയോഗം ഇവ ഭവിക്കും.)

ഹരിഹരബ്രഹ്മയോഗഫലം—

നിഖിലനിഗമവിദ്യാപാരഗഃ സത്യവാദീ
സകലസുഖസമേതശ്ചാരുവാക് കാമശീലഃ
ജിതരിപുകുലസംഘഃ സർവ്വജീവോപകാരീ
ഹരിഹരവിധിയോഗേ സംഭവഃ പുണ്യകർമ്മാ. ൧൩൩

ഹരിഹരബ്രഹ്മയോഗത്തിൽ ജനിച്ചവൻ സകല വേദവിദ്യകളുടെ മറുകര കണ്ടവനും, സത്യവാദിയും, സർവ്വസുഖങ്ങളും തികഞ്ഞവനും, മനോഹരവാക്കും, കാമശീലനും, ശത്രുസംഘത്തെ ജയിച്ചവനും, സർവ്വപ്രാണികൾക്കും ഉപകാരിയും, പുണ്യകാരിയും ആയിരിക്കും.

നാഭസാദിയോഗം—

യൂപേഷുശക്തിയവദണ്ഡഗദാസമുദ്ര-
ച്ഛത്രാർദ്ധചന്ദ്രശകടാംബുജപക്ഷിയോഗാഃ
നൗചക്രവജ്രവിളകാർമ്മുകകൂടവാപീ-
ശൃംഗാടകാശ്ച വിവിധാകൃതി വിംശതിസ്സ്യുഃ ൧൩൪

യൂപം, ഇഷു, ശക്തി, യവം, ദണ്ഡം, ഗദ, സമുദ്രം, ഛത്രം, അർദ്ധചന്ദ്രം, ശകടം, പത്മം, പക്ഷി, നൗവ്, ചക്രം, വജ്രം, വിളം, കാർമ്മുകം, കൂടം, വാപീ, ശൃംഗാടകം ഇങ്ങനെ പല ആകൃതിയിൽ ഇരുപതുവിധം യോഗങ്ങളും ഭവിക്കുന്നു.

രജ്ജ്വാദിയോഗം—

രജ്ജുർന്നളശ്ച മുസലസ്ത്രിതയാശ്രയാഖ്യാഃ
സ്രക്ഭോഗിനൗ തു ദളയോഗഭവൗ ഭവേതാം
വീണാമയശ്ച കഥിതാ വരദാമപാശ
കേദാരശൂലയുഗഗോളകസപ്തസംഖ്യാഃ.

രജ്ജു, നളം, മുസലം ഇവ മൂന്നുയോഗങ്ങളും ആശ്രയയോഗങ്ങളെന്നും, സ്രക്ക്, ഭോഗി ഇവ രണ്ടുയോഗങ്ങളും ദളയോഗങ്ങളെന്നും, വീണ, ദാമം, പാശം, കേദാരം, ശൂലം, യുഗം, ഗോളകം ഇവ ഏഴുയോഗങ്ങളും, വീണാദിയോഗങ്ങളെന്നും പറയുന്നു.

ഹോരായാം-(ഹോരയിലെ രജ്ജ്വാദിയോഗത്തെ കാണിക്കുന്നു.)

രജ്ജുർമ്മുസലം നളം ചരാദ്യൈഃ
സത്യശ്ചാശ്രയജാൻ ജഗാദ യോഗാൻ
കേന്ദ്രൈസ്സദസദ്ഭിർദ്ദളാഖ്യൗ
സ്രക്സർപ്പൗ കഥിതൗ പരാശരേണ. ൧൩൬

എന്തെങ്കിലും ചരരാശികളിൽമാത്രം ഗ്രഹങ്ങൾ നിന്നാൽ രജ്ജുയോഗവും, സ്ഥിരരാശികളിൽമാത്രം ഗ്രഹങ്ങൾ നിന്നാൽ മുസലയോഗവും ഉഭയരാശികളിൽമാത്രം

ധ്യാ ശനി ഇവർ ഒന്നിച്ചുനിന്നാൽ ദുർന്നയനും നേത്രരോഗിയും ദേശസഞ്ചാരിയും ആയിരിക്കും.

ശുക്രാരേന്ദ്രപുരോഹിതൈർന്നൃപതേരിഷ്ടസ്സുപുത്രസ്സുഖീ
ജീവാരാർക്കസുതൈഃ കൃശോ/സുഖതനുർമ്മാനീ ദുരാചാരവാൻ
സൌരാരാസുരപൂജിതൈഃ കുതനയോ നിത്യം പ്രവാസാന്വിതഃ
ശുക്രജ്ഞാമരമന്ത്രിഭിർജ്ജിതരിപുഃ കീർത്തിപ്രതാപാന്വിതഃ ൧൩

ശുക്രൻ ചൊവ്വ വ്യാഴം ഇവർ ഒന്നിച്ചുനിന്നാൽ രാജപ്രിയനും പുത്രവാനും സുഖിയും; വ്യാഴം ചൊവ്വ ശനി ഇവർ ഒന്നിച്ചുനിന്നാൽ കൃശനും ദേഹസുഖമില്ലാത്തവനും മാനിയും ദുരാചാരമുള്ളവനും, ശനി ചൊവ്വ ശുക്രൻ ഇവർ ഒന്നിച്ചുനിന്നാൽ കുത്സിതപുത്രന്മാരോടുകൂടിയവനും നിത്യം നാടുവിട്ടു സഞ്ചരിക്കുന്നവനും, ശുക്രൻ ബുധൻ വ്യാഴം ഇവർ ഒന്നിച്ചുനിന്നാൽ ശത്രുക്കളെ അടക്കിയവനും, കീർത്തി പ്രതാപം ഇവയോടുകൂടിയവനും ആയിത്തീരും.

ജ്ഞേവേജ്യേന്ദുജഭാനുജൈരതിസുഖഃ സ്ത്രീകഃ സദാരപ്രിയോ
മന്ദജ്ഞാസുരവന്ദിതൈരനൃതവാഗ് ദുഷ്ടോ/ന്യജായാരതഃ
ജാതോ ജീവസിതാസിതൈർവ്വിമലധീർവ്വിഖ്യാതസൌഖ്യാന്വിത-
ശ്ചന്ദ്രേ പാപയുതേ സദാല്പസുഖവാൻ ഭാനൌ പിതുസ്സോദരേൽ

വ്യാഴം ബുധൻ ശനി ഇവർ ഒന്നിച്ചുനിന്നാൽ അതിസുഖിയും സ്ത്രീസ്വാധീനനും സ്വഭാര്യയിൽ ഇഷ്ടനും, ശനി ബുധൻ ശുക്രൻ ഇവർ ചേർന്നുനിന്നാൽ കള്ളം പറയുന്നവനും ദുഷ്ടനും അന്യഭാര്യയിൽ പ്രിയനും; വ്യാഴം ശുക്രൻ ശനി ഇവർ ചേർന്നുനിന്നാൽ നിർമ്മലബുദ്ധിയും പ്രസിദ്ധസുഖമുള്ളവനും; ചന്ദ്രൻ പാപന്മാരോടുകൂടി നിന്നാൽ എപ്പോഴും അല്പസുഖമുള്ളവനും, സൂര്യൻ പാപന്മാരോടുകൂടി നിന്നാൽ അച്ഛന് എപ്പോഴും അല്പസുഖപ്രദനും ആയിത്തീരും.

ചതുർഗ്രഹയോഗം —

ഏകർക്ഷഗൈരിനസുധാകരഭൂസുതജ്ഞൈർ-
മ്മായീ പ്രപഞ്ചകുശലോ ലിപികശ്ച രോഗീ
ചന്ദ്രാരഭാനുഗുരുഭിർദ്ധനവാൻ യശസ്വീ
ധീമാൻ നൃപപ്രിയകരോ ഗതശോകരോഗഃ ൧൪

സൂര്യൻ ചന്ദ്രൻ ചൊവ്വ ബുധൻ ഇവർ ഒരു രാശിയിൽ നിന്നാൽ മായാവിയും കള്ളം പ്രയോഗിച്ചവനും എഴുത്തിൽ സമർത്ഥനും രോഗിയും; ചന്ദ്രൻ ചൊവ്വ സൂര്യൻ വ്യാഴം ഇവർ ചേർന്നുനിന്നാൽ ധനവാനും യശസ്വിയും ബുദ്ധിമാനും രാജപ്രിയനും ശോകരോഗങ്ങളില്ലാത്തവനും ആയിത്തീരും.

ആരാർക്കചന്ദ്രഭൃഗുജൈഃ സുതദാരസമ്പ-
ദ്വിദ്വാൻ മിതാശനസുഖീ നിപുണഃ കൃപാലുഃ
സൂര്യേന്ദുമന്ദസുതഭൂമിസുതൈരശാന്ത-
നേത്രോ/ടനശ്ച കപടാപതിരർത്ഥഹീനഃ ൧൫

ചൊവ്വ സൂര്യൻ ചന്ദ്രൻ ശുക്രൻ ഇവർ ഒന്നിച്ചുനിന്നാൽ പുത്രസമ്പത്തും ഭാര്യാസമ്പത്തും ഉള്ളവനും, വിദ്വാനും മിതഭോജിയും സമർത്ഥനും ദയാലുവും; സൂര്യൻ ചന്ദ്രൻ ശനി ചൊവ്വ ഇവർ ഒന്നിച്ചുനിന്നാൽ കുറ്റ ചുമത്തുന്നവനും ദേശസഞ്ചാരിയും വ്യാജോപായിയും ധനഹീനനും ആയിത്തീരും.

ബുധൻ ശനി ചന്ദ്രൻ ശുക്രൻ സൂൎയ്യൻ ഇവർ ഒന്നിച്ചുനിന്നാൽ ധനഹീനനും ദീർഘാകൃതിയും സുഖവിരഹിതനും ബദ്ധരോഗിയും, വ്യാഴം ചന്ദ്രൻ ശുക്രൻ സൂൎയ്യൻ ശനി ഇവർ ഒന്നിച്ചുനിന്നാൽ ഭാൎയ്യയുള്ളവനും ധാൎമ്മികനും ഇന്ദ്രജാലവിദ്യയിൽ സമൎത്ഥനും നിർഭയനും ശത്രുവുള്ളവനും ആയിത്തീരും.

ശുക്രാരഭാനുഗുരുചന്ദ്രസുതൈർവിശോകഃ
സേനാതുരംഗപതിരന്യവധൂവിലോലഃ
ഭൂസൂനുജീവരവിബോധനഭാനുപുത്രൈർ-
ഭിക്ഷാശനോ മലിനജീർണ്ണതരാംബരഃ സ്യാൽ. ൩൧

ശുക്രൻ ചൊവ്വ സൂൎയ്യൻ വ്യാഴം ബുധൻ ഇവർ ഒന്നിച്ചുനിന്നാൽ ദുഃഖമില്ലാത്തവനും സൈന്യം അശ്വം ഇവയുടെ നായകനും അന്യനാരീതല്പരനും, ചൊവ്വ വ്യാഴം സൂൎയ്യൻ ബുധൻ ശനി ഇവർ ഒന്നിച്ചുനിന്നാൽ ഭിക്ഷാന്നം ഭക്ഷിക്കുന്നവനും മലിനവും ജീർണ്ണവും ആയ വസ്ത്രം ധരിക്കുന്നവനും ആയിത്തീരും.

പൂജ്യഃ കലാസു നിപുണോ വധബന്ധനാഢ്യോ
രോഗീ സിതാസിതഗുരുജ്ഞധരാകുമാരൈഃ
ശ്രേഷ്ഠോ ഽതിദുഃഖഭയരോഗയുതഃ ക്ഷുധാർത്തഃ
ശന്യാരബോധനവികർത്തനദാനവേജ്യൈഃ ൩൨

ശുക്രൻ ശനി വ്യാഴം ബുധൻ ചൊവ്വ ഇവർ ഒന്നിച്ചുനിന്നാൽ പൂജ്യനും സകലകലകളിലും സമൎത്ഥനും വധബന്ധനങ്ങളോടും രോഗിയും, ശനി ചൊവ്വ ബുധൻ സൂൎയ്യൻ ശുക്രൻ ഇവർ ഒന്നിച്ചുനിന്നാൽ ശ്രേഷ്ഠനും ഏറ്റവും ദുഃഖം ഭയം രോഗം ഇവയോടുകൂടിയവനും വിശപ്പിനാൽ പരവശനും ആയിത്തീരും.

പ്രേഷ്യോ ഽധനോ മലിനവേഷയുതോ ഽതിമൂർഖ-
ശ്ചോരഃ കുജേന്ദുഗുരുശുക്രദിനേശപുത്രൈഃ
യന്ത്രക്രിയാസൂതധാതുബലപ്രസിദ്ധ-
കർമ്മാ ഗുരുജ്ഞശനിഭാനുവസുന്ധരാജൈഃ ൩൩

ചൊവ്വ ചന്ദ്രൻ വ്യാഴം ശുക്രൻ ശനി ഇവർ ഒന്നിച്ചുനിന്നാൽ ഭൃത്യനും നിർദ്ധനനും മലിനവേഷനും അതിമൂർഖനും കള്ളനും, വ്യാഴം ബുധൻ ശനി സൂൎയ്യൻ ചൊവ്വ ഇവർ ഒന്നിച്ചുനിന്നാൽ യന്ത്രക്രിയ സൂതം ധാതുബലം ഇവയിൽ പ്രസിദ്ധനും ആയിത്തീരും.

ജ്ഞാനീ സദൈവ ഗുരുസമ്മതധർമ്മശീലഃ
ശാസ്ത്രീ ദിനേശഗുരുശുക്രശനീന്ദുപുത്രൈഃ
സാധുഃ സുഖീ ബഹുധനപ്രബലശ്ച വിദ്വാ-
നിന്ദുജ്ഞദേവഗുരുദാനവപൂജിതാരൈഃ ൩൪

സൂൎയ്യൻ വ്യാഴം ശുക്രൻ ശനി ബുധൻ ഇവർ ഒന്നിച്ചുനിന്നാൽ ജ്ഞാനിയും, എല്ലാക്കാലത്തും ഗുരുസമ്മതനും ധർമ്മശീലനും ശാസ്ത്രപാരംഗതനും, ചന്ദ്രൻ ബുധൻ വ്യാഴം ശുക്രൻ ചൊവ്വ ഇവർ ഒന്നിച്ചുനിന്നാൽ നല്ലവനും സുഖിയും ബഹുധനവാനും പ്രബലനും വിദ്വാനും ആയിത്തീരും.

പഞ്ചഗ്രഹൈരേകഗൃഹോപയാതൈ-
ശ്ചന്ദ്രജ്ഞജീവാസുരവന്ദ്യമന്ദൈഃ
സർവ്വത്ര പൂജ്യോ വികലേക്ഷണശ്ച
മഹീപതുല്യഃ സചിവോ ഽഥവാ സ്യാൽ. ൩൫

യദി ശുഭഗ്രഹദൃഷ്ടൌ ഖേചരേ ജാതമർത്ത്യഃ
സുതധനയുതഭോഗീ സുന്ദരോ രാജപൂജ്യഃ
പരിഭവരഹിതഃ സ്യാൽ സൌമ്യഖേടോപയാതേ
ജിതരിപുരിഹ ധർമ്മാചാരവാനിംഗിതജ്ഞഃ. ൪൭

ഏതെങ്കിലും ഗ്രഹത്തിന് ശുഭദൃഷ്ടിയുണ്ടെങ്കിൽ പുത്രൻ ധനം സുഖം ഇവയോടു കൂടിയവനും, സുന്ദരനും രാജപൂജ്യനും പരിഭവരഹിതനും ശുഭഗ്രഹയോഗമുണ്ടെങ്കിൽ ജിതശത്രുവും ധർമ്മാചാരനിരതനും പരാഭിപ്രായജ്ഞനും ആയിരിക്കും.

ചന്ദ്രദൃഷ്ടിഫലം —

ചന്ദ്രേ മേഷഗതേ കുജാദിഖചരൈരാലോകിതേ ഭൂപതിർ-
വിദ്വാൻ രാജസമഃ സമസ്തഗുണവാൻ ചോരോ ദരിദ്രോ ഭവേൽ
നിസ്വഃ സ്തേനനൃമാന്യഭൂപധനികപ്രേഷ്യോ വൃഷസ്ഥേ തഥാ,
യുഗ്മസ്ഥേ വികലോ നൃപസ്സുമതിമാൻ ധീഃ ഖലോനിർദ്ധനഃ ൪൮

മേഷത്തിലിരിക്കുന്ന ചന്ദ്രന് കുജദൃഷ്ടിയുണ്ടായാൽ രാജാവും, ബുധദൃഷ്ടിയുണ്ടായാൽ വിദ്വാനും, വ്യാഴദൃഷ്ടിയുണ്ടെങ്കിൽ രാജതുല്യനും, ശുക്രദൃഷ്ടിയുണ്ടെങ്കിൽ സമസ്തഗുണവാനും, ശനിദൃഷ്ടിയുണ്ടെങ്കിൽ കള്ളനും, സൂര്യദൃഷ്ടിയുണ്ടെങ്കിൽ ദരിദ്രനും, ഇടവത്തിൽ നില്ക്കുന്ന ചന്ദ്രന് കുജദൃഷ്ടിയുണ്ടെങ്കിൽ നിർദ്ധനനും, ബുധദൃഷ്ടിയുണ്ടെങ്കിൽ കള്ളനും, വ്യാഴദൃഷ്ടിയുണ്ടെങ്കിൽ ജനങ്ങളാൽ മാന്യനും, ശുക്രദൃഷ്ടിയുണ്ടെങ്കിൽ രാജാവും, ശനിദൃഷ്ടിയുണ്ടെങ്കിൽ ധനികനും, സൂര്യദൃഷ്ടിയുണ്ടെങ്കിൽ ഭൃത്യനും മിഥുനത്തിൽ നില്ക്കുന്ന ചന്ദ്രന് കുജൻ മുതലായവരുടെ ദൃഷ്ടിയുണ്ടെങ്കിൽ ക്രമേണ, ഗുണഹീനനും രാജാവും ബുദ്ധിമാനും ധീരനും ഖലനും നിർദ്ധനനും ആയിരിക്കും.

കർക്കിസ്ഥേ ശശിനി ക്ഷമാസുതമുഖൈരാലോകിതേ ശൌര്യവാ-
ന്നസ്ത്രജ്ഞോഥ കവിർ, മതിപതിരയോജീവീ, സനേത്രാമയഃ
ഭൂപഃ പണ്ഡിതവാക്, ധനീ, നരപതിഃ, പാപീ, വിഭുഃ, സിംഹഗേ
കന്യായാം ധനികോ, വിഭുഃ, പ്രഭുസമോ വിദ്വാൻ, വിശീലഃ, സുഖീ

കർക്കടകത്തിൽ നില്ക്കുന്ന ചന്ദ്രന് കുജദൃഷ്ടിയുണ്ടായാൽ ശൌര്യവാനും ബുധദൃഷ്ടിയുണ്ടായാൽ അസ്ത്രജ്ഞനും, വ്യാഴദൃഷ്ടിയുണ്ടായാൽ കവിയും ശുക്രദൃഷ്ടിയുണ്ടായാൽ രാജാവും ശനിദൃഷ്ടിയുണ്ടായാൽ ആയുധോപജീവിയും സൂര്യദൃഷ്ടിയുണ്ടായാൽ നേത്രരോഗിയും, ചിങ്ങത്തിൽ നില്ക്കുന്ന ചന്ദ്രന് കുജദൃഷ്ടിയുണ്ടായാൽ രാജാവും, ബുധദൃഷ്ടിയുണ്ടായാൽ പണ്ഡിതനും, ഗുരുദൃഷ്ടിയുണ്ടായാൽ ധനവാനും, ശുക്രദൃഷ്ടിയുണ്ടായാൽ രാജാവും, ശനിദൃഷ്ടിയുണ്ടായാൽ പാപിയും സൂര്യദൃഷ്ടിയുണ്ടായാൽ വിഭുവും കന്നിയിൽ നില്ക്കുന്ന ചന്ദ്രന് ചൊവ്വ മുതലായ ഏഴു ഗ്രഹങ്ങളുടെ ദൃഷ്ടിയുണ്ടായാൽ ക്രമേണ ധനികനും വിഭുവും പ്രഭുതുല്യനും വിദ്വാനും ദുശ്ശീലനും സുഖിയും ആയിരിക്കും.

തൌലിസ്ഥേ ഹിമഗൌ ബുധാദിഖചരൈരാലോകിതേ തൽക്രമാൽ
ഭൂപഃ സ്വർണ്ണകരോ വണിക് കുജവിദ്ധ്വായാസ്യതൈർമ്മ്യകഃ
കീടസ്ഥേ ശശിനി ദ്വിമാതൃപിതൃകോ രാജപ്രിയോ നീചകൃൽ
രോഗീ നിർദ്ധനികോ നൃപാലസചിവോ ദുഷ്ടോ ബുധാദിഗ്രഹൈഃ

തുലാത്തിൽ നില്ക്കുന്ന ചന്ദ്രന് ബുധദൃഷ്ടിയുണ്ടെങ്കിൽ രാജാവും വ്യാഴദൃഷ്ടിയുണ്ടെങ്കിൽ സ്വർണ്ണപ്പണിക്കാരനും (തട്ടാനും) ശുക്രദൃഷ്ടിയുണ്ടെങ്കിൽ കച്ചവടക്കാരനും,

ഭ്രാതൃസ്ഥാനഗതേ ഗുരൗ ഗതധനസ്ത്രീനിർജ്ജിതഃ പാപകൃൽ
ശുക്രേ സോദരഗേ സരോഷവചനഃ പാപീ വധൂനിർജ്ജിതഃ
അല്പാശീ ധനശീലവംശഗുണവാൻ ഭ്രാതൃസ്ഥിതേ മന്ദജേ
രാഹൗ വിക്രമഗേഽതിവീര്യധനികഃ കേതൗ ഗുണീ വിത്തവാൻ

വ്യാഴം മൂന്നിൽനിന്നാൽ ദരിദ്രനും സ്ത്രീജിതനും പാപകർമ്മിയും, ശുക്രൻ മൂന്നിൽനിന്നാൽ കോപവചനനും പാപിയും സ്ത്രീജിതനും, ശനി മൂന്നിൽനിന്നാൽ അല്പാശിയും ധനം ശീലം വംശഗുണം ഇവയോടുകൂടിയവനും, രാഹു മൂന്നിൽനിന്നാൽ അതിപരാക്രമിയും അതിധനവാനും, കേതു മൂന്നിൽ നിന്നാൽ ഗുണവാനും ധനവാനും ആയിത്തീരും.

സോമാരാരാതിഗഃ ശുക്രഃ ശോകരോഗഭയപ്രദഃ
തത്രൈവ ശുഭകാരീ സ്യാൽ പുരതോ യദി ഭാസ്കരാൽ ൩൩

മൂന്നിലും ആറിലും നില്ക്കുന്ന ശുക്രൻ, ദുഃഖം രോഗം ഭയം ഇവയെ തരുന്നവനാണ്. മുൻപറഞ്ഞ സ്ഥാനങ്ങളിൽത്തന്നെ സൂര്യന്റെ മുമ്പിൽനിന്നാൽ ശുക്രൻ ശുഭകാരിയാകുന്നു.

ചതുർത്ഥഭാവം—

ഏകദ്രോഹീ ധനധാന്യബുദ്ധിരഹിതഃ ക്രൂരഃ സുഖസ്ഥേ രവൗ
വിദ്യാശീലസുഖാന്വിതഃ പരവധൂലോലശ്ചതുർത്ഥേ വിധൗ
ഭൗമേ ബന്ധുഗതേ തു ബന്ധുരഹിതഃ സ്ത്രീനിർജ്ജിതഃ ശൗര്യവാൻ
ബന്ധുസ്ഥേ ശശിജേ വിബന്ധുരമലജ്ഞാനീ ധനീ പണ്ഡിതഃ

സൂര്യൻ നാലിൽനിന്നാൽ ഏഷണിക്കാരനും ധനം ധാന്യം ബുദ്ധി ഇവയോടു വേർപെട്ടവനും ക്രൂരനും; ചന്ദ്രൻ നാലിൽനിന്നാൽ വിദ്യ ശീലം സുഖം ഇവയോടുകൂടിയവനും അന്യസ്ത്രീതല്പരനും, ചൊവ്വ നാലിൽനിന്നാൽ ബന്ധുക്കളില്ലാത്തവനും സ്ത്രീജിതനും പരാക്രമിയും, ബുധൻ നാലിൽനിന്നാൽ ബന്ധുക്കളില്ലാത്തവനും നിർമ്മലജ്ഞാനിയും ധനവാനും പണ്ഡിതനും ആയിത്തീരും.

വാഗ്മീ ധനീ സുഖയശോബലരൂപശാലീ
ജാതഃ ശുഭപ്രകൃതിരിന്ദ്രഗുരൗ സുഖസ്ഥേ
സ്ത്രീനിർജ്ജിതഃ സുഖയശോധനബുദ്ധിവിദ്യോ
വാചാലകോ ഭൃഗുസുതേ യദി ബന്ധുയാതേ ൩൪

വ്യാഴം നാലിൽനിന്നാൽ വാഗ്മിയും ധനവാനും സുഖം കീർത്തി ബലം സൗന്ദര്യം ഇവയോടുകൂടിയവനും ശുഭപ്രകൃതിയും, ശുക്രൻ നാലിൽനിന്നാൽ സ്ത്രീജിതനും സുഖം കീർത്തി ധനം ബുദ്ധി വിദ്യ ഇവയോടുകൂടിയവനും വളരെ പറയുന്നവനും ആയിത്തീരും.

ആചാരഹീനഃ കപടീ ച മാതൃ-
ക്ലേശാന്വിതോ മന്ദസുതേ സുഖസ്ഥേ
രാഹൗ കളത്രാദിജനാവരോധീ
കേതൗ സുഖസ്ഥേ ച പരാപവാദീ ൩൫

ശനി നാലിൽനിന്നാൽ സദാചാരമില്ലാത്തവനും കപടക്കാരനും മാതൃക്ലേശത്തോടുകൂടിയവനും, രാഹു നാലിൽനിന്നാൽ ഭാര്യ മുതലായ ജനങ്ങളെ തടുക്കുന്നവനും, കേതു നാലിൽനിന്നാൽ പരാപവാദത്തോടുകൂടിയവനും ആയിത്തീരും.

പ്രസിദ്ധനും ശ്രീമാനും; ക്ഷീണചന്ദ്രൻ ആറിൽനിന്നാൽ അല്പായുസ്സും; പൂർണ്ണചന്ദ്രൻ ആറിൽനിന്നാൽ ഏറ്റവും സുഖിയും ദീർഘായുസ്സും ആയിത്തീരും.

സ്വാമീ രിപുക്ഷയകരഃ പ്രബലോരുരാഗീ
ശ്രീമാൻ യശോബലയുതോ/വനിജേ രിപുസ്ഥേ
വിദ്യാവിവാദകലഹപ്രിയകൃത്പ്രശീലോ
ബന്ധൂപകാരരഹിതഃ ശശിജേ/രിയാതേ. ൪൯

ചൊവ്വ ആറിൽനിന്നാൽ പ്രബലനും ശത്രുക്ഷയം ചെയ്യുന്നവനായും മഹാരോഗിയും ബലമുള്ളവനായും ശ്രീമാനായും യശസ്സ് ബലം ഇവയോടുകൂടിയവനായും ബുധൻ ആറിൽ നിന്നാൽ വിദ്യാ വിവാദം കലഹം ഇവയിൽ ഇഷ്ടമുള്ളവനായും ദുശ്ശീലമുള്ളവനായും ബന്ധുക്കൾക്കു ഉപകാരമില്ലാത്തവനായും തീരും.

കാമീ ജിതാരിരബലോ/രിഗതേ/മരേജ്യേ
ലോകാപവാദസഹിതോ ഭൃഗുജേ രിപുസ്ഥേ
ബഹ്വാശനോ വിഷമശീലസപത്നഭീതഃ
കാമീ ധനീ രവിസുതേ സതി ശത്രുയാതേ. ൫൦

വ്യാഴം ആറിൽനിന്നാൽ കാമിയും ശത്രുക്കളെ ജയിച്ചവനും ബലമില്ലാത്തവനും, ശുക്രൻ ആറിൽനിന്നാൽ ലോകാപവാദമുള്ളവനും; ശനി ആറിൽനിന്നാൽ വളരെ ഭക്ഷിക്കുന്നവനും വിഷമശീലനും ശത്രുക്കളിൽനിന്നു പേടിച്ചവനും കാമിയും ധനവാനും ആയിത്തീരും.

രാഹൌ രിപുസ്ഥാനഗതേ ജിതാരി-
ശ്ചിരായുരത്യന്തസുഖീ കുലീനഃ
ബന്ധുപ്രിയോദാരഗുണപ്രസിദ്ധ-
വിദ്യോ യശസ്വീ രിപുഗേ ച കേതൌ. ൫൧

രാഹു ആറിൽനിന്നാൽ ശത്രുക്കളെ ജയിച്ചവനും ദീർഘായുസ്സും ഏറ്റവും സുഖിയും സത്കുലജാതനും, കേതു ആറിൽ നിന്നാൽ ബന്ധുക്കൾക്കു ഇഷ്ടനും വളരെ ഗുണമുള്ളവനും പ്രസിദ്ധമായ വിദ്യയുള്ളവനും കീർത്തിമാനും ആയിത്തീരും.

സപ്തമഭാവം —

സ്ത്രീദ്വേഷീ മദനസ്ഥിതേ ദിനകരേ തീവ്രപ്രകോപഃ ഖല-
ശ്ചന്ദ്രേ കാമഗതേ ദയാലുരടനസ്സ്ത്രീവശ്യകോ ഭോഗവാൻ
സ്ത്രീമൂലപ്രവിലാപകോ രണരുചിഃ കാമസ്ഥിതേ ഭൂമിജേ
വ്യംഗഃ ശില്പികലാവിനോദചതുരസ്താരാസുതേ/സ്തംഗതേ. ൫൨

സൂര്യൻ ഏഴിൽ നിന്നാൽ സ്ത്രീകളിൽ വിരോധമുള്ളവനും അധികകോപിയും ദുഷ്ടനും, ചന്ദ്രൻ ഏഴിൽനിന്നാൽ ദയാശീലനും സഞ്ചാരിയും സ്ത്രീവശനും സുഖിയും, ചൊവ്വ ഏഴിൽനിന്നാൽ സ്ത്രീകാരണം വിലപിക്കുന്നവനും യുദ്ധത്തിൽ ആഗ്രഹമുള്ളവനും, ബുധൻ ഏഴിൽനിന്നാൽ അംഗഹീനനും ശില്പകലയിൽ സമർത്ഥനും ആയിത്തീരും.

ധീരശ്ചാരുകളത്രവാൻ പിതൃഗുരുദ്വേഷീ മദസ്ഥേ ഗുരൌ
വേശ്യാസ്ത്രീജനവല്ലഭശ്ച സുഭഗോ വ്യംഗഃ സിതേ കാമജേ
ഭാര്യാപുത്രമതപ്പധീരധനികോ മന്ദേ മദസ്ഥാനഗേ
ഗർവ്വീ ജാരശിഖാമണിഃ ഫണിപതൌ കാമസ്ഥിതേ രോഗവാൻ.

വ്യാഴം എട്ടിൽനിന്നാൽ ധീരനും മനോഹരന്മായ കളത്രത്തോടുകൂടിയവനും പിതാക്കന്മാരേയും ഗുരുക്കന്മാരേയും ദ്വേഷിക്കുന്നവനും, ശുക്രൻ എട്ടിൽനിന്നാൽ വേശ്യാസ്ത്രീകൾക്കു പ്രിയനും, സുഖനും, അംഗഹീനനും, ശനി എട്ടിൽനിന്നാൽ ചുമടെടുത്തും വഴിനടന്നും ഭുജിക്കുന്നവനും, ദരിദ്രനും, രാഹു എട്ടിൽനിന്നാൽ അഹങ്കാരിയും ഭീരുവായനിയും രോഗിയും ആയിത്തീരും.

ഗ്രന്ഥാഗമോ ബോധോപഗതേ തു കേതൗ
കദാരകോ വാ വികളത്രദോഷഃ
നിസ്ത്രീ വിശീലഃ പരദീനവാക്യഃ
സദാഽസതോ മൂർഖജനാഗ്രഗണ്യഃ. ൮൦

കേതു എട്ടിൽനിന്നാൽ വിദ്യയായ ശാസ്ത്രങ്ങളോടുകൂടിയവനോ അല്ലെങ്കിൽ കളത്രസുഖഹീനനോ ആയും നിസ്ത്രീശീലനായും ദുശ്ശീലങ്ങളോടുകൂടിയവനായും ദീനവചനങ്ങളുള്ളവനായും എന്നും ദോഷത്തെ ചെയ്യുന്നവനായും ഏറ്റവും മൂഢന്മാരിൽ ഒന്നാമനായും തീരും.

അഷ്ടമഭാവം —

മനോഭിരാമഃ കലഹപ്രവീണഃ
പരാർഥവാനർഥ ച ഭവേന്ന തൃപ്തഃ
രണോത്സുകസ്ത്യാഗവിനോദവിദ്യാ-
ശീലഃ ശശാങ്കേ സതി രന്ധ്രയാതേ. ൮൧

സൂര്യൻ എട്ടിൽ നിന്നാൽ മനോഹരനും കലഹസമർഥനും ധനിക്കും തൃപ്തിയില്ലാത്തവനും, ചന്ദ്രൻ എട്ടിൽ നിന്നാൽ യുദ്ധത്തിൽ ഉത്സാഹമുള്ളവനും ദാനം വിനോദം വിദ്യ ഇവയോടുകൂടിയവനും ആയിത്തീരും.

വിനീതവേഷോ ധനവാൻ ഗുണേശോ
മഹീസുതേ രന്ധ്രഗതേ തു ജാതഃ
വിനീതബാഹുല്യഗുണപ്രസിദ്ധോ
ധനീ സുധാംശോസ്സുതേഽഷ്ടമസ്ഥേ ൮൨

ചൊവ്വ എട്ടിൽനിന്നാൽ വിനയശാലിതയോടുകൂടിയവനും ധനവാനും ഗുണാധിപതിയും, ബുധൻ എട്ടിൽനിന്നാൽ വിനീതനും ഗുണബാഹുല്യത്താൽ പ്രസിദ്ധനും ധനികനും ആയിത്തീരും.

മേധാവീ നീചകർമ്മാ യദി ദിവിജഗുരൗ രന്ധ്രയാതേ ചിരായുർ-
ദീർഘായുസ്സ്വൈശ്വര്യാത്മബലധനികോ ഭാർഗ്ഗവേ ചാഷ്ടമസ്ഥേ
ക്രൂരോ രോഷാഗ്രഗണ്യോ വിഗതബലധനോ ഭാനുജേ രന്ധ്രയാതേ
രാഹൗ ക്ലേശാപവാദീ പരിഭവഗൃഹഗേ ദീർഘസൂത്രശ്ച രോഗീ.

വ്യാഴം എട്ടിൽനിന്നാൽ ബുദ്ധിമാനും നീചകർമ്മങ്ങളും ചിരായുസ്സും, ശുക്രൻ അഷ്ടമത്തിൽനിന്നാൽ ദീർഘായുസ്സും സകലൈശ്വര്യവും ആത്മബലവും ധനവും ഉള്ളവനും, ശനി അഷ്ടമത്തിൽനിന്നാൽ ക്രൂരനും അതിരോഷിയും ബലവും ധനവും ഇല്ലാത്തവനും, രാഹു എട്ടിൽനിന്നാൽ ക്ലേശത്തോടും അപവാദത്തോടും കൂടിയവനും വളരെക്കാലംകൊണ്ട് ഏതെങ്കിലും കർമ്മം ചെയ്യുന്നവനും രോഗിയും ആയിത്തീരും.

കേതൗ യദാ രന്ധ്രഗൃഹോപയാതേ
ജാതഃ പരദ്രവ്യവധൂരതേച്ഛുഃ

വസ്ത്രം അലങ്കാരം സ്ത്രീജനങ്ങളുടെ വിലാസകല ഇവയോടുകൂടിയവനും ആയിത്തീരും.

മേഷൂരണസ്ഥേഽവനിജേ തു ജാതഃ
പ്രതാപവിത്തപ്രബലപ്രസിദ്ധഃ
വ്യാപാരഗേ ചന്ദ്രസുതേ സമസ്ത-
വിദ്യായശോവിത്തവിനോദശീലഃ ൮൯

ചൊവ്വ പത്തിൽനിന്നാൽ പ്രതാപം ധനം പ്രാബല്യം ഇവയോട് പ്രസിദ്ധനും ബുധൻ പത്തിൽനിന്നാൽ സകലവിദ്യ കീർത്തി ധനം വിനോദം ഇവയോടുകൂടിയവനും ആയിത്തീരും.

സിദ്ധാരംഭഃ സാധുവൃത്തഃ സധർമ്മീ
വിഖ്യാതാഢ്യോ മാനഗേ ചാമരേജ്യേ
ശുക്രേ കർമ്മസ്ഥാനഗേ കഷ്ടകാച്ച
സ്ത്രീമൂലാഢ്യോ ലബ്ധവിത്തോ വിഭുഃ സ്യാൽ. ൯൦

വ്യാഴം പത്തിൽ നിന്നാൽ കർമ്മസിദ്ധിയുള്ളവനും സദ്വൃത്തനും സധർമ്മമുള്ളവനും വിഖ്യാതനും ധനിയും ശുക്രൻ പത്തിൽ നിന്നാൽ കൃഷികൊണ്ടോ സ്ത്രീമൂലമോ ധനലാഭമുള്ളവനും, പ്രഭുവും ആയിത്തീരും.

മന്ദേ യദാ മേഷഗേ ഝടി ദണ്ഡകർത്താ
മാനീ ധനീ നിജകുലപ്രഭവശ്ച ശൂരഃ
ചോരക്രിയാനിപുണബുദ്ധിരതോ വിശീലോ
മാനം ഗതേ ഫണിപതൌ തു രണോത്സുകഃ സ്യാൽ. ൯൧

ശനി പത്തിൽനിന്നാൽ ദണ്ഡത്തെ ചെയ്യുന്നവനും അഭിമാനിയും ധനവാനും സ്വകുലപ്രധാനിയും ശൂരനും, രാഹു പത്തിൽനിന്നാൽ മോഷണത്തിൽ ബുദ്ധിയുള്ളവനും ദുശ്ശീലനും യുദ്ധോത്സുകനും ആയിത്തീരും.

സുധീർബ്ബലീ ശില്പവിദാത്മബോധീ
ജനാനുരാഗീ ച വിരോധവൃത്തിഃ
കഫാത്മകശ്ശൂരജനാഗ്രഗണ്യഃ
സദാമദഃ കർമ്മഗതേ ച കേതൌ. ൯൨

കേതു പത്തിൽനിന്നാൽ ബുദ്ധിമാനും ബലവാനും ശില്പജ്ഞാനിയും ആത്മബോധമുള്ളവനും ജനങ്ങൾക്ക് അനുരാഗമുള്ളവനും വിരോധവൃത്തിയും കഫപ്രകൃതിയും ശൂരജനപ്രധാനിയും ആയിത്തീരും.

ഭാനൌ ലാഭഗതേ തു വിത്തവിപുലസ്ത്രീപുത്രദാസാന്വിതഃ
സന്തുഷ്ടശ്ച വിലാസശീലധനികോ ലാഭസ്ഥിതേ ശീതഗൌ
ആയസ്ഥേ ധരണീസുതേ ചതുരവാക്കാമീ ധനീ ശൌര്യവാൻ
സൌമ്യേ ലാഭഗൃഹം ഗതേ നിപുണധീർവിദ്യായശസ്വീ ധനീ.

സൂര്യൻ പതിനൊന്നിൽനിന്നാൽ വളരെ ധനമുള്ളവനും സ്ത്രീപുത്രദാസന്മാരോടുകൂടിയവനും, ചന്ദ്രൻ പതിനൊന്നിൽ നിന്നാൽ സന്തുഷ്ടനും വിലാസശീലനും ധനികനും ചൊവ്വ പതിനൊന്നിൽ നിന്നാൽ മനോഹരവാക്കും കാമിയും ധനവാനും ശൌര്യമുള്ളവനും, ബുധൻ പതിനൊന്നിൽനിന്നാൽ സമർത്ഥനും വിദ്യയോടും കീർത്തിയോടും കൂടിയവനും ധനികനും ആയിത്തീരും.

താരാജേ ധനികോ ജപീ സ്വഗുരൌ ഭോഗീ നൃപാലപ്രിയഃ
ശുക്രേ ഗ്രാമപുരാധിപസ്തരണിജേ ശൂരസ്തു രാഹൌ ധനീ ൧൦.

തന്റെ മൂലത്രികോണരാശിയിൽ സൂര്യൻ നിന്നാൽ ധനവാനും മനോധൈര്യമുള്ളവനും ആയും, ചന്ദ്രൻ നിന്നാൽ ധനം സുഖം ഇവയോടുകൂടിയവനായും, ചൊവ്വ നിന്നാൽ കോപിയും ദയയില്ലാത്തവനും ആയും, ബുധൻ നിന്നാൽ ധനവാനും ജപമുള്ളവനും ആയും, വ്യാഴം നിന്നാൽ സുഖിയും രാജപ്രിയനും ആയും, ശുക്രൻ നിന്നാൽ ഗ്രാമപുരാധിപതിയായും, ശനി നിന്നാൽ ശൂരനും, രാഹു നിന്നാൽ ധനവാനും ആയും തീരും.

സ്വക്ഷേത്രഫലം —

സ്വർക്ഷേ രാജപതി ചാരുമന്ദിരവരാരാമാഗ്രകർമ്മീ വിധൌ
തേജോരൂപധനീ കുജേ കൃഷിബലഖ്യാതോ ബുധേ പണ്ഡിതഃ
ജീവേ കാവ്യകലാഗമശ്രുതിപരഃ ശുക്രേ മനസ്വീ ധനീ
മന്ദേ ചണ്ഡപരാക്രമോ ഗതസുഖീ രാഹൌ യശോവിത്തവാൻ

സ്വക്ഷേത്രത്തിൽ സൂര്യൻനിന്നാൽ മനോഹരമായഗൃഹം ഉദ്യാനം മുഖ്യകർമ്മം ഇവയോടുകൂടിയവനായും, ചന്ദ്രൻ നിന്നാൽ തേജസ്സ് രൂപം ധനം ഇവയോടുകൂടിയവനായും, ചൊവ്വ നിന്നാൽ കൃഷി ബലം ഇവയാൽ പ്രസിദ്ധനായും, ബുധൻ നിന്നാൽ വിദ്വാനായും, വ്യാഴംനിന്നാൽ കാവ്യം കലകൾ ആഗമം ശ്രുതി ഇവയിൽ തല്പരനായും, ശുക്രൻനിന്നാൽ സുമനസ്സും ധനികനും ആയും ശനിനിന്നാൽ ചണ്ഡപരാക്രമനും സുഖം നഷ്ടപ്പെട്ടവനും ആയും, രാഹുനിന്നാൽ കീർത്തിയും ധനവും ഉള്ളവനായും തീരും.

സ്വജാതികാല്പാധികപൂജ്യവിത്ത-
ധനാധികക്ഷ്മാപതിതുല്യഭൂപാഃ
ഏകാദിഭിഃ സ്വർക്ഷഗതൈർഗ്രഹേന്ദ്രൈർ-
ജാതഃ ക്രമേണൈവ ഭവന്തി മർത്ത്യാഃ ൧൧.

സ്വക്ഷേത്രത്തിൽ ഒരു ഗ്രഹംനിന്നാൽ സ്വജാതിശ്രേഷ്ഠനും, രണ്ടുഗ്രഹം നിന്നാൽ അല്പപൂജ്യനും, മൂന്നുഗ്രഹം നിന്നാൽ വളരെ പൂജ്യനും, നാലുഗ്രഹംനിന്നാൽ ധനം ഉള്ളവനും, അഞ്ചുഗ്രഹംനിന്നാൽ അധികം ധനമുള്ളവനും, ആറുഗ്രഹം നിന്നാൽ രാജതുല്യനും ഏഴുഗ്രഹംനിന്നാൽ രാജാവും ആയിത്തീരും.

മിത്രക്ഷേത്രഫലം —

മിത്രക്ഷേത്രഗതേ രവൌ ദൃഢസുഹൃദ്ദാതാ യശസ്വീ ഭവേൽ
താരേശേ ബഹുമാനസൌഖ്യധനികോ ജാതോ ധരാനന്ദനേ
വിത്താഗാരസുഹൃൽപ്രിയഃ ശശിസുതേ ചാതുര്യഹാസ്യാഗ്രണീർ
ജീവേ ശിഷ്ടരതഃ സിതേ സുതസുഖീ മന്ദേ പരാന്നോ ധനീ ൧൨

തന്റെ മിത്രക്ഷേത്രത്തിൽ സൂര്യൻനിന്നാൽ ദൃഢമായ ബന്ധുക്കളോടുകൂടിയവനും ദാനശീലനും കീർത്തിമാനും ആയും, ചന്ദ്രൻനിന്നാൽ ബഹുമാനം സൌഖ്യം ഇവയോടുകൂടിയവനും ധനവാനും ആയും, ചൊവ്വാനിന്നാൽ ധനത്തിലും ഭവനത്തിലും ബന്ധുവിലും പ്രിയനായും, ബുധൻനിന്നാൽ സാമർത്ഥ്യം ഉള്ളവനും ഹാസ്യപ്രിയനും ആയും, വ്യാഴംനിന്നാൽ ശിഷ്ടജനങ്ങളിൽ തല്പരനായും, ശുക്രൻനിന്നാൽ പുത്രസൌഖ്യമുള്ളവനായും, ശനിനിന്നാൽ പരാന്നഭോജിയും ധനവാനും ആയും തീരും.

ങ്ങളും, ദോഷഫലങ്ങളും, ഉച്ചാദിഫലങ്ങളും നവഗ്രഹങ്ങളുടെ ക്രമപ്രകാരം എന്നാൽ പറയപ്പെട്ടു.

ഇങ്ങനെ ജാതകപാരിജാതത്തിൽ ഗ്രഹാശ്രയഫലം എന്ന എട്ടാം അദ്ധ്യായത്തിന്റെ വ്യാഖ്യാനം സമ്പൂർണ്ണം.

---

## അഥ നവമോധ്യായഃ

മാന്ദ്യാദിഫലാനി വച്മി ഗുളികേ ലഗ്നസ്ഥിതേ മന്ദധീ
രോഗീ പാപയുതേ തു വഞ്ചനപരഃ കാമീ ദുരാചാരവാൻ
വിത്തസ്ഥേ വിഷയാതുരോ ƒടനപരഃ ക്രോധീ ദുരാലാപവാൻ
പാപവ്യോമചരാന്വിതേ ഗതധനോ വിദ്യാവിഹീനോഥവാ. ൧

ഇനിയും ഗുളികഫലം സംബന്ധഫലം മുതലായവയെ പറയുന്നു. ഗുളികൻ ലഗ്നത്തിൽനിന്നാൽ മന്ദബുദ്ധിയും രോഗിയും ആവും, അവിടെ പാപന്മാരോടുചേർന്നുനിന്നാൽ വഞ്ചകനും കാമിയും ദുരാചാരനുമായും ആവും, രണ്ടിൽനിന്നാൽ വിഷയാതുരനും സഞ്ചാരിയും ക്രോധിയും ദുർഭാഷിയും ആയും, അവിടെ പാപന്മാരോടുകൂടി നിന്നാൽ വിദ്യാധനഹീനനായും ആയി തീരും.

വിഗതഗർവ്വമദാലിഗുണൈസ്ത്രിഗഃ
പ്രചുരകോപധനാർജ്ജനസംഭ്രമഃ
വിഗതശോകഭയശ്ച വിസോദരഃ
സഹജധാമനി മാന്ദിയുതേ യദാ. ൨

ഗുളികൻ മൂന്നിൽ നിന്നാൽ ഗർവ്വം മദം മുതലായ ഗുണങ്ങളോടുകൂടിയവനും കോപാധിക്യമുള്ളവനും ധനസമ്പാദനത്തിൽ സംഭ്രമത്തോടുകൂടിയവനും ശോകഭയങ്ങൾ വിട്ടവനും സോദരഹീനനും ആയിത്തീരും.

ഹിബുകഭവനസംസ്ഥേ മന്ദജേ വീതവിദ്യാ-
ധനഗൃഹസുഖബന്ധുക്ഷേത്രയാനോടനഃ സ്യാൽ
തനയഭവനയാതേ മന്ദസൂനോ വിശീല-
ശ്ചലമതിരല്പബുദ്ധിഃ സ്വല്പപുത്രോƒല്പജീവീ. ൩

ഗുളികൻ, നാലിൽനിന്നാൽ വിദ്യ, ധനം, ഭവനം, സുഖം, ബന്ധു, ക്ഷേത്രം ഇവ നശിച്ചവനും സഞ്ചാരശീലനായും ആവും, അഞ്ചിൽനിന്നാൽ ദുശ്ശീലനായും ചഞ്ചലബുദ്ധിയും അല്പബുദ്ധിയും സ്വല്പപുത്രനും അല്പജീവിയും ആയിത്തീരും.

ബഹുരിപുഗണഹന്താ ഭൂതവിദ്യാവിനോദീ
യദി രിപുഗൃഹയാതേ മന്ദപുത്രേ തു ശൂരഃ
കലഹകൃദിനപൌത്രേ കാമയാതേ കദാരഃ
സകലജനവിരോധീ മന്ദബുദ്ധിഃ കൃതഘ്നഃ. ൪

ഗുളികൻ ആറിൽ നിന്നാൽ വളരെ ശത്രുക്കളെ കൊല്ലുന്നവനും മന്ത്രവാദിയും ശൂരനും ആവും, ഏഴിൽനിന്നാൽ കലഹശീലനും നിന്ദ്യയായ ഭാര്യയുള്ളവനും സ

ജനങ്ങളുടെ വിരോധം ഉള്ളവനും മന്ദബുദ്ധിയും ഉപകാരസ്മരണയില്ലാത്തവനും ആയും തീരും.

വികലനയനവക്ത്രഃ സ്വല്പദേഹോഷ്ടമസ്ഥേ
ഗുരുജനപിതൃഹന്താ, നീചകൃത്യോ ഗുരുസ്ഥേ
അശുഭശതസമേതഃ കർമ്മഗേ മന്ദസൂനൗ
നിജകുലവിഹിതകർമ്മാചാരഹീനോ വിമാനഃ. ൫

ഗുളികൻ അഷ്ടമത്തിൽ നിന്നാൽ കണ്ണിനും മുഖത്തിനും വൈകല്യമുള്ളവനും സ്വല്പദേഹനും ആയും ഒമ്പതിൽ നിന്നാൽ ഗുരുജനങ്ങളെയും പിതാവിനെയും ഹനിക്കുന്നവനും, നീചകൃത്യനും ആയും, പത്തിൽ നിന്നാൽ അശുഭസമൂഹങ്ങളോടുകൂടിയവനും, നിജകുലകർമ്മാചാരഹീനനും മാനമില്ലാത്തവനും ആയും തീരും.

അതിസുഖധനതേജോരൂപവാൻ ലാഭയാതേ
ദിനകരസുതപുത്രേ ചാഗ്രജം ഹന്തി ജാതഃ
വിഷയരഹിതവേഷോ ദീനവാക്യപ്രവീണോ
നിഖിലധനഹരഃ സ്യാന്മന്ദജേ രിഃഫയാതേ. ൬

ഗുളികൻ പതിനൊന്നിൽ നിന്നാൽ ഏറ്റവും സുഖം ധനം തേജസ്സ് രൂപം ഇവയോടുകൂടിയവനും ജ്യേഷ്ഠസഹോദരനെ നശിപ്പിക്കുന്നവനും, പന്ത്രണ്ടിൽ നിന്നാൽ വിഷയവിഹീനമായ വേഷത്തോടുകൂടിയവനും ദീനവാക്യം പറയുന്നതിൽ സമർത്ഥനും, സകലധനങ്ങളും നശിപ്പിക്കുന്നവനും ആയി തീരും.

മാന്ദിത്രികോണോപഗതം വിലഗ്നം
തദ്ദ്വാദശാംശേ യദി വാ നവാംശേ
മാന്ദ്യന്വിതോ മാന്ദിയുതർക്ഷനാഥഃ
സർവ്വേ സദാനിഷ്ടകരാ ഭവന്തി. ൭

ലഗ്നം ഗുളികത്രികോണമായോ ഗുളികദ്വാദശാംശമായോ ഗുളികനവാംശമായോ ഇരിക്ക, ഗുളികൻ നില്ക്കുന്ന രാശ്യധിപൻ ഗുളികനോടു ചേർന്നിരിക്ക ഇവയെല്ലാം അനിഷ്ടഫലപ്രദങ്ങളാണ്.

സൂര്യ്യാദിയുക്തഗുളികഫലം—

സംയുക്തേ യദി ഭാസ്കരേണ ഗുളികേ ജാതഃ പിതൃദ്വേഷകോ
മാതൃദ്വേഷകരസ്തു ശീതരുചിനാ, ഭൌമേന വീതാനുജഃ
സോന്മാദീ ശശിജേന, ദേവഗുരുണാ പാഷണ്ഡകോ ദൂഷകഃ
ശുക്രേണ പ്രമദാകൃതാമയഹതോ നീചാംഗനാവല്ലഭഃ. ൮

ഗുളികൻ സൂര്യനോടുചേർന്നുനിന്നാൽ പിതൃദ്വേഷകനായും, ചന്ദ്രനോടുചേർന്നു നിന്നാൽ മാതൃദ്വേഷകനായും, ചൊവ്വായോടുചേർന്നുനിന്നാൽ അനുജന്മാരോടുകൂടാത്തവനായും, ബുധനോടൊന്നിച്ചുനിന്നാൽ ഭ്രാന്തനായും, വ്യാഴത്തോടൊന്നിച്ചുനിന്നാൽ പാഷണ്ഡനും ദൂഷകനും ആയും, ശുക്രനോടു ചേർന്നുനിന്നാൽ സ്ത്രീനിമിത്തമുള്ള രോഗങ്ങൾ ബാധിച്ചവനും നീചസ്ത്രീകളുടെ ഭർത്താവുമായും തീരും.

ജാതഃ സൌഖ്യയുതസ്തു മന്ദതനയേ മന്ദേന യുക്തേ യദാ
സർപ്പേണൈവ വിഷപ്രദസ്തു ശിഖിനാ വഹ്നിപ്രദോ ജായതേ
ഭിക്ഷുഃ സ്യാദ്വിഷനാഡിയുക്തഗ്രഹഗേ ഭൂപാലകോപി ധ്രുവം
ജാതസ്യോപഖഗാന്വിതാ ഗഗനഗാഃ കുർവ്വന്ത്യനിഷ്ടം ഫലം. ൯

നും പ്രസന്നമുഖനും നല്ല രൂപമുള്ളവനും ബുദ്ധിമാനും ശത്രുക്കളും രോഗങ്ങളും നശിച്ചവനും ആയിത്തീരും.

അയനഫലം—

ഉത്തരായണസമ്ഭവഃ പുമാൻ
ജ്ഞാനയോഗനിരതശ്ച നൈഷ്ഠികഃ
ദക്ഷിണായനഭവഃ പ്രഗത്ഭവാൻ
ക്രൂരധീരഭിമാനതല്പരഃ.

ഉത്തരായണത്തിൽ ജനിച്ചവൻ ജ്ഞാനയോഗമുള്ളവനും നൈഷ്ഠികനും ദക്ഷിണായനത്തിൽ ജനിച്ചവൻ പ്രാഗത്ഭ്യമുള്ളവനും ക്രൂരബുദ്ധിയും അഭിമാനിയും ആയിത്തീരും.

ഋതുഫലം—

ദീർഘായുർധനികോ വസന്തസമയേ ജാതസ്സുഗന്ധപ്രിയോ
ഗ്രീഷ്മർത്തൌ ഘനതോയസേവ്യചതുരോ ഭോഗീ കൃശാംഗഃ സുധീഃ
ക്ഷാരക്ഷീരകടുപ്രിയഃ സുവചനോ വർഷർത്തുജസ്സ്ഥൂലധീഃ
പുണ്യാത്മാ സുമുഖഃ സുഖീ യദി ശരൽകാലോത്ഭവഃ കാമുകഃ.

വസന്തഋതുവിൽ ജനിച്ചവൻ ദീർഘായുസ്സും ധനികനും സുഗന്ധപ്രിയനും, ഗ്രീഷ്മർത്തുവിൽ ജനിച്ചവൻ സ്നാനശീലനും സമർത്ഥനും സുഖിയും കൃശശരീരനും വിദ്വാനും, വർഷർത്തുവിൽ ജനിച്ചവൻ ക്ഷാരം, ക്ഷീരം, എരിവ് ഇവയിൽ പ്രിയമുള്ളവനും നല്ലവാക്കു പറയുന്നവനും സ്ഥൂലബുദ്ധിയും, ശരൽകാലത്തിൽ ജനിച്ചവൻ പുണ്യാത്മാവും സുഖിയും കാമുകനും ആയിത്തീരും.

യോഗീ കൃശാംഗഃ കൃഷികശ്ച ഭോഗീ
ഹേമന്തകാലപ്രഭവഃ സമർത്ഥഃ
സ്നാനക്രിയാദാനരതഃ സധർമ്മാ
മാനീ യശസ്വീ ശിശിരർത്തുജഃ സ്യാൽ ൨൨

ഹേമന്തഋതുവിൽ ജനിച്ചവൻ യോഗിയും കൃശശരീരനും കൃഷിചെയ്യുന്നവനും ഭോഗിയും സാമർത്ഥ്യമുള്ളവനും, ശിശിരർത്തുവിൽ ജനിച്ചവൻ സ്നാനക്രിയ, ദാനം ഇവയിൽ തല്പരനും നല്ല ധർമ്മമുള്ളവനും മാനിയും കീർത്തിമാനും ആയിത്തീരും.

മാസഫലം—

ചൈത്രേ സർവ്വകലാഗമശ്രുതിപരോ നിത്യോത്സവഃ ശ്രീരതോ
വൈശാഖേ യദി സർവ്വശാസ്ത്രകുശലഃ സ്വാതന്ത്രികോ ഭൂപതിഃ
ജ്യേഷ്ഠേ മാസി ചിരായുരർത്ഥനിരതോ മന്ത്രക്രിയാകോവിദ-
ശ്ചാഷാഢേഽതിധനീ കൃപാലുരനിശം ഭോഗീ പരദ്വേഷകഃ ൨൩

ചൈത്രമാസത്തിൽ ജനിച്ചവൻ സകല കലകളിലും ആഗമങ്ങളിലും ശ്രുതികളിലും താല്പര്യമുള്ളവനും നിത്യോത്സവശാലിയും ശ്രീമാനും, വൈശാഖമാസത്തിൽ ജനിച്ചവൻ സർവ്വശാസ്ത്രങ്ങളിലും സമർത്ഥനും സ്വതന്ത്രനും രാജാവും, ജ്യേഷ്ഠമാസത്തിൽ ജനിച്ചവൻ ദീർഘായുസ്സും ധനത്തോടും പുത്രന്മാരോടും കൂടിയവനും മന്ത്രവാദത്തിൽ സമർത്ഥനും, ആഷാഢമാസത്തിൽ ജനിച്ചവൻ ഏറ്റവും ധനവാനും ദയാശീലനും എല്ലായ്പോഴും സുഖിയും പരന്മാരെ ദ്വേഷിക്കുന്നവനും ആയിത്തീരും.

ജാതഃ ശ്രാവണമാസി ദേവധരണീദേവാർച്ചനേ തല്പരോ
നാനാദേശരതശ്ച ഭാദ്രപദജസ്സ്ത്രീ മനോരാജ്യവാൻ
മാസേ ചാശ്വയുജി സ്വകീയജനവിദ്വേഷീ ദരിദ്രശ്ചലഃ
പുഷ്ടാംഗഃ കൃഷികോ വിശാലനയനോ വിത്താധികഃ കാർത്തികേ.

ശ്രാവണമാസത്തിൽ ജനിച്ചവൻ ദേവന്മാരെയും ബ്രാഹ്മണരെയും പൂജിക്കുന്നവനും, ഭാദ്രപദമാസത്തിൽ ജനിച്ചവൻ നാനാദേശസഞ്ചാരത്തിൽ തല്പരനും, സ്ത്രീജനം മനോരാജ്യമുള്ളവനും, ആശ്വയുജമാസത്തിൽ ജനിച്ചവൻ തന്റെ ജനങ്ങളെ ദ്വേഷിക്കുന്നവനും ദരിദ്രനും ചപലസ്വഭാവനും, കാർത്തികമാസത്തിൽ ജനിച്ചവൻ ശരീരത്തിനു പുഷ്ടിയുള്ളവനും കൃഷിചെയ്യുന്നവനും കണ്ണുകൾക്കു വിസ്താരമുള്ളവനും വളരെ ധനമുള്ളവനും ആയിത്തീരും.

സുവ്രതഃ പിതൃഭക്തോ മാർഗ്ഗശീർഷേ ച ധർമ്മീ
ധനഗുണബലശാലീ തുംഗനാസസ്തു പൗഷ്യേ
ചലമതിരതിധർമ്മാചാരവാൻ മാഘമാസി
പ്രതിദിനമുപകർത്താ ഫാൽഗുനേ ഗാനലോലഃ ൩൫

മാർഗ്ഗശീർഷമാസത്തിൽ ജനിച്ചവൻ ഗുരു പിതാവു് ഇവരിൽ ഭക്തിയുള്ളവനും ധാർമ്മികനും, പൗഷ്യമാസത്തിൽ ജനിച്ചവൻ ധനം ഗുണം ബലം ഇവയോടുകൂടിയവനും മൂക്ക് ഉയർന്നവനും, മാഘമാസത്തിൽ ജനിച്ചവൻ ബുദ്ധിചാപല്യവും ഏറ്റവും ധർമ്മമായ ആചാരത്തോടുകൂടിയവനും, ഫാൽഗുനമാസത്തിൽ ജനിച്ചവൻ നിത്യം ഉപകാരിയും ഗാനതല്പരനും ആയിത്തീരും.

പക്ഷഫലം—

വലക്ഷപക്ഷേ യദി പുത്രപൗത്ര-
ധനാധികോ ധർമ്മരതഃ കൃപാലുഃ
സ്വകാര്യവാദീ നിജമാതൃഭക്തഃ
സ്വബന്ധുവൈരീ യദി കൃഷ്ണപക്ഷേ. ൩൬

ശുക്ലപക്ഷത്തിൽ ജനിച്ചവൻ പുത്രപൗത്രന്മാരോടുകൂടിയവനും വളരെ ധനമുള്ളവനും ധാർമ്മികനും ദയാലുവും, കൃഷ്ണപക്ഷത്തിൽ ജനിച്ചവൻ സ്വകാര്യത്തെക്കുറിച്ചു് വാദിക്കുന്നവനും സ്വമാതൃഭക്തനും നിജബന്ധുവൈരിയും ആയിത്തീരും.

കാലഫലം—

ജാതഃ പ്രത്യുഷസി സ്വധർമ്മനിരതഃ സൽകർമ്മജീവീ സുഖീ
മദ്ധ്യാഹ്നേ യദി രാജതുല്യഗുണവാൻ ജാതോഽപരാഹ്നേ ധനീ
സായംകാലഭവഃ സുഗന്ധവനിതാലോലഃ ഖലാത്മാഽടനോ
രാത്രൗ തൽഫലമേവ സൗഖ്യബഹുളഃ സൂര്യോദയേ ജായതേ.

പ്രഭാതകാലത്തിൽ ജനിച്ചവൻ സ്വധർമ്മതല്പരനും സൽകർമ്മംചെയ്തു ജീവിക്കുന്നവനും സുഖിയും, മദ്ധ്യാഹ്നത്തിൽ ജനിച്ചവൻ രാജതുല്യഗുണമുള്ളവനും, അപരാഹ്നത്തിൽ ജനിച്ചവൻ ധനവാനും, സന്ധ്യാസമയത്തിലും രാത്രിയിലും ജനിച്ചവൻ സുഗന്ധത്തിലും സ്ത്രീയിലും ആസക്തനും ദുർബുദ്ധിയും ദേശാടനം ചെയ്യുന്നവനും, സൂര്യോദയത്തിൽ ജനിച്ചവൻ വളരെ സൗഖ്യമുള്ളവനും ആയിത്തീരും.

തിഥിഫലം—

മഹോദ്യോഗീ ജാതഃ പ്രതിപദി തിഥൗ പുണ്യചരിതോ
ദ്വിതീയായാം തേജഃപ്രഭുബലയശോവിത്തവിപുലഃ

തൃതീയായാം പുണ്യപ്രബലമതിശീലശ്ച പടുവാക്
ചതുർത്ഥ്യാമാശാലുസ്സ്ഥപനചപലതോ മന്ത്രനിപുണഃ ൩൪

പ്രതിപദത്തിൽ ജനിച്ചവൻ മഹാജനങ്ങളോടുകൂടിയവനും പുണ്യചരിതനും ദ്വിതീയയിൽ ജനിച്ചവൻ ക്ഷേത്രം, പശു, ബലം, വസ്ത്രം, ധനം ഇവയുടെ ആധിക്യത്തോടുകൂടിയവനും, തൃതീയയിൽ ജനിച്ചവൻ പുണ്യവും ബലവും ഉള്ളവനും ശീലമുള്ളവനും വാക്സാമർത്ഥ്യമുള്ളവനും, ചതുർത്ഥിയിൽ ജനിച്ചവൻ ആഗ്രഹമുള്ളവനും ശിക്ഷകനും ചപലനും മന്ത്രശാസ്ത്രനിപുണനും ആയിത്തീരും.

പഞ്ചമ്യാമഖിലാഗമശ്രുതിരതഃ കാമീ കൃശാംഗശ്ചലഃ
ഷഷ്ഠ്യാമല്പബലീ മഹീപതിസമഃ പ്രാജ്ഞോഽതികോപാന്വിതഃ
സപ്തമ്യാം കഠിനോഽതിവാക് ജനപതിഃ ശ്രേഷ്ഠപ്രധാനോ ബലീ
ചാഷ്ടമ്യാമതികാമുകസ്സുതവധൂലോലഃ കഫാത്മാ ഭവേത്

പഞ്ചമിയിൽ ജനിച്ചവൻ സകലശാസ്ത്രങ്ങളിലും വേദങ്ങളിലും തല്പരനും കാമിയും കൃശശരീരനും ചപലനും, ഷഷ്ഠിയിൽ ജനിച്ചവൻ അല്പബലമുള്ളവനും രാജതുല്യനും വിദ്വാനും അതികോപിയും, സപ്തമിയിൽ ജനിച്ചവൻ കഠിനമായി വളരെ പറയുന്നവനും രാജാവും കാര്യപ്രധാനനും ബലവാനും, അഷ്ടമിയിൽ ജനിച്ചവൻ അതികാമുകനും പുത്രഭാര്യയിൽ തല്പരനും കഫപ്രകൃതിയും ആയി ഭവിക്കും.

ഖ്യാതോ ദിവ്യരതഃ കളത്രതനയഃ കാമീ നവമ്യാം തിഥൗ
ധർമ്മാത്മാ പടുവാക്കളത്രതനയഃ ശ്രീമാൻ ദശമ്യാം ധനീ
ദേവബ്രാഹ്മണപൂജകോ ഹരിതിഥൗ ദാനാന്വിതോ വിത്തവാൻ
ദ്വാദശ്യാമതിപുണ്യകർമ്മനിരതസ്ത്യാഗീ ധനീ പണ്ഡിതഃ ൩൬

നവമിയിൽ ജനിച്ചവൻ പ്രസിദ്ധനും ദിവ്യരതനും കാമിയായ ഭാര്യാപുത്രന്മാരോടുകൂടിയവനും കാമിയും, ദശമിയിൽ ജനിച്ചവൻ ധർമ്മിഷ്ഠനും വാക്സാമർത്ഥ്യമുള്ളവനും ഭാര്യാപുത്രന്മാരോടുകൂടിയവനും ശ്രീമാനും ധനവാനും, ഏകാദശിയിൽ ജനിച്ചവൻ ദേവന്മാരേയും ബ്രാഹ്മണരേയും പൂജിക്കുന്നവനും ദാനത്തോടുകൂടിയവനും ധനവാനും, ദ്വാദശിയിൽ ജനിച്ചവൻ ഏറ്റവും പുണ്യമായ കർമ്മത്തിൽ തല്പരനും ദാനശീലനും ധനവാനും പണ്ഡിതനും ആയിത്തീരും.

ത്രയോദശ്യാം ലബ്ധപ്രകൃതിരതികാമീ ച ധനവാൻ
ചതുർദ്ദശ്യാം കോപീ പരധനവധൂകോഽഹിതമനാഃ
അമായാം പ്രശാലുഃ പിതൃസുരസമാരാധനപരോ
ധനീ രാകാചന്ദ്രേ യദി കലയശസ്വീ ച സുമനാഃ ൩൭

ത്രയോദശിയിൽ ജനിച്ചവൻ ലബ്ധപ്രകൃതിയും അതികാമിയും ധനവാനും, ചതുർദ്ദശിയിൽ ജനിച്ചവൻ കോപിയും പരധനത്തോടും പരസ്ത്രീയോടും കൂടിയവനും അഹിതമനസ്സും, കറുത്തവാവുന്നാൾ ജനിച്ചവൻ ഏറ്റവും ആഗ്രഹമുള്ളവനും പിതൃക്കളേയും ദേവന്മാരേയും സമാരാധിക്കുന്നവനും, വെളുത്തവാവിൽ ജനിച്ചവൻ ധനവാനും കലാജ്ഞതയും കീർത്തിയും ഉള്ളവനും സുമനസ്സും ആയിത്തീരും.

വാരഫലം—

മാനീ പിംഗളകേശലോചനതനുശ്ചാദിത്യവാരേ പിത്തഃ
കാമീ കാന്തവപുർദ്ദയാലുരനിശം ശീതാംശുവാരോദ്ഭവഃ
ക്രൂരസ്സാഹസവാദകാര്യനിരതോ ഭൂസൂനുവാരേ സദാ
വേദബ്രാഹ്മണപൂജകഃ സുവചനഃ സൌമ്യസ്യ വാരോദ്ഭവഃ. ൩൮

ജനിച്ചാൽ ഗോത്രവും, ഏഴാമംശത്തിൽ ജനിച്ചാൽ ഉഭയവംശവും എട്ടാമംശത്തിൽ ജനിച്ചാൽ വംശവും ഒൻപതാമംശത്തിൽ ജനിച്ചാൽ ശ്വശുരനും പത്താമംശത്തിൽ ജനിച്ചാൽ സർവ്വവും നശിക്കും.

ഭൌമവാസരയോഗേന ജ്യേഷ്ഠജാ ജ്യേഷ്ഠസോദരം
ഭാനുവാസരയോഗേന മൂലജാ ശ്വശുരം ഹരേൽ. ൪൯

ചൊവ്വാഴ്ചയും തൃക്കേട്ടയുംകൂടി വരുന്നദിവസം ജനിച്ചവളുടെ ജ്യേഷ്ഠസോദരനും ഞായറാഴ്ചയും മൂലവുംകൂടി വരുന്നദിവസം ജനിച്ചവളുടെ ശ്വശുരനും നശിക്കും.

ജ്യേഷ്ഠാഗ്രപാദേഗ്രജമാശു ഹന്യാൽ
ദ്വിതീയപാദേ യദി തൽകനിഷ്ഠം
തൃതീയപാദേ പിതരം നിഹന്തി
സ്വയം ചതുർത്ഥേ മൃതിമേതി ജാതഃ. ൫൦

തൃക്കേട്ടയുടെ ആദ്യപാദത്തിൽ ജനിച്ചാൽ ജ്യേഷ്ഠനും, രണ്ടാംപാദത്തിൽ ജനിച്ചാൽ അനുജനും, മൂന്നാംപാദത്തിൽ ജനിച്ചാൽ അച്ഛനും, നാലാംപാദത്തിൽ ജനിച്ചാൽ തനിക്കും നാശം സംഭവിക്കും.

മൂലാദ്യപാദേ പിതരം നിഹന്യാൽ
ദ്വിതീയകേ മാതരമാശു ഹന്തി
തൃതീയകേ വിത്തവിനാശകഃ സ്യാൽ
ചതുർത്ഥപാദേ സമുപൈതി സൌഖ്യം. ൫൧

മൂലനക്ഷത്രത്തിന്റെ ആദ്യപാദത്തിൽ ജനിച്ചാൽ അച്ഛനും രണ്ടാംപാദത്തിൽ ജനിച്ചാൽ മാതാവിനും, നാശം ഭവിക്കും. മൂന്നാംപാദത്തിൽ ജനിച്ചാൽ ധനം നശിക്കും. നാലാംപാദത്തിൽ ജനിച്ചാൽ സൗഖ്യമുണ്ടാകും.

മൂലർക്ഷജനനിഖിലനാഡ്യസ്തിഥിസംഖ്യാവിഭാജിതാഃ
ആദ്യേ പിതാ പിതൃഭ്രാതാ തൃതീയേ ഭഗിനീപതിഃ ൫൨
പിതാമഹശ്ചതുർത്ഥേ തു മാതാ നശ്യതി പഞ്ചമേ
ഷഷ്ഠേ തു മാതൃഭഗിനീ സപ്തമേ മാതുലസ്തഥാ. ൫൩
അഷ്ടമാംശേ പിതൃവ്യസ്ത്രീ നിഖിലം തു നവാംശകേ
ദശമേ പശുസംഘാതോ ഭൃത്യസ്ത്വേകാദശാംശകേ. ൫൪
ദ്വാദശേ തു സ്വയം ജാതസ്തുജ്യേഷ്ഠസ്തു ത്രയോദശേ
ചതുർദ്ദശേ തൽഭഗിനീ തദന്തേ മാതാമഹസ്തഥാ. ൫൫

മൂലനക്ഷത്രം പതിനഞ്ചായി ഭാഗിച്ച് അതിൽ ആദ്യഭാഗത്തിൽ ജനിച്ചാൽ അച്ഛനും രണ്ടാംഭാഗത്തിൽ അച്ഛന്റെ ജ്യേഷ്ഠനും മൂന്നാംഭാഗത്തിൽ സോദരീഭർത്താവിനും നാലാംഭാഗത്തിൽ പിതാമഹനും അഞ്ചാംഭാഗത്തിൽ മാതാവിനും ആറാമംശത്തിൽ മാതാവിന്റെ സോദരിക്കും ഏഴിൽ അമ്മാവനും എട്ടിൽ അച്ഛന്റെസഹജന്റെ ഭാര്യക്കും ഒൻപതിൽ സർവ്വത്തിനും പത്തിൽ പശുസമൂഹത്തിനും പതിനൊന്നിൽ ഭൃത്യനും പന്ത്രണ്ടിൽ ജനിച്ച ശിശുവിനും പതിമൂന്നിൽ ശിശുവിന്റെ ജ്യേഷ്ഠനും പതിനാലിൽ തൽസോദരിക്കും പതിനഞ്ചിൽ മാതാമഹനും നാശം സംഭവിക്കും.

ആശ്ലേഷാദ്യേന ഗണ്ഡം സ്യാൽ ധനഗണ്ഡം ദ്വിതീയകേ
തൃതീയേ മാതൃഗണ്ഡം തു പിതൃഗണ്ഡം ചതുർത്ഥകേ ൫൬

ഗണ്ഡകാലം—

ഷോഡശാബ്ദാസ്ത്വശ്വാദ്യേ മഘാദ്യേ ചാഷ്ടവത്സരാഃ
ഏകാബ്ദഃ ശക്രതാരായാം ചത്വാരസ്ത്വാഷ്ട്രമൂലയോഃ
സാർപ്പേ വർഷദ്വയം ചൈവ രേവത്യാമേകവത്സരഃ
ചൈത്രേ മാസശ്ച ചോത്തരായാം ദ്വൌ പുഷ്യർക്ഷേ തു ത്രിമാസകം

അശ്വതിയുടെ ആദ്യപാദത്തിന് പതിനാറു സംവത്സരവും മകത്തിന്റെ ആദ്യപാദത്തിന് എട്ടു സംവത്സരവും തൃക്കേട്ടയ്ക്ക് ഒരു സംവത്സരവും, ചിത്തിരയ്ക്കും മൂലത്തിനും നാലുസംവത്സരവും ആയില്യത്തിന് രണ്ടുവർഷവും രേവതിക്ക് ഒരു വത്സരവും ഉത്രത്തിന് രണ്ടുമാസവും പൂയം നക്ഷത്രത്തിന് മൂന്നുമാസവും ഗണ്ഡകാലമാകുന്നു.

നവമേ മാസി പിതരം പൂർവ്വാഷാഢോത്ഭവോ ഹരേത്
ഹസ്തർക്ഷേ യദി ജാതസ്തു പിതരം ദ്വാദശാബ്ദകേ ൩൮

പൂരാടത്തിൽ ജനിച്ചവന് ഒമ്പതാം മാസത്തിലും, അത്തത്തിൽ ജനിച്ചവന് പന്ത്രണ്ടാംവയസ്സിലും പിതാവു മരിക്കും.

അഭുക്തമൂലജഃ പുത്രഃ പിതരം ഹന്തി തത്ക്ഷണാത്
അഭുക്തമൂലജനിതോ യദി ജീവതി മാനവഃ
നിജവംശകരഃ ശ്രീമാൻ ബഹുസേനാധിപോ ഽഥവാ ൩൯

മൂലത്തിന്റെ ആദ്യപാദത്തിൽ ജനിച്ചവന്റെ അച്ഛൻ ഉടൻതന്നെ മരിക്കും. മൂലത്തിന്റെ ആദ്യപാദത്തിൽ ജനിച്ചവൻ സ്വവംശപ്രതിഷ്ഠാപകനും ശ്രീമാനും ആയോ അല്ലെങ്കിൽ ബഹുസേനാധിപനായോ തീരും.

തിഥിദോഷം—

കൃഷ്ണപക്ഷേ ചതുർദ്ദശ്യാം ഷഡംശേ പ്രഥമേ ഽശുഭം
ദ്വിതീയേ പിതരം ഹന്തി തൃതീയേ മാതരം തഥാ
ചതുർത്ഥേ മാതുലം ഹന്തി പഞ്ചമേ ഭ്രാതൃനാശനം
ഷഷ്ഠേ യദി ശിശും ഹന്തി ഗണ്ഡദോഷ ഇതീരിതഃ ൪൦

കറുത്തപക്ഷത്തിലെ ചതുർദ്ദശിയെ ആറായി ഭാഗിച്ചാൽ ഒന്നാംഭാഗത്തിൽ അശുഭവും രണ്ടാംഭാഗത്തിൽ പിതാവിനും, മൂന്നാംഭാഗത്തിൽ മാതാവിനും, നാലാംഭാഗത്തിൽ അമ്മാവനും അഞ്ചാംഭാഗത്തിൽ ഭ്രാതാവിനും ആറാംഭാഗത്തിൽ ശിശുവിനും നാശം സംഭവിക്കും. ഇതു് ഗണ്ഡദോഷം എന്നു പറയുന്നു.

അമായാം തു പ്രജാതാനാം ഗജാനാം വാജിനാം തഥാ
ഗവാം ച മഹിഷാദീനാം മനുഷ്യാണാം വിശേഷതഃ ൪൧
സിനീവാലീപ്രജാതാനാം ത്യാഗ ഏവ ഹി സർവ്വഥാ
വിശേഷാച്ച കുഹൂത്ഥാനാം ശാന്തിം കുര്യാദ്വിധാനതഃ
നാരീം വിനാഽവശേഷാണാം പരിത്യാഗോ വിധീയതേ ൪൨

അമാവാസിയിൽ ജനിച്ച ആനകളെ കുതിരകളെ പശുക്കളെ എരുമകളെ മുതലായവയെയും വിശേഷിച്ചു മനുഷ്യരെയും ത്യജിക്കതന്നെയാണ വേണ്ടതു്. സിനീവാലിയിൽ ജനിച്ചവരെയും അപ്രകാരംതന്നെ ചെയ്യണം. വിശേഷിച്ച് കുഹുവിൽ ജനിച്ചവർക്ക് വിധിപ്രകാരം ശാന്തിയെ ചെയ്യണം. സ്ത്രീകളൊഴിച്ചുള്ളവരെ ഉപേക്ഷിക്കണമെന്നു പറയുന്നു. അമാവാസി എന്നതു കറുത്തവാവും, സിനീവാലി എന്നതു് മുമ്പു ചതുർദ്ദശിയുടെയോ ഇഷ്ടപ്രതിപത്തിന്റെയോ ചേർച്ചയാൽ ചന്ദ്രകല

മിഥുനരാശി കന്നിയാവുന്ന കറുത്തവാവും, കുളി എന്നതു് ചതുർത്ഥീപാദമൊഴിഞ്ഞുള്ള കാണാത്ത കറുത്തവാവും ആകുന്നു.

യോഗദോഷം —

പിതൃജന്മർക്ഷകർമ്മർക്ഷജാതഃ പിതൃവിനാശകഃ
ജന്മർക്ഷാംശകതല്ലഗ്നജാതഃ സദ്യോ മൃതിപ്രദഃ ൬൨

പിതാവിന്റെ ജന്മനക്ഷത്രത്തിന്റെ പത്താമത്തെ നക്ഷത്രത്തിൽ ജനിച്ചവൻ പിതാവിന്ന് വിനാശത്തെ ചെയ്യും. പിതൃജന്മനക്ഷത്രാംശത്തിന്റെ ലഗ്നത്തിൽ ജനിച്ചവൻ തൽക്ഷണം പിതാവിന്ന് മൃതിയെ ചെയ്യും.

മുസലേ മുൽഗരേ യോഗേ ജാതഃ ശോഭനനാശകൃൽ
വിഷ്ട്യാം ദരിദ്രമാപ്നോതി ഗുളികേംശവിഹീനവാൻ ൬൩

മുസലയോഗത്തിലും മുൽഗരയോഗത്തിലും ജനിച്ചവൻ ശുഭത്തെ നശിപ്പിക്കും. വിഷ്ടിയിൽ ജനിച്ചവൻ ദരിദ്രനാകും. ഗുളികസമയത്തിൽ ജനിച്ചവൻ അംഗവൈകല്യമുള്ളവനാകും.

രിക്തായാം ഷണ്ഡതാം യാതി പംഗുഃ സ്യാദ്ഭകണ്ടകേ
ഗ്രഹപീഡിതനക്ഷത്രേ ജാതോ രോഗനിപീഡിതഃ ൬൪

ചതുർത്ഥി നവമി ചതുർദ്ദശി എന്ന രിക്തതിഥികളിൽ ജനിച്ചവൻ ഷണ്ഡനാവും, 'ഭകന്ദകസമയത്ത്' ജനിച്ചവൻ മുടന്തനാവും ഗ്രഹങ്ങളാൽ പീഡിക്കപ്പെട്ട നക്ഷത്രങ്ങളിൽ ജനിച്ചവൻ രോഗിയായും തീരും.

ഗ്രഹമുക്തേ കാംക്ഷിതർക്ഷേ ദത്തപുത്രോ ഭവേൽ സുതഃ
വ്യതീപാതേംഗഹീനഃ സ്യാൽ പരിഘേ മൃത്യുമാപ്നുയാൽ

ഗ്രഹങ്ങൾ നീക്കാത്തതായ കാംക്ഷിതനക്ഷത്രത്തിൽ ജനിച്ചവന് ദത്തുപുത്രനായി മാത്രമേ പുത്രന്മാർ ഉണ്ടാകയുള്ളൂ. വ്യതീപാതം എന്ന യോഗത്തിൽ ജനിച്ചവൻ അംഗവൈകല്യമുള്ളവനാകുന്നു. പരിഘയോഗത്തിൽ ജനിച്ചവന് തൽക്ഷണം മരണമുണ്ടാകും.

വൈധൃതൗ പിതരം ഹന്തി വിഷ്കുംഭേ ചാത്മഹാനികൃൽ
ശൂലേ തു ശൂലരോഗീ സ്യാൽ ഗണ്ഡേ ഗണ്ഡമവാപ്നുയാൽ

വൈധൃതിയോഗത്തിൽ ജനിച്ചവന്റെ അച്ഛൻ മരിക്കും. വിഷ്കംഭയോഗത്തിൽ ജനിച്ചവന് ആത്മഹാനിയും ശൂലയോഗത്തിൽ ജനിച്ചവന് ശൂലരോഗവും ഗണ്ഡത്തിൽ ജനിച്ചവന് ഗണ്ഡമാല എന്ന രോഗവും ഉണ്ടാകും. മുസലാദിയോഗത്തിന്റെ ലക്ഷണം വിസ്താരഭയത്താൽ ഇവിടെ വ്യാഖ്യാനിക്കുന്നില്ല. അവ പ്രമാണാന്തരങ്ങളിൽ അറിഞ്ഞുകൊള്ളേണ്ടതാണ്.

ജന്മനക്ഷത്രാദികം —

ജന്മർക്ഷമാദ്യം ദശമം തു കർമ്മ സാംഘാതികം ഷോഡശമം വദന്തി
അഷ്ടാദശം സ്യാൽ സമുദായസംജ്ഞമാധാനമേകോനിതവിംശതിഃ സ്യാൽ

ആദ്യനക്ഷത്രത്തിന്നു ജന്മർക്ഷമെന്നും, പത്താമത്തെ നക്ഷത്രത്തിന്നു കർമ്മനക്ഷത്രമെന്നും, പതിനാറാമത്തെ നക്ഷത്രത്തിന്നു സാംഘാതികമെന്നും, പതിനെട്ടാമത്തെ നക്ഷത്രത്തിന്നു സമുദായമെന്നും, പത്തൊൻപതാമത്തെ നക്ഷത്രത്തിന്നു ആധാനമെന്നും പേരുകൾ പറയപ്പെട്ടിരിക്കുന്നു.

ഇതി ശ്രീനവഗ്രഹകൃപയാ വൈദ്യനാഥവിരചിതേ
ജാതകപാരിജാതേ നവമോऽധ്യായഃ

ഇന്ദ്രിയകഫലം, ദശാഫലം, സംവത്സരഫലം, അയനഫലം മുതലായവയും, മറ്റുംതിരിച്ചറിയാനുള്ള ഫലങ്ങളും നവഗ്രഹങ്ങളുടെ കൃപയാൽ ഈ അധ്യായത്തിൽ എന്നാൽ പറയപ്പെട്ടു.

ഇങ്ങനെ ജാതകപാരിജാതവ്യാഖ്യാനത്തിൽ
ഒമ്പതാം അധ്യായത്തിന്റെ വ്യാഖ്യാനം സമാപ്തം.

---

# അഥ ദശമോऽധ്യായഃ

## അഷ്ടവർഗ്ഗം

ചക്രം വിലിഖ്യ സഹ ലഗ്നദിവാകരാദ്യൈഃ
സൂര്യാദിലഗ്നഭവനാന്തവിചക്ഷണാനാം
വാക്യാദ്ധി കോപഗതവർഗ്ഗനിയോജിതാശേഷാൻ
ബിന്ദ്വാഷ്ടവർഗ്ഗജനിതാഖിലബിന്ദവഃ സ്യുഃ ൧

ലഗ്നത്തെയും സൂര്യാദി സപ്തഗ്രഹങ്ങളെയും ഉൾപ്പെടുത്തി ഒരു രാശിചക്രം വരച്ച് അതിൽ സൂര്യാദി ലഗ്നാന്തം വരെയുള്ള എട്ട് വാക്യങ്ങൾകൊണ്ട് വരുന്ന സ്ഥാനങ്ങളിൽ ബിന്ദു (അക്കം) ഇടുന്നത് പ്രത്യേകമായ അഷ്ടവർഗ്ഗം സിദ്ധിക്കും. സൂര്യൻ, ചൊവ്വ, ശനി ഇവർ നിൽക്കുന്നിടത്തുനിന്ന് ൧, ൨, ൪, ൭, ൮, ൯, ൧൦, ൧൧ ഈ സ്ഥാനങ്ങളിലും, ശുക്രൻ നിൽക്കുന്ന രാശിയിൽനിന്ന് ൬, ൭, ൧൨ ഈ സ്ഥാനങ്ങളിലും, വ്യാഴം നിൽക്കുന്ന രാശിയിൽനിന്ന് ൫, ൬, ൯, ൧൧ ഈ സ്ഥാനങ്ങളിലും, ചന്ദ്രൻ നിൽക്കുന്ന രാശിയിൽനിന്ന് ൩, ൬, ൧൦, ൧൧ ഈ സ്ഥാനങ്ങളിലും ബുധൻ നിൽക്കുന്ന രാശിയിൽനിന്ന് ൩, ൫, ൬, ൯, ൧൦, ൧൧, ൧൨ ഈ സ്ഥാനങ്ങളിലും ലഗ്നത്തിൽനിന്ന് ൩, ൪, ൬, ൧൦, ൧൧, ൧൨ ഈ സ്ഥാനങ്ങളിൽ ആണ് സൂര്യാഷ്ടവർഗ്ഗത്തിന്റെ ബിന്ദുക്കൾ വിന്യസിക്കേണ്ടത്. ഇതുപോലെ ശേഷമുള്ളതും അറിഞ്ഞുകൊള്ളണം. വിസ്താരഭയത്താൽ ഇവിടെ എഴുതുന്നില്ല.

ദേവോऽധവോऽധിഗ വശ,സ്തമോ രമാ
ധൂലിഃ ക്രമാദ്ദ്യുഷ്ണകരാദിബിന്ദവഃ
സാലോലസംഖ്യാസ്സമുദായബിന്ദവഃ
സർവ്വാഷ്ടവർഗ്ഗസ്സമുദായസംജ്ഞകഃ. ൨

സൂര്യന്ന് ൪൮-ം ചന്ദ്രന്ന് ൪൯-ം ചൊവ്വയ്ക്കു ൩൯-ം ബുധന്ന് ൫൪-ം വ്യാഴത്തിന്ന് ൫൬-ം ശുക്രന്ന് ൫൨-ം ശനിയ്ക്കു ൩൯-ം ബിന്ദുക്കൾ വരെ വരും. എല്ലാംകൂടി ഉള്ള അഷ്ടവർഗ്ഗസംഖ്യ ൩൩൭ ആണ്. എല്ലാവരുടെയും ഒന്നിച്ചുള്ള അഷ്ടവർഗ്ഗത്തിന്ന് സമുദായാഷ്ടവർഗ്ഗം എന്ന് പേർ പറയപ്പെടുന്നു.

മേഷാദിയൽഗ്രഹഗതാ വസുസംഖ്യയാതാ-
സ്തൽഭാവപുഷ്ടിബലവൃദ്ധികരാ ഭവന്തി
ഷൾപഞ്ചസപ്തസഹിതാനി ശുഭപ്രദാനി
ത്രിദ്വ്യേകബിന്ദുയുതഭാനി ന ശോഭനാനി. ൩

ചാപാജസിംഹമൃഗകീടവിലഗ്നസംസ്ഥേ
ഭൗമേ ചതുഷ്ടയഫലോപഗതേ ച രാജാ. ൮൯

കുജൻ ഏഴു ബിന്ദുക്കളോടുകൂടി തന്റെ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ നില്ക്കുകയും ആ രാശി ൧൦—൪—ലഗ്നം, ഇവ ഇവ ഭാവങ്ങളായി വരികയും ചെയ്താൽ കോടീശ്വരനായിത്തീരും. കുജൻ നാലു ബിന്ദുക്കളോടുകൂടി ധനു, മേടം, ചിങ്ങം, മകരം, വൃശ്ചികം ലഗ്നം ഇവ സ്ഥാനങ്ങളിൽ നിന്നാൽ രാജാവായി ഭവിക്കും.

ബിന്ദ്വഷ്ടകേ ധരണിജേ ഽ തിലഗ്നേ ക്ഷിതീശോ
മാനേ ഽ ഥവാ തനുഗതേ ച മഹീപതിഃ സ്യാൽ
ജാതോ ഽ വനീശകുലജോ യദി ദേശനാഥഃ
സ്വോച്ചസ്വരാശിസഹിതേ നൃപചക്രവർത്തീ. ൯൦

കുജൻ എട്ടു ബിന്ദുക്കളോടുകൂടി ഏതു ഭാവത്തിൽ നിന്നാലും കുലശ്രേഷ്ഠനായ രാജാവാകും, പത്തിലോ ലഗ്നത്തിലോ എട്ടു ബിന്ദുക്കളോടുകൂടി നിന്നാൽ രാജാവാകും. തന്റെ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ നിന്നാൽ രാജവംശത്തിൽ ജനിച്ചവനാണെങ്കിൽ, ദേശാധിപനായ രാജാവായോ ചക്രവർത്തിയായോ തീരുകയും ചെയ്യും.

ബുധാഷ്ടവർഗ്ഗഫലം—

കേന്ദ്രത്രികോണേ വസുബിന്ദുയുക്തേ
ജാതീയവിദ്യാധികഭോഗശാലീ
സ്വോച്ചാദികൈകകചിതയത്രിബിന്ദൗ
തൽഭാവവൃദ്ധിർന്ന ച ഭാവഹാനിഃ ൯൧

ബുധൻ എട്ടു ബിന്ദുക്കളോടുകൂടി കേന്ദ്രത്രികോണത്തിൽ നിന്നാൽ സ്വജാതിക്കനുസരിച്ച വിദ്യയോടും അധികം സുഖത്തോടും കൂടിയവനായി തീരും. സ്വോച്ചക്ഷേത്രാദികളിൽ ഒന്നോ രണ്ടോ മൂന്നോ ബിന്ദുക്കളോടുകൂടി നിന്നാലും ആ ഭാവങ്ങൾക്ക് വൃദ്ധിയല്ലാതെ ഹാനി ഭവിക്കയില്ല.

ബിന്ദ്വാധിക്യം യത്ര തദ്രാശിമാസേ
വിദ്യാരംഭഃ സർവ്വവിദ്യാകരഃ സ്യാൽ
ഗോചാരേണാജ്ഞസ്യ ശൂന്യാലയസ്ഥേ
മന്ദേ ബന്ധുജ്ഞാതിസമ്പന്നിനാശഃ ൯൨

ബുധന്റെ ബിന്ദുക്കൾ അധികമുള്ള രാശിമാസങ്ങളിൽ വിദ്യാരംഭം ചെയ്താൽ സകല വിദ്യകളിലും സമർത്ഥനായിത്തീരും. ചാരവശാൽ ശനി, ബുധന്റെ ബിന്ദുക്കളില്ലാത്ത രാശിയിൽ വരുന്ന കാലം ബന്ധുക്കളോടും ജ്ഞാതികളോടും സമ്പത്തു നശിക്കും.

ഗുർവ്വഷ്ടവർഗ്ഗഫലം—

ജീവാഷ്ടവർഗ്ഗാധികബിന്ദുരാശൗ
ലഗ്നേ നിഷേകം കുരുതേ സുതാർത്ഥീ
തദ്രാശിദിഗ്ഭാഗഗൃഹസ്ഥിതാനി
ധനാനി ധാന്യാനി ബഹൂനി ച സ്യുഃ ൯൩

വ്യാഴത്തിന്റെ അഷ്ടവർഗ്ഗത്തിൽ അധികം ബിന്ദുക്കളുള്ള രാശി ലഗ്നമായിരിക്കുമ്പോൾ സന്താനാർത്ഥി നിഷേകത്തെ (ഗർഭാധാനത്തെ) ചെയ്താൽ സഫലമായിത്തീരും. അധികം ബിന്ദുക്കളുള്ള രാശിയുടെ ദിഗ്ഭാഗത്തിൽ ഗൃഹം പണിയിച്ച് അവിടെ പാർത്താൽ ധനങ്ങളും ധാന്യങ്ങളും വളരെ ഉണ്ടാകും.

ജീവാഷ്ടവർഗ്ഗലഘുബിന്ദുഗൃഹോപയാതേ
ഭാനൗ കൃതാഖിലശുഭാനി വിനാശിതാനി
പഞ്ചാദിബിന്ദുകരിപൂർവ്വയരന്ധ്രഗേജ്യേ
ജാതശ്ചിരായുരതിവിത്തജിതാരികഃ സ്യാൽ. ൨൪

സൂര്യൻ വ്യാഴത്തിന്റെ അഷ്ടവർഗ്ഗത്തിൽ ബിന്ദുക്കൾ കുറഞ്ഞ രാശിയിൽ നിന്നാൽ സകല ശുഭങ്ങളും നശിക്കും. വ്യാഴം അഞ്ചോ അതിലധികമോ ബിന്ദുക്കളോടുകൂടി ൧, ൧൦, ൮ ഈ സ്ഥാനങ്ങളിൽ ഏതിലെങ്കിലും നിന്നാൽ ജാതൻ ദീർഘായുസ്സും വളരെ ധനമുള്ളവനും ശത്രുക്കളെ ജയിച്ചവനും ആയിത്തീരും.

സ്വോച്ചേഥവാ നിജഗൃഹേ വസുബിന്ദുയുക്തേ
കേന്ദ്രസ്ഥിതേ സുരഗുരൗ ശുഭഭാവഗേ വാ
നീചാരിഭാഗമപഹായ വിമൂഢഭാവൗ
ജാതഃ സമസ്തയശസാ പൃഥിവീപതിഃ സ്യാൽ. ൨൫

വ്യാഴം തന്റെ ഉച്ചത്തിലോ സ്വക്ഷേത്രത്തിലോ മൌഢ്യം, നീചാംശം, ശത്രുക്ഷേത്രാംശം ഇവയൊഴിച്ച് എട്ടു ബിന്ദുക്കളോടുകൂടി നില്ക്കയും ആ ഭാവം കേന്ദ്രമായോ ശുഭസ്ഥാനമായോ ഇരിക്കയും ചെയ്താൽ കീർത്തിമാനായ രാജാവായി തീരും.

യദാ മഹീദേവകുലപ്രജാതഃ
സ്വകീയയോഗേ നൃപാലതുല്യഃ
കൃതാതിപുണ്യപ്രഭവപ്രസിദ്ധഃ
ബുദ്ധിപ്രതാപോന്നതഗുണാഭിരാമഃ. ൨൬

മഹർഷികുലത്തിൽ ജനിച്ചവൻ ബ്രാഹ്മണനാണെങ്കിൽ രാജതുല്യനും വളരെ പുണ്യമുള്ളവനും പ്രസിദ്ധനും ബുദ്ധി, പ്രതാപം, വലിയ ഗുണം ഇവയാൽ മനോഹരനും ആയി തീരും.

സസപ്തബിന്ദൗ ധിഷണേ ത്രികോണേ
ജാതോ ബഹുസ്ത്രീധനപുത്രവാൻ
ഷൾബിന്ദുകേ വാഹനവിത്തവാൻ
സ്വപഞ്ചബിന്ദൗ ജയശീലവാൻ. ൨൭

വ്യാഴം ഏഴു ബിന്ദുക്കളോടുകൂടി ത്രികോണത്തിൽ നില്ക്കുമ്പോൾ ജനിച്ചവൻ വളരെ സ്ത്രീകളോടും ധനത്തോടും പുത്രന്മാരോടും കൂടിയവനും, ആറു ബിന്ദുക്കളോടു കൂടിനിന്നാൽ വാഹനം, ധനം ഇവയോടുകൂടിയവനും, അഞ്ചു ബിന്ദുക്കളോടുകൂടി നിന്നാൽ ജയം, ശീലം ഇവയോടുകൂടിയവനും ആയിത്തീരും.

ശുക്രാഷ്ടവർഗ്ഗഫലം —

സാഷ്ടബിന്ദുഫലകേന്ദ്രകോണഗേ
ഭാർഗ്ഗവേ തു ബലവാഹനാധിപഃ
ആയുരന്തമവിനാശഭോഗവാൻ
വിത്തരത്നവിഭവാദ്രിബിന്ദുകേ. ൨൮

ശുക്രൻ എട്ടു ബിന്ദുക്കളോടുകൂടി കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ സൈന്യം വാഹനം ഇവയ്ക്കു അധിപനായും ജീവിതാവസാനംവരെ നശിക്കാത്ത സുഖത്തോടുകൂടിയവനായും, ഏഴു ബിന്ദുക്കളോടുകൂടി നിന്നാൽ ധനങ്ങളുടെയും രത്നങ്ങളുടെയും നാഥനായും ഭവിക്കും.

നീചരാശ്യംശസ്ഥാനങ്ങളിൽ കൂട്ടുകയും ചെയ്യണം. മദ്ധ്യമരാശ്യംശസ്ഥാനങ്ങളിൽ കൂട്ടുകയും കുറയ്ക്കുകയും വേണ്ട. ഇങ്ങിനെയെല്ലാം ഗുളികസ്ഫുടത്തിനുള്ള ഫലഭേദങ്ങളുണ്ടു.

ശ്രീവൈദ്യനാഥകൃതജാതകപാരിജാതേ
പാരാശരാദിഫലസാരരസോപയാതേ
പ്രസ്താരഭിന്നസമുദായകബിന്ദുശീലഃ
സങ്കീർത്തിതോ രവിമുഖഖേചരപ്രസാദാൽ. ൬൫

ഇതി ജാതകപാരിജാതേ അഷ്ടവർഗ്ഗാദ്ധ്യായോ ദശമഃ

ഇങ്ങനെ വൈദ്യനാഥകൃതമായ ജാതകപാരിജാതത്തിൽ ഭിന്നാഷ്ടവർഗ്ഗം സമുദായാഷ്ടവർഗ്ഗം പ്രസ്താരാഷ്ടവർഗ്ഗം ഇവയെയും തൽഫലങ്ങളേയും സൂര്യാദിഗ്രഹങ്ങളുടെ പ്രസാദംകൊണ്ട് എന്നാൽ പറയപ്പെട്ടു.

ഇങ്ങനെ ജാതകപാരിജാതത്തിൽ പത്താംഅദ്ധ്യായത്തിന്റെ
വ്യാഖ്യാനം സമ്പൂർണ്ണം.

---

## അഥ ഏകാദശോദ്ധ്യായഃ

---

### ഭാവഫലാനി

ഹോരാലങ്കാരമുഖ്യപ്രഭവശുഭഫലാനീനി സർവ്വാണി പുംസാം
തത്തദ്ഭാവോത്ഭവാനി ദ്യുചരബലവശാദ്യാനി താനി പ്രവച്മി
യേ യേ ഭാവാഃ സിതജ്ഞാമരഗുരുപതിഭിഃ സംയുതാ വീക്ഷിതാ വാ
നാന്യൈർദൃഷ്ടാ ന യുക്താ യദി ശുഭഫലദാ മൂർത്തിഭാവാദികേഷു

ഈ അദ്ധ്യായത്തിൽ ഗ്രഹങ്ങളുടെ ബലാബലമനുസരിച്ച് ലഗ്നാദിദ്വാദശഭാവങ്ങളുടെ ശുഭാശുഭഫലങ്ങൾ എല്ലാം പറയുന്നു. ഏതെല്ലാം ഭാവങ്ങൾക്കു ശുക്രൻ ബുധൻ വ്യാഴം സ്വപതി ഇവരുടെ യോഗത്തോടോ ദൃഷ്ടിയോടോ കൂടി ഇരിക്കുന്നു അതതു ഭാവങ്ങൾക്കു പുഷ്ടിയും ശുഭഫലദായകത്വവും ഉണ്ടായിരിക്കും. അന്യഗ്രഹങ്ങളുടെ യോഗദൃഷ്ടികൾ ഉണ്ടായാൽ അവ സിദ്ധിക്കയില്ല.

തന്വാദിഭാവേഷു ശുഭാന്വിതേഷു
തദ്ഭാവനാഥോപഗതേക്ഷിതേഷു
തത്തദ്ഭാവസ്യ സമൃദ്ധിരുക്താ
ന പാപഖേടേക്ഷിതസംയുതേഷു. ൧.

ലഗ്നാദിഭാവങ്ങൾക്കു ശുഭയോഗമോ അതതു ഭാവനാഥന്മാരുടെ യോഗദൃഷ്ടികളോ ഉണ്ടെങ്കിൽ അതതു ഭാവങ്ങൾക്കു പുഷ്ടിയും പാപഗ്രഹദൃഷ്ടിയോഗങ്ങളും ഉണ്ടെങ്കിൽ ആ ഭാവത്തിനു ഹാനിയും സംഭവിക്കും.

നീചസ്ഥോ രിപുരാശിസ്ഥഃ ഖേടോ ഭാവവിനാശകഃ
മൂലസ്വതുംഗമിത്രസ്ഥോ ഭാവവൃദ്ധികരോ ഭവേൽ. ൨.

ലഗ്നത്തിൽ ലഗ്നാധിപദൃഷ്ടിയുണ്ടെങ്കിൽ ധനവാനായും മഹാഭാഗ്യശാലിയായും കുലത്തിന്റെ കീർത്തിയെ വർദ്ധിപ്പിക്കുന്നവനായും ഭവിക്കും.

ലഗ്നാംശപാദ്വീര്യയുതഗ്രഹാദ്വാ
തദാസ്യരൂപാകൃതിലക്ഷണാനി
വർണ്ണം വദേച്ചന്ദ്രനവാംശനാഥാ-
ദ്വിലഗ്നതോ സർവ്വശുഭാശുഭാനി. ൫൩

ലഗ്നാംശകാധിപനെക്കൊണ്ടോ ജനനകാലത്തിൽ അധികബലവാനായ ഗ്രഹത്തെക്കൊണ്ടോ മുഖസ്വരൂപാകൃതിലക്ഷണങ്ങളേയും, ചന്ദ്രനവാംശകാധിപനെക്കൊണ്ട് നിറത്തെയും ലഗ്നംകൊണ്ട് സകല ശുഭാശുഭഫലങ്ങളേയും ചിന്തിക്കണം.

ത്രികോണകേന്ദ്രേ യദി ലഗ്നനാഥേ
ശുഭാന്വിതേ ശോഭനവീക്ഷിതേ വാ
ശുഭഗ്രഹേ ഽസ്തംഗതേ ബലാഢ്യേ
ചതുസ്സമുദ്രാന്തയശഃ സമേതി. ൫൪

ലഗ്നാധിപൻ ത്രികോണത്തിലോ കേന്ദ്രത്തിലോ ശുഭയോഗദൃഷ്ടികളോടുകൂടി നിൽക്കയും, ശുഭഗ്രഹം ഏഴിൽ നിൽക്കയും ചെയ്താൽ നാലു സമുദ്രത്തിന്റെയും അറ്റംവരെ യശസ്സുള്ളവനായി ഭവിക്കും.

ഹോരാധിനാഥേ രിപുരിഃഫരന്ധ്രേ
പാപാന്വിതേ പാപനിരീക്ഷിതേ വാ
പാപഗ്രഹാണാം ഭവനോപയാതേ
ജാതോ ഽപ്രകാശോ ഭവതീഹ മർത്ത്യഃ. ൫൫

ലഗ്നാധിപൻ ൬-൧൨-൮ ഈ ഭാവങ്ങളിൽ പാപയോഗദൃഷ്ടികളോടുകൂടി നില്ക്കയും ആ ഭാവങ്ങൾ പാപക്ഷേത്രങ്ങളായിരിക്കയും ചെയ്യുമ്പോൾ ജനിച്ചവൻ പ്രസിദ്ധിയില്ലാത്തവനായിരിക്കും.

കീർത്തിസ്ഥാനപതൗ വിലഗ്നഭവനേ ജാതസ്സ്വയം കീർത്തിമാൻ
വിത്തസ്ഥേ തു വിശേഷകീർത്തിസഹിതഃ സ്വോച്ചാരിവർഗ്ഗാന്വിതേ
ദുഃസ്ഥേ ചഞ്ചലയാത്രയാ ഹതതനുർജ്ജാതോഥവാ ദുർജ്ജനഃ
കേന്ദ്രേ കോണഗതേ ശുഭഗ്രഹയുതേ യാത്രാസുഖം ജായതേ ൫൬

ലഗ്നാധിപൻ, ലഗ്നത്തിൽനിന്നാൽ തനിയെ കീർത്തിമാനായും, രണ്ടാമിടത്തു നിന്നാൽ വിശിഷ്ടകീർത്തിയോടുകൂടിയവനായും, തന്റെ ഉച്ചശത്രുവർഗ്ഗത്തോടുകൂടി ദുഃസ്ഥാനത്തുനിന്നാൽ ചഞ്ചലപ്പെട്ട യാത്രയാൽ ദേഹക്ലേശമുള്ളവനോ ദുർജ്ജനമോ ആയിത്തീരുകയും ചെയ്യും. കേന്ദ്രത്രികോണങ്ങളിൽ ശുഭന്മാരോടുകൂടി നിന്നാൽ യാത്രാസുഖം ഉണ്ടാകും.

ഹോരാസ്വാമിനി പഞ്ചമേ യദി സുതസ്ഥാനേശയുക്തേ യദാ
ഭാഗ്യേ വാ യദി ഭാഗ്യപേന സഹിതേ ലഗ്നേ യശസ്വീ പിതാ
ഭ്രാതൃസ്ഥാനപതൗ വിലഗ്നഗൃഹഗേ തൽകാരകാദ്വാ പാ-
വേകസ്ഥൗ ബലശാലിനൗ ച യദി വാ തത്സോദരഃ കീർത്തിമാൻ

ലഗ്നാധിപൻ അഞ്ചിൽ അഞ്ചാംഭാവാധിപനോടുകൂടി നിൽക്കയോ അല്ലെങ്കിൽ ഒൻപതിൽ നിൽക്കയോ ഒൻപതാംഭാവാധിപനോടുകൂടി ലഗ്നത്തിൽ നില്ക്കു

ലഗ്നേ ജലർക്ഷേ ശുഭഖേചരൈര്യു-
ക്തേ തനൗസൗന്ദര്യമുദാഹരന്തി
ലഗ്നാധിപേ തോയചരേ ബലാഢ്യേ
സൗമ്യാന്വിതേ തത്തനുപുഷ്ടിമേതി. ൨൮

ലഗ്നം ജലരാശിയായും ശുഭഗ്രഹയുക്തമായും ഇരുന്നാൽ ദേഹത്തിന് സൗന്ദര്യവും ലഗ്നാധിപൻ ജലഗ്രഹവും ബലവാനും ശുഭഗ്രഹങ്ങളോടുകൂടിയും ഇരുന്നാൽ ദേഹപുഷ്ടിയും ഉണ്ടാകും.

ലഗ്നാധിപേ നാശഗതേ തു ക്രൂര-
രാശൗ തനോഃ കഷ്ടമതീവ കുര്യ്യാൽ
ലഗ്നാംശപസ്ഥാംശപരാശിനാഥഃ
ക്രൂരഗ്രഹശ്ചേത്തനുക്രൂരതാ സ്യാൽ. ൩൦

ലഗ്നാധിപൻ അഷ്ടമത്തിൽ ക്രൂരരാശിയിൽ നിന്നാൽ ദേഹത്തിന് പലവിധ കഷ്ടതകളും, ലഗ്നാംശരാശിനാഥന്റെ നവാംശകാധിപനും ക്രൂരഗ്രഹമായാൽ തനുക്രൂരത്വം ഉണ്ടാകും.

മദ്ധ്യസ്ഥേ രിപുഖേടയോസ്തനുപതൗ ജാതോഽതിഭീതോ ഭവേൽ
കേന്ദ്രേ ലഗ്നഗതേഽഥവാ ഫണിപതൗ ദുഃസ്ഥേ വിലഗ്നാധിപേ
തൽപാകേ തദരീശഭുക്തിസമയേ വൈകല്യമംഗേ വദേൽ
ലഗ്നേ ശത്രുപതൗ ഫണിരാജയുതേ ദേഹവ്രണം ദേഹിനാം.

ലഗ്നാധിപൻ ശത്രുഗ്രഹങ്ങളുടെ മദ്ധ്യത്തിൽ നിന്നാൽ ഭയശീലനും, ലഗ്നത്തിൽ കേന്ദ്രത്തിലോ രാഹുവോ നില്ക്കുകയും ലഗ്നാധിപൻ അനിഷ്ടസ്ഥാനത്തിൽ നില്ക്കുകയും ചെയ്താൽ അതാതിന്റെ ദശയിൽ ആറാംഭാവാധിപന്റെ അപഹാരത്തിൽ അംഗത്തിന് വൈകല്യവും, ആറാംഭാവാധിപൻ രാഹുകേതുക്കളോടുകൂടി ലഗ്നത്തിൽനിന്നാൽ ദേഹത്തിന് വ്രണവും സംഭവിക്കും.

ബലൈർവിഹീനേ യദി ലഗ്നനാഥേ
കേന്ദ്രത്രികോണേ സതി ലഗ്നമാൻ സ്യാൽ
ലഗ്നേശപാധിഷ്ഠിതരാശിനാഥേ
ദുഃസ്ഥാനഗേ ദുർബ്ബലദേഹവാൻ സ്യാൽ ൩൨

ലഗ്നാധിപൻ ബലഹീനനായിട്ട് കേന്ദ്രത്തിലോ ത്രികോണത്തിലോ നില്ക്കുകയും ലഗ്നാധിപൻ നില്ക്കുന്ന രാശിയുടെ അധിപൻ അനിഷ്ടസ്ഥാനത്തിൽ നില്ക്കുകയും ചെയ്താൽ ദേഹത്തിന് ബലമില്ലാത്തവനായി ഭവിക്കും.

സക്രൂരോ ദേഹപോ ദേഹസൗഖ്യം ഹന്ത്യരിരന്ധ്രഗഃ
സാരീശേ ദേഹപേ ദുഃസ്ഥേ ലഗ്നസ്ഥേ വാഥ രോഗവാൻ

ലഗ്നാധിപൻ പാപനോടുകൂടി ആറിലോ അഷ്ടമത്തിലോ നിന്നാൽ ദേഹസുഖഹാനിയും, അഷ്ടമാധിപനോടുകൂടി അനിഷ്ടസ്ഥാനത്തിലോ ലഗ്നത്തിലോ നിന്നാൽ രോഗവും ഉണ്ടാകും.

ലഗ്നേ സപാപേ ലഗ്നേശേ ബലഹീനേപി രോഗവാൻ
ലഗ്നേശേ ദുർബ്ബലേ കോപീ നിർവ്യാധിഃ കേന്ദ്രകോണഗേ ൩൪

ലഗ്നത്തിൽ പാപന്മാർ നിന്നാലും ലഗ്നാധിപൻ ബലഹീനനായി നിന്നാലും രോഗിയാകും. ലഗ്നാധിപൻ ദുർബ്ബലനായിട്ട് കേന്ദ്രത്രികോണങ്ങളിൽ നിന്നാൽ വ്യാധിയില്ലാത്തവനാണെങ്കിലും കോപിയായുംതീരും.

ലഗ്നേശസ്ഥാംശനാഥേ തു കേന്ദ്രകോണോച്ചസംയുതേ
ലാഭേ വാ ബലസംയുക്തേ ത്രിംശദബ്ദാൽ പരം സുഖം

ലഗ്നാധിപൻ നിന്ന നവാംശകപതി കേന്ദ്രത്തിലോ ത്രികോണത്തിലോ ഉച്ചത്തിലോ പതിനൊന്നിലോ ബലവാനായി നിന്നാൽ മുപ്പതു വയസ്സിനുമേൽ സുഖം അനുഭവിക്കും.

ലഗ്നേ രവ്യാദിസംദൃഷ്ടേ പാതശഃ ഫലമുച്യതേ
രാജസേവീ പിതൃധനോ ജലപണ്യോ മഹാധനഃ ൪൩

ലഗ്നത്തിൽ സൂര്യദൃഷ്ടിയുണ്ടായാൽ രാജസേവിയും പിതൃസമ്പത്തുള്ളവനും ചന്ദ്രദൃഷ്ടിയുണ്ടായാൽ ജലംവഴി കച്ചവടം ചെയ്യുന്നവനും മഹാധനവാനും ആയിത്തീരും.

ധാർമ്മികഃ സ്ഥൂലശിരസ്ഃ സ്യാദ്വിദ്യാശില്പീ യശോന്വിതഃ
രാജപൂജ്യോ വ്രതയുതോ വേശ്യാസക്തോ ധനീ സുഖീ ൪൪

ലഗ്നത്തിന് കുജദൃഷ്ടിയുണ്ടായാൽ ധാർമ്മികനും ശിരസ്സിന്നു വണ്ണമുള്ളവനും, ബുധദൃഷ്ടിയുണ്ടായാൽ വിദ്യയും ശില്പവും കീർത്തിയും ഉള്ളവനും ഗുരു നിന്നാൽ രാജപൂജ്യനും വ്രതമുള്ളവനും ശുക്രൻ നിന്നാൽ വേശ്യാസക്തനും ധനിയും സുഖിയും ആയിത്തീരും.

മന്ദദൃഷ്ടേ വിലഗ്നേ തു വൃദ്ധസ്ത്രീമലിനഃ ഖലഃ
കേനാപ്യദൃഷ്ടം ലഗ്നം ചേൽ രാശിഗ്രഹവശാദ്വദേൽ ൪൫

ലഗ്നത്തിന് ശനിദൃഷ്ടിയുണ്ടെങ്കിൽ വൃദ്ധസ്ത്രീരതനും മലിനവേഷനും ആയിത്തീരും. ലഗ്നത്തിന് ഒരു ഗ്രഹത്തിന്റെ ദൃഷ്ടിയുമില്ലെങ്കിൽ ലഗ്നം ലഗ്നാധിപൻ ഇവയുടെ ബലത്തിനൊത്തു പറയണം.

ലഗ്നാദ്ധാമീകരിഃഫേഷു രാജാ തൽപ്രിയോ വാ ധനീ സുഖീ
സൗമ്യേക്ഷിതേഽഖിലം സൗഖ്യം പാപദൃഷ്ടേ തദശോഭനം

ലഗ്നത്തെ ലഗ്നാധിപൻ നോക്കിയാൽ രാജാവോ രാജപ്രിയനായോ ധനവും സുഖവും ഉള്ളവനായോ തീരും. ലഗ്നത്തിന് ശുഭദൃഷ്ടിയുണ്ടെങ്കിൽ സർവ്വവും ശുഭമായും, പാപദൃഷ്ടിയുണ്ടെങ്കിൽ അശുഭമായും ഇരിക്കും.

സുഖീ ലഗ്നേ ദ്വ്യാദിദൃഷ്ടേ സർവ്വദൃഷ്ടേ നൃപോ ഭവേൽ
ലഗ്നേ ത്രയശ്ശുഭാ രാജാ ദുഃഖീ പാപത്രയഗ്രഹേ ൪൬

ലഗ്നത്തിൽ രണ്ടു ഗ്രഹങ്ങൾ നോക്കിയാൽ സുഖിയായും, സകല ഗ്രഹങ്ങളും നോക്കിയാലും മൂന്നു ശുഭന്മാർ നോക്കിയാലും രാജാവായും മൂന്നു പാപന്മാർ നോക്കിയാൽ ദുഃഖിയായും തീരും.

ലഗ്നാധിപോഽതിബലവാനശുഭൈരദൃഷ്ടഃ
കേന്ദ്രസ്ഥിതഃ ശുഭഖഗൈരവലോക്യമാനഃ
മൃത്യും വിധൂയ വിദധാതി സുദീർഘമായുഃ
സാർദ്ധം ഗുണൈർബഹുഭിരൂർജ്ജിതയാ ച ലക്ഷ്മ്യാ ൪൭

ലഗ്നാധിപന് അതിബലവും, പാപദൃഷ്ടിയില്ലായ്കയും, കേന്ദ്രസ്ഥിതിയും, ശുഭദൃഷ്ടിയും ഉണ്ടായിരിക്കുകയും ചെയ്താൽ മൃത്യുവിനെ നീക്കി ദീർഘായുസ്സും വളരെ ഗുണവും സമ്പത്തും സിദ്ധിക്കും.

ദ്വിതീയഭാവഫലം—

വിത്തം നേത്രം മുഖം വിദ്യാ വാക്കുടുംബാശനാനി ച
ദ്വിതീയസ്ഥാനജന്യാനി ക്രമാൽ ജ്യോതിർവിദോ വിദുഃ ൬൯

ധനം, നേത്രം, മുഖം, വിദ്യ, വാക്ക്, കുടുംബം, ഭക്ഷണം ഇവയെ രണ്ടാംഭാവം കൊണ്ടു ചിന്തിക്കണം.

വിത്തായയോർദ്വയരാശ്യോഃ പതിയുതാ വിത്താധികോ ജായതേ
ലഗ്നസ്ഥൌ ധനലാഭപൌ നിജസ്വോച്ചഗതൌ ത്രികോണേ തഥാ
തദ്വല്ലാഭധനാധിപൌ കേന്ദ്രഗതാവന്യോന്യമിഷ്ടഗ്രഹൈഃ
ലഗ്നേശേ ധനലാഭരാശിപയുതേ ലഗ്നേ ബഹുദ്രവ്യവാൻ ൭൦

൨, ൧൧, ലഗ്നം ഇവ ഭാവങ്ങളിൽ സ്വപതികൾ നിന്നാൽ വളരെ ധനവാനായിത്തീരും. ൨-ാം ഭാവാധിപനും ൧൧-ാം ഭാവാധിപനും ൧൧-ൽ നില്ക്കുകയും സ്വക്ഷേത്രം ഉച്ചം, ബന്ധുക്ഷേത്രം ത്രികോണം ഇവയിൽ നില്ക്കയോ തമ്മിൽ ബന്ധുക്കളായിട്ട് ലഗ്നത്തിൽ നില്ക്കയോ, ലഗ്നാധിപൻ ധനലാഭാധിപന്മാരോടുകൂടി ലഗ്നത്തിൽ നില്ക്കയോ ചെയ്താലും വളരെ ധനമുള്ളവനായിത്തീരും.

ധനോപയാതഃ പ്രഥമോऽഥ ദൃഗ്-
ഗ്രഹോ ദ്വിതീയോ ധനപസ്തൃതീയഃ
തത്പാകഭുക്തൌ ധനലാഭമേതി
ക്രമേണ തത്കാരകവർഗ്ഗമൂലാൽ ൭൧

രണ്ടാമിടത്തു നില്ക്കുന്ന ഗ്രഹം, അവിടെ നോക്കുന്ന ഗ്രഹം, ധനാധിപൻ, ഈ മൂന്നു ഗ്രഹങ്ങളുടെ ദശാപഹാരങ്ങളിൽ ക്രമേണ അതതു കാരകവർഗ്ഗമൂലമായ ധനലാഭം ഉണ്ടാകും.

ധനസ്ഥേ യദി ലഗ്നേശേ നിധിമാൻ ബലസംയുതേ
ദുർബ്ബലേ പാപസംയുക്തേ വഞ്ചനാദിഫലം വദേൽ ൭൨

ലഗ്നാധിപൻ രണ്ടിൽ ബലവാനായി നിന്നാൽ നിധിലാഭമുള്ളവനായിത്തീരും. ബലമില്ലാത്തവനായി പാപന്മാരോടുകൂടി നിന്നാൽ വഞ്ചനാദിഫലത്തെ പറയണം.

ധനസ്ഥിതഃ പാപദൃശാ സമേതഃ
സപത്നനീചാർക്കകരാഭിതപ്തഃ
തത്പാകഭുക്തൌ ധനനാശമാഹുഃ
സഗോചരേ ദുഷ്ടഫലാന്വിതോ വാ ൭൩

രണ്ടാംഭാവത്തിൽ നില്ക്കുന്ന ഗ്രഹത്തിന്, പാപദൃഷ്ടി, ശത്രുയോഗം, നീചം, മൌഢ്യം ഇവ ഉണ്ടെങ്കിൽ ആ ഗ്രഹത്തിന്റെ ദശാപഹാരങ്ങളിൽ ധനനാശമോ ഗോചരവശാൽ അനിഷ്ടഫലമോ സിദ്ധിക്കും.

കുടുംബഭാവേ ബഹുഖേടയുക്തേ
ധനപ്രദേ വ്യോമചരേ ബലാഢ്യേ
സ്വതുംഗമിത്രസ്വഗൃഹോപഗേ വാ
ധനം സമേത്യാമരണാന്തമാഹുഃ ൭൪

രണ്ടാംഭാവത്തിൽ വളരെ ഗ്രഹങ്ങൾ ഉണ്ടായിരിക്കയോ രണ്ടാംഭാവാധിപൻ ബലവാനായി ഉച്ചം, ബന്ധുക്ഷേത്രം, സ്വക്ഷേത്രം ഇവ സ്ഥാനങ്ങളിൽ നില്ക്കയോ ചെയ്താൽ മരണംവരെ ധനവാനായിരിക്കും.

രണ്ടാംഭാവാധിപനോ ഏഴാംഭാവാധിപനോ ലഗ്നാധിപനോ ഉച്ചം സ്വക്ഷേത്രം മുതലായവയോടുകൂടി നിന്നാൽ സൌശീല്യമുള്ള ഒരു ഭൃത്യ ഉണ്ടായിരിക്കും.

ഭുക്തിസ്ഥാനപതൌ സിതേന്ദുസഹിതേ ലഗ്നാദികേന്ദ്രസ്ഥിതേ
രൌപ്യം പാത്രമുപൈതി കാഞ്ചനമയം ജീവേന്ദുശുക്രാന്വിതേ
ഭുക്തിസ്ഥാനപമേഷപൌ ശനിയുതൌ ലോഹാദിപാത്രം വദേൽ
ഭൌമേ പാപനിരീക്ഷിതേ ധനഗതേ ജാതഃ കദന്നാശികഃ. ൩൦

രണ്ടാംഭാവാധിപൻ, ശുക്രചന്ദ്രന്മാരോടുകൂടി ലഗ്നാദികേന്ദ്രങ്ങളിൽ നിന്നാൽ വെള്ളിപ്പാത്രവും; വ്യാഴം ചന്ദ്രൻ ശുക്രൻ ഇവരോടുകൂടി നിന്നാൽ സ്വർണ്ണപ്പാത്രവും; രണ്ടാംഭാവാധിപനും ലഗ്നാധിപനും ശനിയോടുകൂടി നിന്നാൽ ഇരുമ്പുപാത്രവും ലഭിക്കും. കുജൻ പാപദൃഷ്ടിയോടുകൂടി രണ്ടിൽ നിന്നാൽ കുത്സിതമായ അന്നം മുതലായവയെ ഭുജിക്കും.

ബഹ്വാശനോ ഭുക്തിപതൌ സപാപേ
മാന്ദ്യാഗ്നിദണ്ഡായുധകാലഭാഗേ
നീചാംശകേ പാപനിരീക്ഷിതേ ച
ശുഭൈർന്ന യോഗസ്സഹിതേക്ഷിതേ ച. ൩൧

രണ്ടാംഭാവാധിപൻ പാപന്മാരോടും, മാന്ദ്യഗ്ന്യംശം, ദണ്ഡായുധാംശം, കാലാംശം മുതലായ കഷ്ടാംശങ്ങളുടെ ദ്രേക്കാണങ്ങളോടും നീചാംശകം, പാപദൃഷ്ടി ഇവയോടുകൂടി നിന്നാൽ വളരെ ഭക്ഷിക്കുന്നവനായിത്തീരും. ശുഭയോഗദൃഷ്ടികൾ ഉണ്ടെങ്കിൽ ബഹുഭക്ഷിയായി ഭവിക്കയില്ല.

ഭുക്തിസ്ഥാനേ ശുഭയുതേ തദീശേ ശുഭസംയുതേ
ശുഭഗ്രഹേണ സന്ദൃഷ്ടേ സുഖഭുക് സ നരോ ഭവേൽ. ൩൨

രണ്ടാംഭാവത്തിനും രണ്ടാംഭാവാധിപനും ശുഭയോഗവും ദൃഷ്ടിയും ഉണ്ടായാൽ സുഖഭോജിയായിത്തീരും.

പരാന്നഭുക് തദീശേ തു നീചശത്രുസമന്വിതേ
നീചഖേചരസന്ദൃഷ്ടേ തദുച്ഛിഷ്ടപരായണഃ ൩൩

രണ്ടാംഭാവാധിപന് നീചം ശത്രുക്ഷേത്രസ്ഥിതി ഇവയുണ്ടെങ്കിൽ പരാന്നം ഭക്ഷിക്കുന്നവനായും, നീചഗ്രഹദൃഷ്ടിയുണ്ടെങ്കിൽ അന്യരുടെ ഉച്ഛിഷ്ടം തിന്നുന്നവനും ആയിത്തീരും.

കാലോചിതാശനോ ഭുക്തിനാഥേ ലഗ്നേശവീക്ഷിതേ
പാപഗ്രഹേണ സന്ദൃഷ്ടേ നീചാംശാദിയുതേ ന തു. ൩൪

രണ്ടാംഭാവാധിപന് ലഗ്നാധിപദൃഷ്ടിയുണ്ടെങ്കിൽ കാലോചിതമായി ഭക്ഷിക്കുന്നവനും, പാപഗ്രഹദൃഷ്ടി, നീചാംശം മുതലായവയുമുണ്ടെങ്കിൽ കാലോചിതമായി ഭക്ഷിക്കാത്തവനും ആയിത്തീരും.

സ്വല്പാശീ ശുചികാമഃ സ്യാൽ ഭുക്തിനാഥേ ശുഭഗ്രഹേ
സോച്ചേ ച ശുഭേന സന്ദൃഷ്ടേ മൃദ്വംശാദിസമന്വിതേ. ൩൫

രണ്ടാംഭാവാധിപൻ ശുഭഗ്രഹമാകയും, ഉച്ചം ശുഭദൃഷ്ടി മൃദ്വംശം മുതലായ സൌമ്യാംശം ഇവയോടുകൂടിയിരിക്കയും ചെയ്താൽ ശുചിയായി സ്വല്പം ഭക്ഷിക്കുന്നവനായിത്തീരും.

ശക്തിസ്ഥാനാധിപേ മന്ദേ തദീശേ വാക്സമാഗതേ
നീചേക്ഷ്യനനാ ദ്രഷ്ടേ ശ്രോൽസുക് സതതം നരഃ ൩൭

മൂന്നാംഭാവാധിപൻ ശനിയായിരിക്കയോ തന്നിൽതന്നെ നീചനായി ശനി ദൃഷ്ടിയോടുകൂടി നില്ക്കയോ ചെയ്യുക എന്നും ശ്രവണം മുട്ടുന്നവനായിത്തീരും.

സിംഹാസനാംശേ യദി ദേവപൂജ്യേ
ശുക്രേ യദാ ഗോപുരഭാഗയുക്തേ
പാരാവതാംശേ ധനപേ ബലാഢ്യേ
ജാതസ്ത്വസംഖ്യശ്രുതിരക്ഷകഃ സ്യാൽ ൩൮

ഇതി ജാതകപാരിജാതേ ഏകാദശോഽധ്യായഃ

ഗുരു സിംഹാസനാംശത്തിലും ശുക്രൻ ഗോപുരാംശത്തിലും രണ്ടാംഭാവാധിപൻ ബലവാനായി പാരാവതാംശത്തിലും നിന്നാൽ അസംഖ്യം ശ്രുതികളെ രക്ഷിക്കുന്നവനായി തീരും.

ഇങ്ങനെ ജാതകപാരിജാതത്തിൽ ൧൧-ാം അദ്ധ്യായത്തിന്റെ
വ്യാഖ്യാനം സമ്പൂർണ്ണം.

---

## അഥ ദ്വാദശോഽധ്യായഃ

---

അഥ തൃതീയഭാവഫലം —

ജ്യേഷ്ഠാനുജസ്ഥിതിപരാക്രമസാഹസാനി
കർണ്ണസ്വരശ്രുതിവരാഭരണാംശുകാനി
ധൈര്യം ച വീര്യബലമൂലഫലാശനാനി
വക്ഷ്യേ തൃതീയഭവനാൽ ക്രമശോഽഖിലാനി ൧

ജ്യേഷ്ഠൻ, അനുജൻ, സ്ഥിതി, പരാക്രമം, സാഹസം, ചെവി, സ്വരം, ശ്രുതി, ശ്രേഷ്ഠമായ ആഭരണം, വസ്ത്രം, ധൈര്യം, വീര്യം, ബലം, മൂലഫലാശനം ഇവയെല്ലാം തൃതീയഭാവംകൊണ്ട് പറവാൻ ഭാവിക്കുന്നു.

ഭ്രാതൃസ്ഥാനം തൃതീയം ച നവൈകാദശസപ്തമം
തദധീശരായം ച ഭ്രാതൃലാഭോ ഭവേന്നൃണാം ൨

൩, ൯, ൧൧, ൭ ഈ നാലു ഭാവങ്ങളെക്കൊണ്ട് സഹോദരന്മാരെ ചിന്തിക്കണം. അതതു ഭാവാധിപന്മാരിൽ സഹോദരലാഭം സിദ്ധിക്കും.

ഭ്രാതൃസ്ഥാനേശരാശിസ്ഥൽഭാവസ്ഥഖേചാരിണാം
മദ്ധ്യേ ബലസമേതസ്യ ദശാ സോദരവൃദ്ധിദാ ൩

മൂന്നാംഭാവാധിപൻ, ൩-ാം ഭാവം, ൩-ാം ഭാവത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ ഇവരിൽവെച്ചു ബലാധിക്യമുള്ളവന്റെ ദശയിൽ സഹോദരവൃദ്ധിയുണ്ടാകും.

ഭൌമോ ബലവിഹീനശ്ചേൽ ദീർഘായുർഭ്രാതൃമാൻ ഭവേൽ
വിലഗ്നതോ ബലീ യസ്യ കാരകഃ സ പ്രദിഷ്ടഃ സ്മൃതഃ ൪

കുജൻ ബലഹീനനാണെങ്കിലും ലഗ്നത്തിൽനിന്ന് ഒരു ഗ്രഹം ബലവാനായി ൩-ൽ നിന്നാൽ അവൻ സോദരകാരകനും ദീർഘായുസ്സുള്ള സഹോദരന്മാരെ കൊടുക്കുന്നവനും ആയിത്തീരും.

ജന്മകാലേ ഗുണീ പ്രാണീ കാരകോ യസ്സുഖോദികൃൽ
ക്ഷയകാരീ വിപദ്ധ്വാസേ ഭാവപോ വിബലാധികഃ ൫

ജനനകാലത്തിൽ സോദരകാരകനായ ഗ്രഹം ബലവാനായി കേന്ദ്രസ്ഥാനത്തിൽ നിന്നാൽ സോദരസൌഖ്യവും, ബലഹീനനായി ദുഃസ്ഥാനങ്ങളിൽ നിന്നാൽ സോദരനാശവും സംഭവിക്കും.

സോദരേശകുജൌ നാശം ഗതൌ ചേൽ സോദരക്ഷയഃ
പാപർക്ഷഗൌ സപാപൌ വാ ഭ്രാതൄനല്പാദ്യ നാശയേൽ ൬

മൂന്നാംഭാവാധിപനും കുജനും അഷ്ടമത്തിൽ നിന്നാൽ സോദരക്ഷയം സംഭവിക്കും. ഇവർ പാപരാശിയിലിരിക്കുകയോ പാപയോഗമോ ഉണ്ടായാൽ ഭ്രാതാക്കൾ ഉണ്ടായിട്ടും മരിക്കുകയും ചെയ്യും.

നീചാസ്തഗൌ സോദരകാരകാഖ്യൌ
നീചാംശഗൌ നീചസമാഗതൌ വാ
ക്രൂരസ്യ ഷഷ്ട്യംശഗതൌ തദാനീം
ഭ്രാതൄൻ സമുൽപാദ്യ വിനാശയേതാം ൭

മൂന്നാംഭാവാധിപനും സോദരകാരകനും നീചം, മൌഢ്യം, നീചാംശം, നീചയോഗം, ക്രൂരഷഷ്ട്യംശം ഇവയുള്ളവരായാൽ സഹോദരന്മാർ ഉണ്ടായിട്ട് മരിക്കും.

അതിക്രൂരസമായുക്തേ ഭാവേ വാ കാരകേഽപി വാ
തൽഭാവനായകേ വാപി ബാല്യേ സോദരനാശനം ൮

സോദര (൩-ാം) ഭാവമോ സോദരകാരകനോ ൩-ാംഭാവാധിപനോ അതിക്രൂരഗ്രഹങ്ങളോടു യുക്തമായാൽ ബാല്യത്തിൽ സോദരനാശം സംഭവിക്കും.

ധനേശ്വരേ നാശഗതേ ബലാഢ്യേ
പാപാന്വിതേ സോദരകാരകാഖ്യേ
തന്മാതൃകാരഗ്രഹസംയുതേ ച
സാപത്ന്യമാതുസ്സഹജാ ഭവന്തി ൯

രണ്ടാംഭാവാധിപൻ ബലവാനായി അഷ്ടമത്തിലും സോദരകാരകഗ്രഹം പാപന്മാരോടുകൂടിയും മാതൃകാരകഗ്രഹത്തോടുകൂടിയും നിൽക്കുകയും ചെയ്താൽ തന്റെ ചെറിയമ്മയുടെയോ വലിയമ്മയുടെയോ സോദരന്മാർ ഉണ്ടാകും. (തന്റെ അമ്മയ്ക്ക് സഹോദരന്മാർ ഉണ്ടാകയില്ല എന്നു ഭാവം.)

ഭ്രാതൃസ്ഥാനേ യദി ഗുരുയുതേ സോദരാണാം ചിരായുഃ
പാപാക്രാന്തേ സഹജഭവനേ പാപദൃഷ്ടേ വിനാശം
ജ്യേഷ്ഠം ഹന്തി ദ്യുമണിരനുജസ്ഥാനഗഃ പാപദൃഷ്ടഃ
സൌരസ്സ്വസ്യാനുജമവനിജോ ഹന്തി സർവ്വാൻ കനിഷ്ഠാൻ

അന്യോന്യമിഷ്ടവിപുലം തു സഹോദരാണാം
ലഗ്നാധിപേന സഹിതേ യദി സോദരേശേ
അന്യോന്യമിഷ്ടസുഖദൌ യദി തൌ ബലാഢ്യൌ
ലഗ്നേ ഽഥവാ സഹജഭേ ന വിഭാഗമാഹുഃ ൨൬

മൂന്നാംഭാവാധിപനും ലഗ്നാധിപനും ഒന്നിച്ചുനിന്നാൽ സോദരന്മാർ തമ്മിൽ പരസ്പരം സ്നേഹമായിരിക്കും. അവർ അന്യോന്യബന്ധുക്കളായി ബലവാന്മാരായി ലഗ്നത്തിലോ മൂന്നിലോ നിന്നാൽ സോദരന്മാർ തമ്മിൽ ഭാഗിക്കാതെ ഒരുമിച്ചു സ്നേഹമായി താമസിക്കും.

ലഗ്നേശാനുജനായകൌ വിബലിനാവന്യോന്യശത്രുഗ്രഹൌ
ദുശ്ചിക്യസ്ഥിതകാരകൌ ച യദി വാ ദുഃസ്ഥാനഗൌ ദുർബലൌ
തത്പാകേ സഹജപ്രമാദകലഹം തന്നാശമർത്ഥക്ഷയം
തദ്ഭേദോപഗതോപഭേദകലഹക്ഷോഭാദിസർവ്വം വദേൽ. ൨൭

ലഗ്നാധിപനും മൂന്നാംഭാവാധിപനും ബലമില്ലാതെ പരസ്പരശത്രുക്കളായിരിക്കയോ, മൂന്നിൽ നില്ക്കുന്ന ഗ്രഹവും സഹോദരകാരകനും അനിഷ്ടസ്ഥാനത്തിൽ ദുർബലന്മാരായിരിക്കയോ ചെയ്താൽ അവരുടെ ദശാപഹാരങ്ങളിൽ സോദരപ്രമാദത്താൽ കലഹം, സോദരനാശം, ധനക്ഷയം, അതു ഗ്രഹങ്ങൾക്ക പാകത്തിലുള്ള ഭിന്നിപ്പുകൊണ്ടുള്ള ഭേദം, ക്ഷോഭം ഇവയെല്ലാം ഉണ്ടാകും.

ഗുരുദ്രേക്കേ ഽബ്ജജേ ശുക്രേ ഭ്രാതൃരക്ഷണതൽപരഃ
രവിദ്രേക്കേ ബുധേ സോദരസ്വഹ്നാശകരോ ഭവേൽ ൨൮

മൂന്നിൽ നില്ക്കുന്ന ശുക്രൻ ഗുരുദ്രേക്കാണത്തിലായാൽ അവൻ സോദരരക്ഷണത്തിൽ തല്പരനായും, മൂന്നിൽ നില്ക്കുന്ന ബുധൻ സൂര്യദ്രേക്കാണത്തിലായാൽ ബന്ധുക്കൾക്കു നാശത്തെ ചെയ്യുന്നവനായും തീരും. ബുധന്റെ സൂര്യദ്രേക്കാണ അസംഭാവ്യമാണ്.

ഭ്രാതൃസ്ഥാനായകകാരകാണാം
നീചാരിദുഃസ്ഥാനസമന്വിതാനാം
ദൃക്കേത്ര ദശായാം ധനസന്താപനാശം
പരാജയം ഭ്രാതൃവിനാശമാഹുഃ ൨൯

മൂന്നിൽ നില്ക്കുന്ന ഗ്രഹം, മൂന്നാംഭാവാധിപൻ, സഹോദരകാരകൻ, ഇവർ നീചം, ശത്രുക്ഷേത്രം, അനിഷ്ടസ്ഥാനം ഇവയിൽ ഏവിടെയെങ്കിലും നിന്നാൽ അവരുടെ ദശാപഹാരങ്ങളിൽ ധനനാശം, മനോദുഃഖം, തോൽവി, സോദരനാശം ഇവ സംഭവിക്കും.

സ്ഫുടയോഗം —

ലഗ്നേശസ്ഫുടതോ വിശോധ്യ സഹജസ്ഥാനാധിപസ്യ സ്ഫുടം
തന്നക്ഷത്രഗതേ ശനൌ തു മരണം തത്സോദരാണാം വദേൽ
തസ്മാദ്ദ്വിസ്ഫുടതസ്സമാന്ദ്യഹിതം ഭൌമം ച സംശോധിതേ
രാശൌ ഭാനുസുതേ തഥൈവ ച ചതുർയോഗസ്ഫുടാംശേ ഽഥവാ

ലഗ്നാധിപസ്ഫുടത്തിൽനിന്ന് മൂന്നാംഭാവാധിപന്റെ സ്ഫുടത്തെ ശോധിച്ചുവരുന്ന നക്ഷത്രത്തിൽ ശനി വരുന്ന കാലത്തോ, അവരുടെ രണ്ടുപേരുടെയും സ്ഫുടം കൂട്ടി അതിൽനിന്ന് പത്താംഭാവാധിപന്റെയും ചൊവ്വായുടെയും സ്ഫുടത്തെ കുറച്ചുവരുന്ന രാശിയിൽ ശനി ചെല്ലുന്ന കാലത്തോ മുൻപറഞ്ഞ

നീചമൂഢാരിപാപരാശിഗേ
പാപഖേചരയുതേ ഥ സാഹസീ. ൪൧

മൂന്നാംഭാവാധിപന്റെ സൌമ്യവർഗ്ഗസ്ഥിതി, ബലം ഇവയുണ്ടെങ്കിൽ സൽഗുണനായും, നീചം, മൌഢ്യം, ശത്രുക്ഷേത്രസ്ഥിതി, പാപരാശിസ്ഥിതി, പാപഗ്രഹയോഗം, ഇവയുണ്ടെങ്കിൽ സാഹസകർമ്മം ചെയ്യുന്നവനായും തീരും.

ശൗര്യാധിപേ രാഹുസമേതരാശി-
നാഥാന്വിതേ രാഹുയുതേ വിലഗ്നേ
സർപ്പാൽഭയം വിക്രമരാശിനാഥേ
ബുധേന യുക്തേ ഗളരോഗഭാക്‌സ്യാൽ ൪൨

മൂന്നാംഭാവാധിപൻ, രാഹു നിൽക്കുന്ന രാശിയുടെ അധിപനോടോ രാഹുവിനോടോ കൂടി ലഗ്നത്തിൽ നിന്നാൽ സർപ്പഭയവും, ബുധനോടുകൂടി നിന്നാൽ കണ്ഠരോഗവും ഉണ്ടാകും.

പാപേ തൃതീയേ ഗളരോഗമത്ര
വദന്തി മാന്ദ്യാദിയുതേ വിശേഷാൽ
ഭൗമാന്വിതേ ഭാനുസുതേ ബലാഢ്യേ
തൃതീയരാശൗ യദി കണ്ഠരോഗഃ ൪൩

മൂന്നിൽ പാപൻ നിന്നാൽ കണ്ഠരോഗമുണ്ടാകും. മാന്ദി ഗുളികൻ, രാഹു, കേതു ഇവരോടുകൂടി നില്ക്കയാണെങ്കിൽ വിശേഷിച്ചും കണ്ഠരോഗമുണ്ടാകും. ശനി, കുജനോടുകൂടി ബലവാനായി മൂന്നിൽനിന്നാൽ കഴുത്തിൽ രോഗമുണ്ടാകും.

വിക്രമേശസ്തു ലഗ്നം ഗതശ്ചേൽ ശോഷിതിസ്സൂചകഃ
രാഹുണാ വാ ഫണിക്രാന്തരാശിപേനയുതോ യദി. ൪൪

മൂന്നാംഭാവാധിപനും വ്യാഴവും, ലഗ്നത്തിൽ നിന്നാലും, രാഹുവിനോടോ രാഹുസ്ഥിതരാശ്യധിപനോടുകൂടി ലഗ്നത്തിൽ നിന്നാലും ശോഷിതി ഉണ്ടാകും.

സ ബുധോ വിക്രമപതിർഗളരോഗകരോ ഭവേൽ
സോമജേഽരിനീചഗേ പാപേ സോദരാഭാവോ വിഷാശനാൽ

മൂന്നാംഭാവാധിപൻ ബുധനോടുകൂടി നിന്നാൽ കണ്ഠരോഗവും, ശത്രുക്ഷേത്രത്തിലോ നീചത്തിലോ നില്ക്കുന്ന പാപൻ മൂന്നിൽനിന്നാൽ വിഷഭക്ഷണനിമിത്തം സഹോദരന്റെ മരണവും ഉണ്ടാകും.

ബുധേന ജീവേന യുതേക്ഷിതേ വാ
തൃതീയരാശൗ ബലസംയുതേ ച
തൽകേന്ദ്രഗേ മന്ത്രിണി ബോധനേ വാ
കണ്ഠസ്വരം ചാതതരം സമേതി. ൪൫

വ്യാഴമോ ബുധനോ മൂന്നിൽ നില്ക്കയോ നോക്കുകയോ ചെയ്താലും, ആ ഭാവത്തിനു ബലമുണ്ടായിരുന്നാലും മൂന്നാംഭാവത്തിന്റെ കേന്ദ്രത്തിൽ ഗുരുവോ ബുധനോ നിന്നാലും സ്വരം നന്നായിരിക്കും.

തൃതീയേ സൗമ്യസംയുക്തേ സൗമ്യഖേചരവീക്ഷിതേ
തദീശേ ശുഭസംയുക്തേ കണ്ഠയോർഭൂഷണം വദേൽ. ൪൬

വിദ്യാഗാരേശൗ നിജപതിയുതേ സൗമ്യയുക്തേക്ഷിതേ വാ
ജാതോ വിദ്യാവിനയചതുരശ്ചന്ദ്രസൂനൗ ബലിഷ്ഠേ
ക്രൂരസ്ഥേ പാപമദ്ധ്യേ പരസഹിതേ പാപദൃഷ്ടേ തദീശേ
വിദ്യാഹീനോ ഭവതി മനുജഃ പാപരാശിസ്ഥിതേ വാ. ൬൦

നാലാംഭാവാധിപൻ നാലിൽനിന്നാലും, അതിനെ ശുഭഗ്രഹങ്ങൾ നോക്കിയാലും, ബുധൻ ബലവാനായിരുന്നാലും, ജാതൻ വിദ്യ വിനയം ഇവയുള്ളവനാകും. നാലാംഭാവാധിപന്ന് ക്രൂരമദ്ധ്യസ്ഥിതി, പാപഗ്രഹയോഗങ്ങൾ, പാപരാശിസ്ഥിതി ഇവയുണ്ടായിരുന്നാൽ വിദ്യയില്ലാത്തവനാകും ഫലം.

വിദ്യാസ്ഥാനപജീവചന്ദ്രതനയാഃ ഷഷ്ഠത്രിവ്യയായുഃസ്ഥിതാ
വിദ്യാബുദ്ധിവിവേകഹീനഫലദാ നീചാരിഗാ വാ യദി
സ്വോച്ചസ്വർക്ഷഗതാസ്ത്രികോണഗൃഹഗാഃ കേന്ദ്രസ്ഥിതാ വാ യദി
ശ്രീവിദ്യാവിനയാദിയുക്തിനിപുണോ രാജാധിരാജപ്രിയഃ ൬൧

നാലാംഭാവാധിപൻ, വ്യാഴം, ബുധൻ ഇവർ ൬, ൩, ൧൨, ൮ ഇവ ഭാവങ്ങളിലോ, നീചം, ശത്രുക്ഷേത്രം ഇവയിലോ നിന്നാൽ വിദ്യ, ബുദ്ധി, വിവേകം ഇവ ഇല്ലാത്തവനാകും, ഉച്ചം, സ്വക്ഷേത്രം, ത്രികോണം, കേന്ദ്രം ഇവയിൽ നിന്നാൽ വിദ്യാദികളിൽ സമർത്ഥനും, രാജപ്രിയനും ആകും ഫലം.

ശുക്രേ ബലിഷ്ഠേ യദി വാ ശശാങ്കേ
സൗമ്യേക്ഷിതേ ശോഭനഭാഗയുക്തേ
ചതുർത്ഥേ മാതൃഗൃഹേ ബലാഢ്യേ
മാതുശ്ചിരായുഃ സമുദാഹരന്തി. ൬൨

ശുക്രനോ ചന്ദ്രനോ ബലവും ശുഭയോഗദൃഷ്ടികളും കേന്ദ്രാദിസ്ഥാനസ്ഥിതിയും നാലാംഭാവത്തിന്ന ബലവും ഉണ്ടായിരുന്നാൽ ജാതന്റെ മാതാവിന്ന് ദീർഘായുസ്സുണ്ടായിരിക്കും.

മാതൃസ്ഥാനാധിപേ ഷഷ്ഠേ വ്യയേ വാ ബലവർജ്ജിതേ
ലഗ്നേ പാപേ പാപദൃഷ്ടേ മാതൃനാശം വദേൽ ബുധഃ ൬൩

നാലാംഭാവാധിപൻ ൬-ലോ ൧൨-ലോ ബലഹീനനായി നില്ക്കയും ലഗ്നത്തിന്ന് പാപഗ്രഹയോഗദൃഷ്ടികൾ ഉണ്ടായിരിക്കയും ചെയ്താൽ മാതാവ് മരിക്കും.

ക്ഷീണചന്ദ്രേഽഷ്ടമേ ഷഷ്ഠേ വ്യയേ വാ പാപസംയുതേ
പാതാളേ പാപസംയുക്തേ മാതൃഹാനിർന്ന സംശയഃ ൬൪

ക്ഷീണചന്ദ്രൻ എട്ടിലോ ആറിലോ പന്ത്രണ്ടിലോ പാപന്മാരോടുകൂടി നില്ക്കയും നാലിൽ പാപന്മാർ ഉണ്ടായിരിക്കയും ചെയ്താൽ നിശ്ചയമായും മാതൃമരണം സംഭവിക്കും.

മാതൃസ്ഥാനഗതേ മന്ദേ പാപഗ്രഹനിരീക്ഷിതേ
രന്ധ്രനാഥേഽരിനീചസ്ഥേ മാതൃനാശം വിനിർദ്ദിശേൽ ൬൫

ശനി, പാപഗ്രഹങ്ങളോടുകൂടി നാലിൽ നില്ക്കയും; അഷ്ടമാധിപൻ ശത്രുക്ഷേത്രത്തിലോ നീചത്തിലോ നില്ക്കയും ചെയ്താൽ മാതൃമരണം നിർദ്ദേശിക്കണം.

ഭ്രാതൃപുത്രഗതേ പാപേ പാതാളേശേഽരിനീചഗേ
ചന്ദ്രേ പാപസമായുക്തേ മാതൃരോഗം വിനിർദ്ദിശേൽ ൬൬

മൂന്നിലും ആറിലും പാപന്മാർ നിൽക്കയും നാലാംഭാവാധിപൻ ശത്രുക്ഷേത്രത്തിലോ നീചത്തിലോ നില്ക്കയും ചന്ദ്രന് പാപദൃഷ്ടിയുണ്ടായിരിക്കയും ചെയ്താൽ മാതൃമരണത്തെ പറയണം.

ഷഷ്ഠേശ്വരേണ സഹിതഃ സ്വഗൃഹേശിനാഥോ
ധർമ്മസ്ഥിതോ ജനകമത്ര വിടം കരോതി.
ഭാഗ്യാധിപേന സഹിതോ യദി മാതൃനാഥഃ
സൌമ്യസ്ഥിതോ ജനകമത്ര വിടം കരോതി. ൩൭

നാലാംഭാവാധിപൻ ആറാംഭാവാധിപനോടുകൂടി ആറിൽനിന്നാലും, നാലാംഭാവാധിപൻ ഒൻപതാംഭാവാധിപനോടുകൂടി നാലിൽ നിന്നാലും ജാതകന്റെ ജനകൻ വിടനായിത്തീരും.

ഷഷ്ഠാംശമാതൃപൌ പിതൃസ്ഥാനേ പിത്രോശ്ച വ്യഭിചാരകൌ
മാതൃതാതാരിഗേഹേശൈരേകസ്ഥൈഃ പരജാതകഃ ൩൮

ആറാംഭാവാധിപനും നാലാംഭാവാധിപനും, പിതൃസ്ഥാനത്തിൽ ഒൻപതാമിടത്ത് നിന്നാൽ മാതാപിതാക്കന്മാർക്ക് വ്യഭിചാരദോഷം പറയണം. ൪-൯-൬, ഈ ഭാവങ്ങളുടെ അധിപന്മാർ ഒരു രാശിയിൽ നിന്നാൽ ജാതകൻ ജാരപുത്രനായിരിക്കും.

പാപേക്ഷിതേ പാപയുതേ ശശാങ്കേ
ദിവാകരേ വാ യദി കേന്ദ്രരാശൌ
ക്രൂരേ സുഖേ വാ യദി പാപദൃഷ്ടേ
ജാതോ നരഃ സ്യാദ്യദി മാതൃഗാമീ ൩൯

ചന്ദ്രനോ സൂര്യനോ പാപന്മാരുടെ ദൃഷ്ടികളോടുകൂടി കേന്ദ്രരാശിയിൽ നില്ക്കയും, നാലിൽ ക്രൂരൻ പാപദൃഷ്ടിയോടുകൂടി നില്ക്കയും ചെയ്താൽ ജാതകൻ മാതാവോടുകൂടി സംഗമിക്കുന്നവനായിത്തീരും.

ചന്ദ്രേ ഭൃഗൌ വാ കേന്ദ്രേഽഥ പാപദൃഷ്ടേഽഥവാ ഭയേ
ക്രൂരേ സുഖേ മാതൃഗാമീ യദി വാ ഗുരുതല്പഗഃ ൪൦

ചന്ദ്രനോ ശുക്രനോ കേന്ദ്രത്തിൽ പാപദൃഷ്ടിയോടുകൂടി നില്ക്കയും അല്ലെങ്കിൽ രണ്ടുപേരും (ചന്ദ്രശുക്രന്മാർ), കേന്ദ്രത്തിൽ പാപദൃഷ്ടിയോടുകൂടി നില്ക്കയും നാലിൽ പാപൻ ഉണ്ടായിരിക്കയും ചെയ്താൽ ജാതകൻ മാതാവിനോടു സംഗമിക്കുന്നവനായോ ഗുരുപത്നിയോടു സംഗമിക്കുന്നവനായോ തീരും.

സുഖസ്ഥേ സാരഷഷ്ഠേശേ ചന്ദ്രേ മാതാന്യമൈഥുനീ
വ്യഭിചാരപ്രദോ മാതുഃ സരാഷ്ഠർക്ഷിനനായകഃ ൪൧

ചന്ദ്രൻ ചൊവ്വായോടും ആറാംഭാവാധിപനോടുംകൂടി നാലിൽ നില്ക്കയോ സൂര്യന് ശുക്രയോഗം ഉണ്ടായിരിക്കയോ ചെയ്താൽ ജാതകന്റെ മാതാവ് വ്യഭിചാരം ഉള്ളവളായിത്തീരും.

ശീതാംശുരാഹുകേതുഭ്യാം യുക്തോ നീചേന സംഗമഃ
മന്ദയുക്തേ തു ശൂദ്രേണ വൈശ്യേന ബുധയോഗതഃ. ൪൨

ചന്ദ്രൻ, രാഹുകേതുക്കളോടുകൂടിനിന്നാൽ ജാതകന്റെ മാതാവ് നീചനോടും, ശനിയോടുകൂടിനിന്നാൽ ശൂദ്രനോടും, ബുധനോടുകൂടിനിന്നാൽ വൈശ്യനോടും, കൂടി രമിക്കുന്നവളായിത്തീരും.

നാലാംഭാവാധിപതി, മാതൃകാരകൻ, അവരോടു ചേർന്നിരിക്കുന്ന ഗ്രഹം, നാലാംഭാവത്തിൽ നില്ക്കുന്ന ഗ്രഹം, അതിനെ നോക്കുന്നഗ്രഹം, ഇവരിൽവെച്ചു ഏററവും അനിഷ്ടകാരനായ ഗ്രഹത്തിന്റെ ദശാപഹാരകാലത്തിൽ ജാതന്റെ മാതാവു മരിക്കും.

മാർത്താണ്ഡസ്ഫുടതോ വിശോധ്യ ശശിനം തദ്ദൃഷ്ടരാശ്യംശകേ
ജീവേ ഭാനുസുതേ ച മാതൃമരണം തൽകോണഗേ വാ ഗുണാം
സംശോധ്യം യമകണ്ടകം ഹിമകരാദ്ബന്ധ്വാധിപസ്യ സ്ഫുടേ
തദ്രാശൗ രവിനന്ദനേ മൃതിമുപൈത്യംബാ തദംശേ രവൗ ൫൦

സൂര്യസ്ഫുടത്തിൽനിന്ന് ചന്ദ്രസ്ഫുടത്തെ കുറച്ചു ശേഷിച്ച രാശ്യംശകത്തിലോ അതിന്റെ ത്രികോണത്തിലോ വ്യാഴമോ ശനിയോ നില്ക്കുന്ന കാലത്തിൽ മാതാവു മരിക്കും. അപ്രകാരം ചന്ദ്രന്റേയും ബന്ധുഭാവാധിപന്റേയും സ്ഫുടത്തെ കൂട്ടി അതിൽനിന്ന് യമകണ്ടകസ്ഫുടത്തെ ശോധിച്ചു ശേഷിച്ച രാശിയിൽ ശനി വരുമ്പോഴോ ശേഷിച്ച രാശ്യംശത്തിൽ സൂര്യൻ വരുമ്പോഴോ അമ്മ മരിക്കും.

ഗോപുരാദ്യംശകേ ജീവേ സ്വഭസ്ഥാനഗതേഽപി വാ
ധനായശ്ശ്രീഭാവേഷു കേന്ദ്രേഷു ച സുഖീ ഭവേൽ. ൫൧

വ്യാഴം ഗോപുരാദ്യംശകത്തിലോ സ്വക്ഷേത്രത്തിലോ നാലിലോ നില്ക്കയും ൨, ൧൧, ൯ ഈ ഭാവങ്ങളിൽ ഗ്രഹങ്ങളും നില്ക്കുകയും ചെയ്താൽ സുഖിയായി ഭവിക്കും.

ബുധദൃഷ്ടിയുതേ സൗമ്യേ സൗമ്യമധ്യഗതേഽഥവാ
ജീവരാശ്യംശകേ വാപി പുണ്യകർമ്മരതഃ സദാ. ൫൨

ശുഭഗ്രഹത്തിന് ബുധദൃഷ്ടിയോ ശുഭമദ്ധ്യസ്ഥിതിയോ വ്യാഴത്തിന്റെ രാശിയിലോ അംശകത്തിലോ സ്ഥിതിയോ ഉണ്ടായാൽ ജാതൻ എല്ലായ്പോഴും പുണ്യകർമ്മങ്ങളിൽ തല്പരനായിരിക്കും.

ശുഭസ്ഥിതഃ ശോഭനരാശിഗോ ബലീ
വിലഗ്നസംബന്ധഗുണാധികോ യദി
തദാതിവർഗ്ഗേണ സുഖം നിരന്തരം
തദീയധാതുത്ഥിതമേതി മാനവഃ ൫൩

പൂർവ്വശ്ലോകത്തിൽനിന്നും വ്യാഴം എന്ന ശബ്ദം അനുവർത്തിച്ചുചേർത്താം. വ്യാഴം ഉച്ചത്തിൽ ബലവാനായിട്ടു നില്ക്കയും ലഗ്നത്തിനും ലഗ്നാധിപനും ലഗ്നസ്ഥിതഗ്രഹത്തിനും ശുഭാദിഗുണങ്ങൾ അധികമായിരിക്കയും ചെയ്താൽ ജാതൻ ആ ജാതിവർഗ്ഗത്തിൽനിന്നും എല്ലായ്പോഴും സുഖവും, അതാതു ഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള ധാതുദ്രവ്യങ്ങളെ സമ്പാദിക്കും ഉള്ളവനായി തീരും. (ശുഭസ്ഥിതഃ എന്നതിന്നു പകരം സുഖസ്ഥിതഃ എന്നും പാഠം കാണുന്നു. ആ പക്ഷത്തിൽ വ്യാഴം നാലിൽ ബലവാനായി നില്ക്കണമെന്ന് അർത്ഥമാക്കിക്കൊള്ളണം.)

ചതുർത്ഥഗോ നീചസപത്നയാത-
സ്സുഖനിഷ്ടഭാവാധിപതിർവിലഗ്നാൽ
ലഗ്നേശശത്രുര്യദി തൽപ്രകോപാൽ
ശരീരസൗഖ്യാദിവിനാശമാഹുഃ ൫൪

അനിഷ്ടസ്ഥാനാധിപൻ നാലിൽ നില്ക്കയും ആ നാലാംഭാവം നീചമോ ശത്രുക്ഷേത്രമോ ആയിരിക്കയും ആ സ്ഥാനാധിപൻ ലഗ്നാധിപശത്രുവായിരിക്കയും ചെയ്താൽ ആ അനിഷ്ടസ്ഥാനത്തു നില്ക്കുന്ന ഗ്രഹത്തിന്ന് പറഞ്ഞിട്ടുള്ള ധാതുപ്രകോപം നിമിത്തം ശരീരസൗഖ്യം മുതലായവ നശിക്കും.

നാലാംഭാവാധിപതി, മാതൃകാരകൻ, അവരോട് ചേർന്നിരിക്കുന്ന ഗ്രഹം, നാലാംഭാവത്തിൽ നില്ക്കുന്ന ഗ്രഹം, അവിടെ നോക്കുന്നഗ്രഹം, ഇവരിൽവെച്ച് ഏററവും അനിഷ്ടകാരനായ ഗ്രഹത്തിന്റെ ദശാപഹാരകാലത്തിൽ ജാതന്റെ മാതാവു മരിക്കും.

മാർത്താണ്ഡസ്ഫുടതോ വിശോധ്യ ശശിനം തല്ലബ്ധരാശ്യംശകേ
ജീവേ ഭാനുസുതേ ച മാതൃമരണം തൽകോണഗേ വാ ഗുണാം
സംശോധ്യം യമകണ്ടകം ഹിമകരാദ്ബന്ധ്വാധിപസ്യ സ്ഫുടേ
തദ്രാശൌ രവിനന്ദനേ മൃതിമുപൈത്യംബാ തദംശേ രവൗ ൨൭൦

സൂര്യസ്ഫുടത്തിൽനിന്ന് ചന്ദ്രസ്ഫുടത്തെ കുറച്ചു ശേഷിച്ച രാശ്യംശകത്തിലോ അതിന്റെ ത്രികോണത്തിലോ വ്യാഴമോ ശനിയോ നില്ക്കുന്ന കാലത്തിൽ മാതാവു മരിക്കും. അപ്രകാരം ചന്ദ്രന്റെയും ബന്ധുഭാവാധിപന്റെയും സ്ഫുടത്തെ കൂട്ടി അതിൽനിന്ന് യമകണ്ടകസ്ഫുടത്തെ ശോധിച്ചു ശേഷിച്ച രാശിയിൽ ശനി വരുമ്പോഴോ ശേഷിച്ച രാശ്യംശത്തിൽ സൂര്യൻ വരുമ്പോഴോ അമ്മ മരിക്കും.

ഗോപുരാദ്യംശകേ ജീവേ സ്വഭസ്ഥാനഗതേഽപി വാ
ധനായുസ്സുഖഭാവേഷു ഖേടേഷു ച സുഖീ ഭവേൽ. ൨൭൧

വ്യാഴം ഗോപുരാദ്യംശകത്തിലോ നാലിലോ നില്ക്കയും ൨, ൧൧, ൪ ഈ ഭാവങ്ങളിൽ ഗ്രഹങ്ങളും നില്ക്കയും ചെയ്താൽ സുഖിയായി ഭവിക്കും.

ബുധദൃഷ്ടിയുതേ സൌമ്യേ സൌമ്യമധ്യഗതേഽഥവാ
ജീവരാശ്യംശകേ വാപി പുണ്യകർമ്മരതഃ സദാ. ൨൭൨

ശുഭഗ്രഹത്തിന് ബുധദൃഷ്ടിയോ ശുഭമധ്യസ്ഥിതിയോ വ്യാഴത്തിന്റെ രാശിയിലോ അംശകത്തിലോ സ്ഥിതിയോ ഉണ്ടായാൽ ജാതൻ എല്ലായ്പോഴും പുണ്യകർമ്മങ്ങളിൽ തല്പരനായിരിക്കും.

ശുഭസ്ഥിതഃ ശോഭനരാശിഗോ ബലീ
വിലഗ്നസംബന്ധഗുണാധികോ യദി
തദാതിവർഗ്ഗേണ സുഖം നിരന്തരം
തദീയധാതുത്ഥിതിമേതി മാനവഃ ൨൭൩

പൂർവ്വശ്ലോകത്തിൽനിന്ന് വ്യാഴം എന്ന ശബ്ദം അനുവർത്തിച്ചു ചേർക്കണം. വ്യാഴം ഉച്ചംമുതലായതിൽ ബലവാനായിട്ട് നില്ക്കയും ലഗ്നത്തിന്നും ലഗ്നാധിപന്നും ലഗ്നസ്ഥിതഗ്രഹത്തിന്നും ശുഭദൃഷ്ടിഗുണങ്ങൾ അധികമായിരിക്കയും ചെയ്താൽ ജാതൻ ആ ജാതിവർഗ്ഗത്തിൽനിന്ന് എല്ലായ്പോഴും സുഖവും, ആ ഗ്രഹങ്ങൾക്ക് പറഞ്ഞിട്ടുള്ള ധാതുദ്രവ്യങ്ങളാൽ സമ്പത്തും ഉള്ളവനായി ഭവിക്കും. (ശുഭസ്ഥിതഃ എന്നതിന്നു പകരം സുഖസ്ഥിതഃ എന്നും പാഠം കാണുന്നു. ആ പക്ഷത്തിൽ വ്യാഴം നാലിൽ ബലവാനായി നില്ക്കണമെന്ന് അർത്ഥമാക്കിക്കൊള്ളണം.)

ചതുർത്ഥഗോ നീചസപത്നയാത-
സ്സ്വാനിഷ്ടഭാവാധിപതിർവിലഗ്നാൽ
ലഗ്നേശശത്രുര്യദി തൽപ്രകോപാൽ
ശരീരസൌഖ്യാദിവിനാശമാഹുഃ ൨൭൪

അനിഷ്ടസ്ഥാനാധിപൻ നാലിൽ നില്ക്കയും ആ നാലാംഭാവം നീചമോ ശത്രുക്ഷേത്രമോ ആയിരിക്കയും ആ സ്ഥാനാധിപൻ ലഗ്നാധിപശത്രുവായിരിക്കയും ചെയ്താൽ ആ അനിഷ്ടസ്ഥാനത്തിൽ നില്ക്കുന്ന ഗ്രഹത്തിന്നു പറഞ്ഞിട്ടുള്ള ധാതുപരികോപം നിമിത്തം ദേഹസൌഖ്യം മുതലായവ നശിക്കും.

വന്ധ്യാ വൃദ്ധാ കൃശാ ബാലാ രോഹിണീ പുഷ്പവർജ്ജിതാ
കർക്കശാ സ്ഥൂലദേഹാ ച നാര്യോഽന്യേത്ര പരിവർജ്ജിതാഃ

പ്രസവിക്കാത്തവളും, വൃദ്ധ, ചടച്ചവളും, ബാല, രോഗമുള്ളവളും, രജസ്സില്ലാത്തവളും, കർക്കശമായ ശരീരമുള്ളവളും, തടിച്ചിരിക്കുന്നവളും, ഇങ്ങനെ ഏഴുവിധമുള്ള സ്ത്രീകളെ വർജ്ജിക്കണം.

അനപത്യതായോഗം—

ഗുരുലഗ്നേശദാരേശപുത്രസ്ഥാനാധിപേഷു ച
സർവ്വേഷു ബലഹീനേഷു വക്തവ്യാ ത്വനപത്യതാ ൨൪

വ്യാഴം ലഗ്നാധിപൻ, ൭-ാം ഭാവാധിപൻ, ൫-ാം ഭാവാധിപൻ, ഇവർക്കും ബലമില്ലെങ്കിൽ സന്താനമുണ്ടാകയില്ല എന്നു പറയണം.

പുത്രസ്ഥാനം ഗതേ പാപേ തദീശേ നീചരാശിഗേ
ശുഭദൃഷ്ടിവിഹീനേ ച വക്തവ്യാ ത്വനപത്യതാ ൨൫

അഞ്ചിൽ പാപനും, അഞ്ചാംഭാവാധിപൻ നീചരാശിയിൽ ശുഭദൃഷ്ടിയില്ലാതെയും നിന്നാലും സന്താനമുണ്ടാകയില്ല എന്നു പറയണം.

ഗുരുലഗ്നഹിമാംശൂനാം പഞ്ചമസ്ഥൈരശോഭനൈഃ
ശുഭദൃഗ്യോഗരഹിതൈർവക്തവ്യാ ത്വനപത്യതാ ൨൬

വ്യാഴം, ലഗ്നം, ചന്ദ്രൻ ഇവകളുടെ അഞ്ചിൽ ശുഭദൃഷ്ടിയോഗങ്ങളൊന്നുമില്ലാതെ പാപന്മാർ നിന്നാൽ സന്താനാഭാവം പറയണം.

പുത്രസ്ഥാനഗതേ പാപേ തദീശേ പാപമദ്ധ്യഗേ
സൗമ്യദൃഗ്യോഗരഹിതേ വക്തവ്യാ ത്വനപത്യതാ ൨൭

അഞ്ചിൽ പാപനും, അഞ്ചാംഭാവാധിപൻ ശുഭദൃഷ്ടിയോഗങ്ങൾ കൂടാതെ പാപന്മാരുടെ മദ്ധ്യത്തിൽ നിന്നാലും സന്താനാഭാവം ഭവിക്കും.

പാപമദ്ധ്യഗതേ ജീവേ പുത്രേശേ ബലവർജ്ജിതേ
ദൃഷ്ടേ വാ ശത്രുനീചസ്ഥൈഃ പുത്രഹാനിം വദേൽ ബുധഃ

വ്യാഴം പാപമദ്ധ്യത്തിൽ നില്ക്കുകയും അഞ്ചാംഭാവാധിപൻ ബലഹീനനായി ശത്രുനീചസ്ഥന്മാരുടെ ദൃഷ്ടിയോടുകൂടിയിരിക്കയും ചെയ്താൽ പുത്രനാശത്തെ പറയണം.

പുത്രസ്ഥാനേ ബുധക്ഷേത്രേ മന്ദക്ഷേത്രേഽഥവാ യദി
മാന്ദിമന്ദയുതേ ദൃഷ്ടേ തദാ ദത്താദയഃ സുതാഃ ൨൯

അഞ്ചാംഭാവം ബുധക്ഷേത്രമായോ ശനിക്ഷേത്രമായോ ഇരിക്കയും അവിടെ ഗുളികനോടായോ ശനിയോടായോ യോഗദൃഷ്ടികളുണ്ടായിരിക്കയും ചെയ്താൽ ദത്തുപുത്രസ്വീകരണം ഉണ്ടാകും (സ്വന്തം പുത്രനുണ്ടാകയില്ല എന്നു സാരം)

മീനസ്ഥസ്യാല്പസന്താനശ്ചാപസ്ഥഃ കൃച്ഛ്രസന്തതിഃ
അസന്തതിഃ കളീരസ്ഥോ ജീവഃ കുംഭേ ന സന്തതിഃ ൩൦

വ്യാഴം, മീനത്തിൽ നിന്നാൽ സന്താനം കുറഞ്ഞവനും ധനുവിൽ നിന്നാൽ പണിപ്പെട്ടു (സങ്കടത്തോടെ) സന്താനസിദ്ധിയോടുകൂടിയവനും, കർക്കടകത്തിലും കുംഭത്തിലും നിന്നാൽ സന്താനം ഇല്ലാത്തവനും, ആയിത്തീരും. ഈ രാശികൾ അഞ്ചാംഭാവമായും അന്യഗ്രഹയോഗമില്ലാതെയും ഇരിക്കണം എന്ന് ചിലർ പറയും.

പുത്രസ്ഥാനേ കളീരേ വാ മീനേ കുംഭേ ശരാസനേ
സ്ഥിതോ യദി സുരാചാര്യസ്തൽഫലം കഥിതം പുരാ ൩൧

കർക്കിടകം, മീനം, കുംഭം, ധനു ഇവ പുത്രസ്ഥാനമായും അവിടെ വ്യാഴം നില്ക്കുകയും ചെയ്താൽ ഫലം മേല്പ്രകാരം തന്നെ.

പുത്രാഭാവകാരണം —

സുതാധിപേ സുതസ്ഥാനേ ശുഭദൃഷ്ടിവിവർജിതേ
പാപഗ്രഹേണ സന്ദൃഷ്ടേ ദേവശാപാൽ സുതക്ഷയഃ. ൩൨.

അഞ്ചാംഭാവാധിപൻ അഞ്ചിൽ ശുഭദൃഷ്ടിയോടുകൂടാതെയും പാപദൃഷ്ടിയോടുകൂടിയും നിന്നാൽ പുത്രക്ഷയം ദേവശാപത്താൽ ഉണ്ടായിട്ടുള്ളതാകുന്നു.

ലഗ്നത്രികോണഗേ മന്ദേ മാന്ദൗ വാ ന ശുഭേക്ഷിതേ
ശുഭദൃഷ്ടിവിഹീനേ ച പിതൃശാപാൽ സുതക്ഷയഃ ൩൩.

ലഗ്നത്രികോണങ്ങളിൽ ശനിയോ ഗുളികനോ ശുഭയോഗദൃഷ്ടികളോടുകൂടാതെ നിന്നാൽ പുത്രക്ഷയം പിതൃശാപത്താൽ ഉണ്ടായിട്ടുള്ളതാകുന്നു.

സുതേശേ കുജസംയുക്തേ രിപുനാഥേന വീക്ഷിതേ
ശുഭദൃഷ്ടിവിഹീനേ ച രിപുദോഷാൽ സുതക്ഷയഃ ൩൪

അഞ്ചാംഭാവാധിപന് കുജയോഗവും, ആറാംഭാവാധിപദൃഷ്ടിയും ഉണ്ടായിരിക്കയും ശുഭദൃഷ്ടിയില്ലാതിരിക്കയും ചെയ്താൽ പുത്രക്ഷയം ശത്രുദോഷത്താൽ ഉണ്ടായിട്ടുള്ളതാകുന്നു.

നവമേ പാപസംയുക്തേ മന്ദയുക്തേ സുതാധിപേ
ത്രികോണേ മാന്ദിസംയുക്തേ പിതൃദോഷാൽ സുതക്ഷയഃ

ഒൻപതിൽ പാപനും അഞ്ചാംഭാവാധിപന് ശനിയുടെ യോഗവും, ത്രികോണങ്ങളിൽ ഗുളികനും ഉണ്ടായിരുന്നാൽ പുത്രക്ഷയം പിതാവിന്റെ ദോഷത്താൽ ഉണ്ടായതാകുന്നു.

മാതൃസ്ഥാനഗതേ പാപേ സുതേശേ മന്ദസംയുതേ
വ്യയനാശഗതേ പാപേ മാതൃദോഷാൽ സുതക്ഷയഃ ൩൬

നാലിലും പന്ത്രണ്ടിലും എട്ടിലും പാപികളും അഞ്ചാംഭാവാധിപന് ശനിയുടെ യോഗവും ഉണ്ടായിരുന്നാൽ പുത്രക്ഷയം മാതൃദോഷത്താൽ ഉണ്ടായതാകുന്നു.

രാഹുകേതുയുതേ ദൃഷ്ടേ പഞ്ചമേ ബലവർജിതേ
തദീശേ വാ തഥാ പ്രാപ്തേ സർപ്പദോഷാൽ സുതക്ഷയഃ. ൩൭

അഞ്ചാംഭാവത്തിനും അഞ്ചാംഭാവാധിപതിക്കും രാഹുകേതുക്കളുടെ ദൃഷ്ടിയോഗങ്ങളും ബലഹീനതയും ഉണ്ടായിരുന്നാൽ പുത്രക്ഷയം സർപ്പദോഷത്താൽ ഉണ്ടായതാകുന്നു.

ഗുരുപുത്രേശദാരേശലഗ്നേശാഃ സംയുതാ യദി
ദുർദേവപീഡയാ പുത്രീപുത്രനാശം വദേൽ ബുധഃ ൩൮

വ്യാഴം, അഞ്ചാംഭാവാധിപൻ, ഏഴാംഭാവാധിപൻ, ലഗ്നാധിപൻ ഇവർ ഒരു രാശിയിൽ നിന്നാൽ പുത്രികളുടെയും പുത്രന്മാരുടെയും നാശം ദുർദേവതാപീഡ കൊണ്ടുണ്ടായിട്ടുള്ളതാകുന്നു.

വ്യാഴം, ചന്ദ്രൻ, ലഗ്നം ഇവയുടെ ൫-ാം ഭാവംകൊണ്ടും അവയുടെ ൯-ാം ഭാവംകൊണ്ടും പുത്രപ്രാപ്തിയെ ചിന്തിക്കാം. ഈ ഭാവാധിപന്മാരുടെ ദശാപഹാരങ്ങളിൽ സന്താനലാഭം ഉണ്ടാകും. അഞ്ചാംഭാവാധിപന്റെയും അഞ്ചാംഭാവാധിപകാരകന്റെയും സ്ഫുടങ്ങളെ കൂട്ടിയാൽ വരുന്ന നക്ഷത്രത്തിന്റെയും അതിന്റെ അധിപന്റെയും ദശയോടു ചേർന്ന അവന്റെ മിത്രങ്ങളോടുകൂടിയുള്ളവയായ ഗ്രഹങ്ങളുടെയും ദശാപഹാരങ്ങളിലും സന്താനലാഭം ഉണ്ടാകും.

പുത്രസ്ഥാനപകാരകേക്ഷകയുതാ ദുഃസ്ഥാനഗാ ദുർബ്ബലാ
ദുഃസ്ഥാസ്തൽപരിപാകഭുക്തിസമയേ പുത്രസ്യ നാശം വദേൽ
ചത്വാരോ ബലശാലിനോ യദി ശുഭാസ്തൽപാകഭുക്ത്യന്തരേ
പുത്രാപ്തിം സമുപൈതി ഭൂപതിധനപ്രീതിം ച സമ്പൽസുഖം

അഞ്ചാംഭാവാധിപൻ, പുത്രകാരകൻ, അഞ്ചിൽ നോക്കുകയും നില്ക്കയുംചെയ്യുന്ന ഗ്രഹം ഇവർ നാലും ദുർബ്ബലന്മാരായും അനിഷ്ടസ്ഥാനസ്ഥിതന്മാരായും നിന്നാൽ അവരുടെ ദശാന്തർകാലങ്ങളിൽ പുത്രനാശവും, ഇവർ നാലുപേരും ബലവാന്മാരായും ശുഭന്മാരായും ഇരുന്നാൽ അവരുടെ ദശാപഹാരകാലങ്ങളിൽ പുത്രപ്രാപ്തിയും, രാജപ്രീതിയും, സമ്പത്സുഖവും ഉണ്ടാകും.

പുത്രേശകാരകയുതേക്ഷകഖേചരാണാം
തൽകാലജസ്ഫുടയുതാംശകരാശിയാതേ
വാഗീശമന്ദതനയേ യദി ഗോചരേണ
ജാതസ്യ പുത്രജനമൃത്യുകരൗ ഭവേതാം. ൫൨

മുൻപറഞ്ഞ നാലു ഗ്രഹങ്ങളുടെയും തൽകാലസ്ഫുടങ്ങളെ ഒന്നിച്ചുകൂട്ടിവരുന്ന രാശിയിൽ വ്യാഴവും ശനിയും ചാരവശാൽ വരുന്ന കാലം പുത്രമരണം ഭവിക്കും.

പിതൃസ്ഥാനേശപേ സൗമ്യേ കാരകേ ശുഭസംയുതേ
ഭാവേ വാ ശുഭസംയുക്തേ പിതൃസൗഖ്യം വിനിർദ്ദിശേൽ

ഒൻപതാംഭാവാധിപൻ ശുഭനായും ഒൻപതാംഭാവകാരകൻ ശുഭന്മാരോടുകൂടിയും, ഒൻപതിൽ ശുഭന്മാരും നില്ക്കയുംചെയ്താൽ ജാതന്റെ പിതൃസൗഖ്യത്തെ പറയണം.

പാരാവതാദൗ തന്നാഥേ കാരകേ ച തഥാസ്ഥിതേ
സ്വോച്ചമിത്രാംശകേ വാപി പിതാ ദീർഘായുരാപ്നുയാൽ.

ഒൻപതാംഭാവാധിപനും ഒൻപതാംഭാവകാരകനും പാരാവതാദ്യംശത്തിലോ സ്വക്ഷേത്രം, ഉച്ചം, ബന്ധുക്ഷേത്രം ഈ സ്ഥാനങ്ങളിലോ നിന്നാൽ അച്ഛൻ ദീർഘായുസ്സുള്ളവനായിത്തീരും.

ക്രൂരനീചാംശകേഥ വാ ഭാവനാഥേ ച കാരകേ
മന്ദമാന്ദ്യംശസംയുക്തേ പിതൃദുഃഖം വിനിർദ്ദിശേൽ. ൫൩

ഒൻപതാംഭാവാധിപനും ഒൻപതാംഭാവകാരകനും ക്രൂരനീചാംശകത്തിലോ ശനിഗുളികാംശകം ശനിഗുളിക നവാംശാധിപന്മാർ ഇവരോടുകൂടിയോ നിന്നാൽ അച്ഛൻ ദുഃഖമുള്ളവനായിരിക്കും.

സൗമ്യേതരേശപേ വാപി നീചമൂഢാരിരാശിഗേ
ക്രൂരഷഷ്ട്യംശകേ വാപി പിതൃദുഃഖം വിനിർദ്ദിശേൽ ൫൪

ഭാഗ്യസ്ഥേ ശശിവർഗ്ഗജോച്ചഭവനസ്വാംശസ്ഥിതേ പത്മകേ
ഭാഗ്യം ശ്രീവിപുലം സമേതി സതതം തൽസ്വാമിയുക്തേക്ഷിതഃ
ചത്വാരോ ബലശാലിനോ നവമഗാ ഭാഗ്യം പ്രയച്ഛന്തി തേ
തുംഗസ്വാംശഗതാഃ സ്വദേശവിഭവം ത്വന്യത്ര ചാന്യാംശഗാഃ

ഭാഗ്യഗ്രഹങ്ങളും ശശിവർഗ്ഗബലം ഉച്ചം, സ്വക്ഷേത്രം സ്വാംശകം, ഇവയോടുകൂടി ഒൻപതിൽ നില്ക്കയും ഒൻപതാംഭാവത്തിന്റെ തൽസ്വാമിയുടെ യോഗങ്ങളുണ്ടായിരിക്കയും ചെയ്താൽ സമ്പത്സമൃദ്ധി, ഭാഗ്യം ഇവ എന്നും ഉണ്ടായിരിക്കും. നാലുഗ്രഹങ്ങളും ബലവാന്മാരായി ഒൻപതിൽ നിന്നാൽ ഭാഗ്യം ഉണ്ടായിരിക്കും. അവർ ഉച്ചം വർഗ്ഗോത്തമാംശകം, ഇവയോടുകൂടി നിന്നാൽ ഭാഗ്യാനുഭവം സ്വദേശത്തും, അന്യാംശകങ്ങളിൽ നിന്നാൽ ഭാഗ്യാനുഭവം അന്യദേശത്തും ആയിരിക്കും.

ഭാഗ്യേ തൽപതിശോഭനേക്ഷിതയുതേ ഭാഗ്യം സമേതി ധ്രുവം
ധർമ്മേ പാപയുതേ ഭൃഗൌ ശശിനി വാ ജാതോ ഗുരുസ്ത്രീരതഃ
ഭൃഗ്വാർക്കേണ ഗുരൌ നൃപഃ ക്ഷിതിസുതോ മന്ത്രീ ബുധേനാർത്ഥവാൻ
ശുക്രേണാശ്വപതിഃ സുഖീ ച ശശിനാ മന്ദേന ചോഷ്ട്രാദിമാൻ

ഒൻപതിൽ തൽപതിയോ ശുഭഗ്രഹങ്ങളോ യോഗമോ ദൃഷ്ടിയോ ഉണ്ടായിരുന്നാൽ നിശ്ചയമായും ഭാഗ്യം ഉണ്ടാകും. അവിടെ പാപഗ്രഹങ്ങളോടുകൂടി ശുക്രനോ ചന്ദ്രനോ നിന്നാൽ അയാൾ ഗുരുഭാര്യയിൽ രമിക്കുന്നവനായിത്തീരും. ഒൻപതിൽ നില്ക്കുന്ന വ്യാഴത്തിന് സൂര്യദൃഷ്ടിയുണ്ടായിരുന്നാൽ രാജാവായും കുജദൃഷ്ടിയുണ്ടായിരുന്നാൽ മന്ത്രിയായും, ബുധദൃഷ്ടിയുണ്ടായിരുന്നാൽ ധനവാനായും, ശുക്രദൃഷ്ടിയുണ്ടായിരുന്നാൽ കുതിരകളുള്ളവനായും ചന്ദ്രദൃഷ്ടിയുണ്ടായിരുന്നാൽ സുഖിയായും ശനിദൃഷ്ടിയുണ്ടായിരുന്നാൽ ഒട്ടകം മുതലായവ ഉള്ളവനായും ഭവിക്കും.

വിത്താൻ വാരണഗോതുരംഗധനവാനിന്ദ്വർക്കദൃഷ്ടേ ഗുരൌ
സേനാവാഹനരത്നവാൻ നവമഗേ ജീവേ കുജാർക്കേക്ഷിതേ
വിദ്യാവാദവിനോദവിത്തവിപുലഃ സൂര്യേന്ദുജാലോകിതേ
ശുക്രാദിത്യനിരീക്ഷിതേ വിനയവാൻ ജീവേ തപഃസ്ഥാനഗേ.

ഒൻപതിൽ നില്ക്കുന്ന വ്യാഴത്തെ, സൂര്യചന്ദ്രന്മാർ നോക്കിയാൽ വിത്തവാനും ആന, കാള, പശു, കുതിര, ധനം ഇവയോടുകൂടിയവനും, സൂര്യകുജന്മാർ നോക്കിയാൽ സൈന്യം, വാഹനം, രത്നം ഇവയോടുകൂടിയവനും സൂര്യബുധന്മാർ നോക്കിയാൽ, വിദ്യാവാദത്തെ ചെയ്യുന്നവനും വളരെ ധനം ഉള്ളവനും, സൂര്യശുക്രന്മാർ നോക്കിയാൽ വിനയമുള്ളവനും ആയിത്തീരും.

മന്ദാദിത്യനിരീക്ഷിതേ ഗുണനിധിഃ പ്രാജ്ഞോ ബഹുഗ്രാമവാൻ
ജീവേ ചന്ദ്രകുജേക്ഷിതേ പൃഥുയശാസ്സേനാസുഖശ്രീയുതഃ
താരേശേന്ദുജവീക്ഷിതേ ഗൃഹസുഖശ്രേഷ്ഠാത്മശയ്യാസനഃ
ശുക്രേന്ദുപ്രവിലോകിതേ വിതനയഃ ശൂരോ ധനീ കാമുകഃ

ഒൻപതിൽ നില്ക്കുന്ന വ്യാഴത്തെ സൂര്യശനികൾ നോക്കിയാൽ ഗുണനിധിയും വിദ്വാനും, വളരെ ഗ്രാമങ്ങളുള്ളവനും ചന്ദ്രകുജന്മാർ നോക്കിയാൽ വളരെ കീർത്തിയും സൈന്യവും സുഖവും സമ്പത്തും ഉള്ളവനും ചന്ദ്രബുധന്മാർ നോക്കിയാൽ ഗൃഹസുഖം ശ്രേഷ്ഠധനം നല്ല കിടക്ക, നല്ലപീഠം, ഇവയുള്ളവനും, ചന്ദ്രശുക്രന്മാർ നോക്കിയാൽ പുത്രനില്ലാത്തവനും ശൂരനും ധനവാനും എല്ലാകർമ്മങ്ങളും ചെയ്യുന്നവനും ആയിത്തീരും.

ഖ്യാതോ വിദ്വാൻ ധർമ്മവാൻ ജീവസൗമ്യൗ
ധർമ്മസ്ഥാനേ മാനവാചാര്യയുക്തൗ
വിദ്വാൻ വാഗ്മീ സാസിതൗ ധർമ്മയാതാ
രാജാ ശ്രീമാൻ ജീവശുക്രജ്ഞചന്ദ്രാഃ വൃന്ദ

ഒൻപതിന് ഗുരുബുധന്മാർ ശുക്രനോടുകൂടി നിന്നാൽ പ്രസിദ്ധനും വിദ്വാനും ധാർമ്മികനുമായും, ശനിയോടുകൂടി നിന്നാൽ വിദ്വാൻ, വാഗ്മിയും ആയും, ഗുരുശുക്രബുധചന്ദ്രന്മാർ നിന്നാൽ രാജാവും ശ്രീമാനും ആയും ഭവിക്കും.

ജാതഃ സാഹസവിക്രമാർജ്ജിതധനഃ സൂര്യാരജീവാർക്കജൈഃ
ശൂരഃ സർവ്വഗുണപ്രതാപസഹിതഃ ശുക്രാരജീവേ [illegible]
ഷട്പഞ്ചത്രിചതുർദ്വിയുഗ്മയുതേ ഭാഗ്യേ സമേതി ശ്രിയം
രാജത്വം ശശിബുധേ വിശേഷധനഗുണൈ ജാതഃ സമേത്യ ശ്രിയം

ഒൻപതിൽ സൂര്യകുജഗുരുശനികൾ നിന്നാൽ സാഹസത്താലും വിക്രമത്താലും ധനം സമ്പാദിക്കപ്പെട്ടവനായും, ശുക്രകുജഗുരുചന്ദ്രന്മാർ നിന്നാൽ ശൂരനും സകല ഗുണങ്ങളെയും വർദ്ധിപ്പിക്കുന്നവനും പ്രതാപവാനും ആയും ഭവിക്കും. ഒൻപതിൽ ആറോ അഞ്ചോ നാലോ മൂന്നോ രണ്ടോ (ഒന്നിൽ കൂടുതൽ എന്ന് സാരം) ഗ്രഹങ്ങൾ നിന്നാൽ സമ്പത്തുള്ളവനാകും. [illegible] ഒരു ഗ്രഹം ബുധചന്ദ്രന്മാരോടുകൂടി ആണെങ്കിൽ രാജാവാകും. [illegible] ധനംകൊണ്ടും ഗുണങ്ങൾകൊണ്ടും സമ്പത്തുള്ളവനായും ഭവിക്കും.

ജനയന്തി ഭാഗ്യസംസ്ഥാ
ഗുരുസൗമ്യവിവർജ്ജിതാഃ ഗ്രഹാഃ പുരുഷം
വ്യാധിപ്രായമകാന്തം
ജനഹീനം ബന്ധനാർത്തമതിദീനം വൃവൃ

ഒൻപതിൽ വ്യാഴം ബുധൻ ഇവരൊഴികെയുള്ള ഗ്രഹങ്ങൾ നിന്നാൽ മനുഷ്യൻ രോഗിയായും [illegible] ജനഹീനനായും (ബന്ധുക്കളില്ലാത്തവൻ) ബന്ധനംകൊണ്ട് പീഡിതനായും ഭവിക്കും.

ഭാഗ്യാധിപേ വിനാശസ്ഥേ നീചശത്രുഖഗേക്ഷിതേ
ക്രൂരാംശേ നീചരാശ്യാം ഭാഗ്യഹീനോ ഭവേന്നരഃ വൃൻ

ഭാഗ്യാധിപൻ നീചഗ്രഹം ശത്രുഗ്രഹം ഇവരുടെ ദൃഷ്ടിയോടും ക്രൂരാംശത്തോടുംകൂടി അഷ്ടമത്തിൽ നീചരാശിയിൽ നിന്നാൽ മനുഷ്യൻ ഭാഗ്യഹീനനായിരിക്കും.

ഭാഗ്യാധിപേ ശുഭയുതേ ശുഭഗ്രഹനിരീക്ഷിതേ
തൽഭാവേ ശുഭസംബന്ധേ സൽകീർത്തിധനഭാഗ്യവാൻ ന്ഠ

ഭാഗ്യാധിപൻ ശുഭയോഗദൃഷ്ടികളോടുകൂടി ഒൻപതിൽ ശുഭസംബന്ധങ്ങളിൽ നിന്നാൽ മനുഷ്യൻ സൽകീർത്തിയും ധനവും ഭാഗ്യവും ഉള്ളവനായി ഭവിക്കും.

സിംഹാസനാംശേ തന്നാഥേ ലഗ്നേശേന നിരീക്ഷിതേ
കർമ്മാധിപേന സംദൃഷ്ടേ മഹാമാനകരോ ഭവേൽ ന്ഥ

ഒൻപതാംഭാവാധിപൻ ലഗ്നാധിപന്റെയും കർമ്മ (പത്താംഭാവം) അധിപന്റെയും ദൃഷ്ടിയോടുകൂടി സിംഹാസനാംശത്തിൽ നിന്നാൽ വലിയ മാനശീലനായിത്തീരും.

സിതാർക്കജാർക്കസുതാ മഹാബലാഃ
സുരേജ്യശുക്രാന്ദനഭാനുജാഃ
കുജേന്ദുവാഗീശശനൈശ്ചരാ ഇമേ
സമാഗതാശ്ചേജ്ജനയന്തി താപസം. ൰൪

ശുക്രൻ, സൂര്യൻ, കുജൻ, ശനി ഇവരോ; വ്യാഴം, കുജൻ, സൂര്യൻ, ശനി ഇവരോ; കുജൻ, ചന്ദ്രൻ, വ്യാഴം, ശനി ഇവരോ പൂർണ്ണബലവാന്മാരായി ഒരു രാശിയിൽ നിന്നാൽ താപസയോഗമാകുന്നു. (ഈ മൂന്നു യോഗങ്ങളിലും ജനിച്ചവൻ താപസനാകും.)

ഗ്രഹൈശ്ചതുർഭിഃ സഹിതേ തദീശേ
ത്രികോണകേന്ദ്രോപഗതേ തു മൂർത്തേഃ
ചതുർഗ്രഹൈർവാ കർമ്മഗതൈഃ പ്രവ്രജ്യാം
പ്രാപ്നോതി ജാതഃ കഥിതോ മുനീന്ദ്രൈഃ ൰൫

ഏതെങ്കിലും ഒരു രാശിയിൽ നാലു ഗ്രഹങ്ങൾ നില്ക്കുകയും ആ രാശ്യധിപൻ ത്രികോണത്തിലോ കേന്ദ്രത്തിലോ നില്ക്കുകയും ചെയ്താൽ ജാതൻ ഭിക്ഷുവാകും. നാലു ഗ്രഹങ്ങൾ പത്തിൽ നിന്നാൽ ജാതൻ സർവ്വവും ഉപേക്ഷിച്ച സന്യാസിയായി സഞ്ചരിക്കും.

കുജാർക്കസോമാർക്കജദേവവന്ദിതൈഃ
കുജാർക്കചന്ദ്രാത്മജമന്ദഭാർഗ്ഗവൈഃ
രവീന്ദുജന്മാസിതമന്ദവാക്പ്രിയൈർ-
ഭവന്തി ജാതാ വ്രതസംയുതാ നരാഃ ൰൬

കുജൻ, സൂര്യൻ, ചന്ദ്രൻ, ശനി, വ്യാഴം ഇവരോ; കുജൻ, സൂര്യൻ, ബുധൻ, ശനി, ശുക്രൻ ഇവരോ; സൂര്യൻ, ചന്ദ്രൻ, കുജൻ, ശനി, ശുക്രൻ ഇവരോ ഒരുമിച്ചു നിന്നാൽ ജാതൻ എന്നും വ്രതശീലനായിരിക്കും.

സിതാരമന്ദാത്മജജീവഭാസ്കരൈഃ
കുജേന്ദുമന്ദേജ്യബുധാർക്കനന്ദനൈഃ
സിതേന്ദുപുത്രാർക്കശശാങ്കഭൂമിജൈർ-
ഭവേൽ തപസ്വീ വനവാസസംശ്രയഃ ൰൭

ശുക്രൻ, കുജൻ, ശനി, വ്യാഴം, സൂര്യൻ ഇവരോ; കുജൻ, ചന്ദ്രൻ, വ്യാഴം, ബുധൻ, ശനി ഇവരോ; ശുക്രൻ, ബുധൻ, ശനി, ചന്ദ്രൻ, കുജൻ ഇവരോ ഒരുമിച്ചു നിന്നാൽ വനത്തിലും പർവ്വതത്തിലും താമസിച്ചു താപസവൃത്തിയാചരിക്കുന്നവനായിത്തീരും.

ചന്ദ്രേന്ദുപുത്രാരസുരേഡ്യഭാസ്കരൈഃ
ശശാങ്കസൂര്യേന്ദുജശുക്രഭൂമിജൈഃ
ഏകർക്ഷഗൈരേഭിരിഹ പ്രജാതാ
ഭവന്തി വിദ്യാമുനയോത്ര ഭൂഷകാഃ ൰൮

ചന്ദ്രൻ, ബുധൻ, കുജൻ, വ്യാഴം, സൂര്യൻ ഇവരോ; ചന്ദ്രൻ, സൂര്യൻ, ബുധൻ, ശുക്രൻ, കുജൻ ഇവരോ ഒരു രാശിയിൽ നിന്നാൽ ജാതന്മാർ ശ്രേഷ്ഠന്മാരായ വിദ്യാമുനികളായി ഭവിക്കും.

രവീന്ദുഭൗമേന്ദുജജീവഭാർഗ്ഗവൈഃ
സുധാകരാർക്കിഗുരുജ്ഞഭാസ്കരൈഃ

പത്താംഭാവാധിപൻ ശുഭനോടും ശുഭഗ്രഹദൃഷ്ടികളോടും ശുഭാംശകത്തോടും കൂടിയിരുന്നാൽ ജാതൻ ആജ്ഞാശക്തിയുള്ളവനായി ഭവിക്കും.

ആജ്ഞാധിപേ മന്ദയുതേ രന്ധ്രനാഥേന വീക്ഷിതേ
ക്രൂരാംശേ കേന്ദ്രരാശൗ വാ ക്രൂരാജ്ഞാം പ്രകരോതി സഃ. ൫൭

പത്താംഭാവാധിപൻ ശനിയോടും അഷ്ടമാധിപദൃഷ്ടിയോടും ക്രൂരാംശകത്തോടുംകൂടി കേന്ദ്രരാശിയിൽ നിന്നാൽ ജാതൻ ക്രൂരമായ ആജ്ഞയുള്ളവനായിരിക്കും.

കർക്കടസ്ഥേ നിശാനാഥേ ഗുരുശുക്രനിരീക്ഷിതേ
പാരാവതാംശ ഭവനേ സൽകീർത്തിധനവാൻ ഭവേൽ. ൫൮

ചന്ദ്രൻ ഗുരുശുക്രദൃഷ്ടിയോടുകൂടി കർക്കടകത്തിൽ പാരാവതാംശത്തിൽ നിന്നാൽ ജാതൻ കീർത്തിമാനും ധനവാനുമായിരിക്കും.

മാനേശേ ശുഭസംയുക്തേ ശുഭമദ്ധ്യഗതേപി വാ
ശുഭഗ്രഹാംശകേ വാപി കീർത്തിമാനഭിമാനവാൻ. ൫൯

പത്താംഭാവാധിപൻ ശുഭനോടും ശുഭമദ്ധ്യവർത്തിത്വത്തോടും ശുഭഗ്രഹാംശകത്തോടുംകൂടി നിന്നാൽ കീർത്തിയും അഭിമാനവും ഉള്ളവനായിരിക്കും.

പാപേക്ഷിതേ കർമ്മണി പാപയുക്തേ
മാനാധിപേ ഹീനബലേപ്രയാതേ
ജാതോപവാദീ വിഗതാഭിമാനഃ
സ്വകർമ്മതേജോബലകീർത്തിഹീനഃ ൬൦

പത്താംഭാവത്തിൽ പാപഗ്രഹയോഗദൃഷ്ടിയുള്ളതായിരിക്കയും, പത്താംഭാവാധിപൻ ബലഹീനനായിരിക്കയും ചെയ്താൽ ജാതൻ അപവാദത്തോടുകൂടിയവനും അഭിമാനം ഇല്ലാത്തവനും സ്വകർമ്മം, തേജസ്സ്, ബലം, കീർത്തി ഇവയോടുകൂടാത്തവനുമായിരിക്കും.

കർമ്മേശതന്നവാംശേശേ ശനിസംബന്ധസംയുതേ
ഷഷ്ഠാധിപയുതേ ദൃഷ്ടേ ബഹുദാസാന്വിതോ ഭവേൽ. ൬൧

പത്താംഭാവാധിപനും പത്താംഭാവാധിപന്റെ നവാംശകാധിപതിയും ശനിയുടെ ബന്ധമുള്ളതായ ഷഷ്ഠാധിപന്റെ യോഗദൃഷ്ടികളോടുകൂടി നിന്നാൽ ജാതൻ വളരെ ദാസന്മാരുള്ളവനായിരിക്കും.

ദ്യൂനക്ഷിതിരാശിപൗ ച ബലിനൗ കേന്ദ്രത്രികോണായഗൗ
കർമ്മേശേ ഗുരുചന്ദ്രവീക്ഷിതയുതേ കൃഷ്യാദിഗോവിത്തവാൻ
സംബന്ധീ യദി കർമ്മണഃ ശശിസുതോ വാണിജ്യശീലഃ സദാ
സൗമ്യാസൗമ്യയുതേ തു സാത്വികതമോനിത്രീ വിമിശ്രോന്യഥാ. ൬൨

ഏഴും നാലും ഭാവാധിപന്മാർ ബലവാന്മാരായി കേന്ദ്രം, ത്രികോണം, പതിനൊന്നാംഭാവം ഇവിടെ എവിടെയെങ്കിലും നിൽക്കയും, പത്താംഭാവാധിപന് ഗുരുചന്ദ്രന്മാരുടെ യോഗദൃഷ്ടികളുണ്ടായിരിക്കയും ചെയ്താൽ കൃഷ്യാദിഗോധനങ്ങളുള്ളവനായിരിക്കും. ബുധൻ പത്തിൽ നിൽക്കയോ നോക്കുകയോ അംശകിക്കുകയോ ചെയ്താൽ നിത്യം കച്ചവടക്കാരനായും, പത്തിൽ ശുഭൻ നിന്നാൽ സത്വഗുണമുള്ളവനായും, പാപൻ നിന്നാൽ തമോഗുണമുള്ളവനായും, ശുഭപാപന്മാർ നിന്നാൽ മിശ്രഗുണമുള്ളവനായും തീരും.

അനിഷ്ടസ്ഥാനാധിപൻ ബലവാനായി അനിഷ്ടസ്ഥാനത്തുതന്നെ നിന്നാൽ ആ ഭാവത്തിന്നു വൃദ്ധിയും, കർമ്മഭാവാധിപതി ബലഹീനനായിട്ട് ഏതു ഭാവത്തിൽ നിൽക്കുന്നോ ആ ഭാവത്തിന്നു ഹാനിയും, ലഗ്നാധിപൻ ശുഭഗ്രഹയോഗദൃഷ്ടികളോടുകൂടി ഏതു ഭാവത്തിൽ നിൽക്കുന്നോ ആ ഭാവത്തിന്നു ശുഭവൃദ്ധിയും, അവൻ നീചനായി പാപന്മാരോടുകൂടി നിന്നാൽ നാശവും പറയണം.

ഇങ്ങിനെ ജാതകപാരിജാതവ്യാഖ്യാനത്തിൽ
പതിനഞ്ചാംസർഗ്ഗവ്യാഖ്യാനം സമ്പൂർണ്ണം.

---

## അഥ ഷോഡശോऽധ്യായഃ

### സ്ത്രീജാതകഫലം.

സ്ത്രീബലാരോഗ്യസന്താനവിദ്യാകീർത്തിവിവർദ്ധനം
തിഥിഭഗ്രഹസംയുക്തം ജാതകം ബ്രൂമഹേ വയം. ൧

സൌഭാഗ്യം ബലം ആരോഗ്യം സന്താനം വിദ്യ കീർത്തി ഇവയെ വർദ്ധിപ്പിക്കുന്നതും തിഥി നക്ഷത്രം ഗ്രഹസ്ഥിതി ഇവയോടുകൂടിയതും ആയ ജാതകത്തെ ഞാൻ പറയുന്നു.

അർത്ഥാർജ്ജനേ സഹായഃ പുരുഷാണാമാപദർണ്ണവേ പോതഃ
യാത്രാകാലേ മന്ത്രീ ജാതകമപഹായ നാസ്ത്യപരഃ. ൨

ധനസമ്പാദനത്തിൽ സഹായവും ആപത്സമുദ്രത്തിൽ കപ്പലും യാത്രാകാലത്തിൽ മന്ത്രിയും ആയിട്ട് ജാതകമല്ലാതെ മറ്റൊന്നും ഇല്ല.

സ്ത്രീണാം ജാതകപത്രികാ പ്രകടിതവ്യോമാധിവാസസ്ഥിതൈഃ
പഞ്ചാംഗൈശ്ച ചതുർവർഗ്ഗസഹിതസ്ഥാനാദി ഷഡ്‌വീര്യകൈഃ
ആയുർയോഗഭാവജഫലൈഃ സാർദ്ധം ദശാചക്രകൈർ-
ദീർഘായുഃ സുതഭർത്തൃസൌഖ്യവിപുലശ്രീകീർത്തിദാ ലിഖ്യതേ. ൩

പ്രകടിതങ്ങളായ ഗ്രഹസ്ഥിതികളോടും പഞ്ചാംഗം, ഗ്രഹസ്ഫുടം, സ്ഥാനാദിഷഡ്ബലം, ആയുർന്നിർണ്ണയം, ലഗ്നഭാവഫലം, യോഗഫലം, ഭാവഫലം, കാലചക്രദശ, നക്ഷത്രദശ, ദീർഘായുർദ്ദായം, സന്താനം, ഭർത്തൃസൌഖ്യം, ഐശ്വര്യം; സൽകീർത്തി ഇവയെ സൂചിപ്പിക്കുന്നതായ സ്ത്രീജാതകത്തെ പറയാൻ ഭാവിക്കുന്നു.

സ്ത്രീണാം ജന്മഫലം നൃയോഗ്യമഖിലം യത്തത് ധവേ യോജയേത്
താസാം ദേഹശുഭാശുഭം ഹിമകരാൽ ലഗ്നാച്ച വീര്യാധികാൽ
ഭർത്തൄണാമശുഭം ശുഭം മദഗൃഹാൽ ഛിദ്രാച്ച തേഷാം മൃതിഃ
സൌമ്യാസൌമ്യബലാബലേന സകലം സഞ്ചിന്ത്യ സമ്യഗ്വദേൽ. ൪

സ്ത്രീജാതകങ്ങളിൽ പുരുഷയോഗ്യങ്ങളായി കാണുന്ന ഫലങ്ങളെല്ലാം അവരുടെ ഭർത്താവിൽ ചേർത്തു പറയണം. ബലവത്തായ ലഗ്നത്തെക്കൊണ്ടും ചന്ദ്രനെക്കൊണ്ടും സ്ത്രീകളുടെ ദേഹശുഭാശുഭത്തെയും ഏഴാംഭാവംകൊണ്ട് ഭർത്താവിന്റെ ശുഭ

ഭാവങ്ങളേയും ഏട്ടാംഭാവംകൊണ്ടു ഭർത്തൃമരണത്തെയും ചിന്തിക്കണം. ഇവയെല്ലാം ഗ്രഹങ്ങളുടെ ബലാബലങ്ങളെ അനുസരിച്ചുവേണം പറയേണ്ടതു്.

സ്ത്രീണാം ജന്മനി ലഗ്നശീതകരയോർമ്മദ്ധ്യേ ബലീയസ്തതഃ
സമ്പദ്രൂപബലാനി തന്നവമതഃ പുത്രായ വൃദ്ധിം വദേൽ
സൌമംഗല്യമനിഷ്ടമഷ്ടമഗൃഹാൽ ഭർത്തൃശ്രിയം സപ്തമാൽ
കേചിൽ ഭർത്തൃശുഭാശുഭം ശുഭഗൃഹാദിച്ഛന്തി ഹോരാവിദഃ ൧

സ്ത്രീകളുടെ ജനനസമയത്തിൽ ലഗ്നത്തിനോ ചന്ദ്രനോ ഏതിനാണ് അധികം ബലം എന്ന പരിശോധിച്ചു് ആ ഭാവംകൊണ്ടു സമ്പത്തു് സൌന്ദര്യം ദേഹബലം ഇവയേയും ഒമ്പതാംഭാവംകൊണ്ടു പുത്രവൃദ്ധിയേയും അഷ്ടമംകൊണ്ടു മാംഗല്യത്തെയും അനിഷ്ടത്തെയും ഏഴാമിടംകൊണ്ടു ഭർത്തൃസമ്പത്തിനേയും വിചാരിക്കണം. ചിലർ ഭർത്തൃശുഭാശുഭങ്ങളെ ഒൻപതാംഭാവംകൊണ്ടുവേണം ചിന്തിക്കേണ്ടതു് എന്ന പറയുന്നു. (ഇതു് സർവ്വസമ്മതമല്ല എന്ന ഭാവം)

വൈധവ്യം നിധനേന ലഗ്നഭവനാൽ ദേഹോ യശസ്സമ്പദഃ
പുത്രം പഞ്ചമഭാവതഃ പതിസുഖം കാമേന കേചിദ്വിദുഃ
പ്രവ്രജ്യാമപി യോഷിതാമതിസുഖം ധർമ്മാപയാതഗ്രഹൈഃ
ശേഷം ഭാവജയോഗജന്യമഖിലം നാരീനരാണാം ഫലം. ൨

അഷ്ടമംകൊണ്ടു വൈധവ്യത്തേയും ലഗ്നംകൊണ്ടു ദേഹം കീർത്തി സമ്പത്തു് ഇവയേയും പഞ്ചമഭാവംകൊണ്ടു പുത്രനേയും ഏഴാംഭാവംകൊണ്ടു ഭർത്തൃസുഖത്തേയും ചിലർ വിചാരിക്കുന്നു. സ്ത്രീകളുടെ സന്യാസത്തേയും സുഖത്തേയും ഒൻപതിൽ നില്ക്കുന്ന ഗ്രഹങ്ങളെക്കൊണ്ടു ചിന്തിക്കണം. മറ്റെല്ലാ ഭാവഫലവും യോഗഫലവും സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരുപോലെയാകുന്നു.

യുഗ്മേ ലഗ്നനിശാകരൌ യദി തദാ സ്ത്രീരൂപശോഭാന്വിതാ
സൌമ്യാലോകിതസംയുതൌ ഗുണവതീ സാദ്ധ്വീ ച സമ്പദ്യുതാ
ഓജർക്ഷേ പുരുഷാകൃതിശ്ച ചപലാ പുംശ്ചേഷ്ടിതാ ഭാമിനീ
പാപവ്യോമചരേണ വീക്ഷിതയുതാ പാപാ ദുരാചാരിണീ ൩

ലഗ്നവും ചന്ദ്രനും യുഗ്മരാശിയിൽ ആയാൽ ആ സ്ത്രീ സൌന്ദര്യവും സൌശീല്യവും ഉള്ളവളും ആകും. ലഗ്നചന്ദ്രന്മാർ ശുഭയോഗദൃഷ്ടികളുണ്ടെങ്കിൽ ഗുണവതിയും പാതിവ്രത്യവും സമ്പത്തുള്ളവളും ആയും ഭവിക്കും. ലഗ്നവും ചന്ദ്രനും ഓജരാശിയിൽ ആയാൽ പുരുഷാകൃതിയും ചപലയും പുരുഷചേഷ്ടിതമുള്ളവളും ആയും, ലഗ്നവും ചന്ദ്രനും പാപയോഗദൃഷ്ടികളോടുകൂടിയിരുന്നാൽ പാപിഷ്ഠയും ദുഷ്പ്രവൃത്തിയുള്ളവളും ആയും ഭവിക്കും.

ലഗ്നേന്ദൂ വിഷമർക്ഷഗൌ ശുഭയുതൌ സൌമ്യഗ്രഹാലോകിതൌ
നാരീ മിശ്രഗുണാകൃതിസ്ഥിതിഗതിപ്രജ്ഞാവതീ ജായതേ
യുഗ്മാഗാരഗതൌ തു പാപസഹിതൌ പാപേക്ഷിതൌ വാ തഥാ
തദ്രാശീശയുതേക്ഷകഗ്രഹബലാദൂഹ്യം സമസ്തം ബുധൈഃ ൪

ലഗ്നവും ചന്ദ്രനും, വിഷമരാശിയിൽ ശുഭയോഗദൃഷ്ടികളോടുകൂടി നിന്നാൽ സ്ത്രീപുരുഷലക്ഷണങ്ങളുള്ള ആകൃതിയോടും സ്ഥിതിഗതികളോടും ബുദ്ധിയോടും കൂടിയവളായിരിക്കും. സമരാശിയിൽ പാപദൃഷ്ടികളോടുകൂടി നിന്നാലും ഫലം മേൽപ്രകാരംതന്നെ. ലഗ്നാധിപനോടും ചന്ദ്രലഗ്നാധിപനോടും ചേരുകയും അവരെ നോക്കുകയും ചെയ്യുന്ന ഗ്രഹങ്ങളുടെ ബലാബലങ്ങളെ അനുസരിച്ചു സകലത്തെയും പറഞ്ഞുകൊള്ളണം.

രന്ധ്രസ്ഥാനാധിതദശാധിപാനാം
ദശാപഹാരേ മൃതിമാഹുരാര്യാഃ ൪൪

സ്ത്രീജാതകത്തിൽ രണ്ടിൽ വല്ലവരും ശുഭന്മാരായിരുന്നാൽ മുൻപറഞ്ഞ വൈധവ്യയോഗമുണ്ടെങ്കിലും അവൾ ഭർത്താവിനു മുൻപുതന്നെ മരിക്കും. (അഷ്ടമത്തിൽ രണ്ടിൽ ശുഭന്മാരാണെങ്കിൽ വൈധവ്യയോഗം അത്ര വിചാരിക്കേണ്ടതില്ല എന്നു ഭാവം) ആ മരണകാലം, അഷ്ടമത്തിൽ നില്ക്കുന്ന ഗ്രഹങ്ങൾ, അഷ്ടമാധിപൻ, അവരുടെ അംശകാധിപന്മാർ, ഇവരുടെ ദശാപഹാരകാലത്തിൽ ആയിരിക്കുകയും ചെയ്യും.

സഹജഭവനനാഥേ പുംഗ്രഹേ പുംഗ്രഹർക്ഷേ
പുരുഷഖചരയുക്തേ പുംഗ്രഹാലോകിതേ വാ
നവമഭവനകോണേ കേന്ദ്രഗേ വാ ബലിഷ്ഠേ
ബഹുധനസുഖപാത്രം സോദരം യാതി നാരീ. ൪൫

സ്ത്രീജാതകത്തിൽ സഹോദരസ്ഥാനാധിപനായ മൂന്നാം ഭാവാധിപനായ ഗ്രഹം പുരുഷഗ്രഹമായിരിക്കുകയും പുരുഷഗ്രഹങ്ങളുടെ യോഗത്തോടും ദൃഷ്ടിയോടുംകൂടി പുരുഷഗ്രഹരാശിയിലോ ബലവാനായി ഒൻപതിലോ അഞ്ചിലോ കേന്ദ്രത്തിലോ നില്ക്കുകയും ചെയ്താൽ ആ സ്ത്രീക്ക് ധനം സുഖം ഇവയോടുകൂടിയ സഹോദരൻ ഉണ്ടായിരിക്കും.

സഹോദരസ്ഥാനപലാശിനാഥൗ
വിലഗ്നതഃ പഞ്ചമരാശിയാതൗ
ശുഭാലയേ ജാതഗണേത്രപാത്രം
സഹോദരം ജാതവധൂഃ സമേതി. ൪൬

൩-ാം ഭാവാധിപനും ൫-ാം ഭാവാധിപനും ലഗ്നത്തിൽ അഞ്ചിൽ നിന്നാൽ ആ സ്ത്രീക്ക് സമ്പത്തും സുഖവും ഉള്ള സഹോദരൻ ഉണ്ടാകും.

പതിലക്ഷണം —

യസ്യാ മന്മഥമന്ദിരേ ഗതബലേ ശൂന്യേ ഖലാലോകിതേ
സൗമ്യവ്യോമനിവാസദൃഷ്ടിരഹിതേ ഭർത്താ നരഃ കോ ഭവേത്
ക്ലീബഃ സ്യാത് പതിരസ്തഗേ ശശിസുതേ സാക്ഷാത്തമജേ ഭർഗാ
വന്ധ്യാ വാ തരുണീ മദേ ചരഗൃഹേ നിത്യം പ്രവാസാന്വിതഃ ൪൭

ഏഴാംഭാവം ദുർബലമായും ഗ്രഹശൂന്യമായും പാപദൃഷ്ടിയോടുകൂടിയും ശുഭദൃഷ്ടിയില്ലാതെയും ഇരിക്കുന്ന സ്ത്രീക്ക് യോഗ്യനായ ഭർത്താവായി വരികയില്ല. ഏഴിൽ ബുധൻ നിന്നാൽ ഭർത്താവ് നപുംസകത്വമുള്ളവനായും, ശനിനിന്നാൽ സ്ത്രീ വൃദ്ധയായും വന്ധ്യയായും പ്രസവിക്കാത്തവളായും, ഏഴാംഭാവം ചരരാശിയായിരുന്നാൽ ഭർത്താവ് എന്നും അന്യദേശസഞ്ചാരിയായും ഭവിക്കും.

സ്വാംശേ ഭാസ്വതി കാമഗേ മൃദുരതിക്രീഡാവിനോദീ പതി-
ശ്ചന്ദ്രേ സൗഖ്യമുപൈതി ഭൂമിതനയേ ജാരോ വധൂതത്പരഃ
വിദ്വാംശ്ചന്ദ്രസുതേ ജിതേന്ദ്രിയവരോ ജീവേ മദസ്ഥാനഗേ
ശുക്രേ കാന്തവപുഃ സുഖീ ച രവിജേ വൃദ്ധോഽതിമൂർഖോ ഭവേത്.

നിത്യം വിനോദകേളികളിൽ സക്തിയും കവിത്വം രാജാവും ആയും, ശനിനിന്നാൽ വൃദ്ധനം സ്ഥിരശരീരനും പാപിയും ആയും, രാഹുകേതുക്കളിൽ നിന്നാൽ മലിനബുദ്ധിയും നീചനം അല്ലെങ്കിൽ നീചതുല്യനം ആയും ഭവിക്കം.

ദിഗ്ദേശസ്ഥിതികർമ്മകർമ്മജഗുണാഃ പുംജാതകേ യോഷിതാം
യേ നാരീജനജാതകേ നിജപദേനൈവ സംയോജിതാസ്തത്പതേഃ
ഭൃന്നാംശോപഗതഗ്രഹേഷു ബലവൽഖേടാംശതുല്യാഃ സുതാഃ
കേന്ദ്രേ കാമപതിഃ കരോതി വിപുലം കല്യാണകാലോത്സവം ൩൨.

ഇതി ശ്രീനവഗ്രഹകൃപയാ വിരചിതേ ജാതകപാരിജാതേ
ഷോഡശോദ്ധ്യായഃ

ദിക്ക് ദേശം സ്ഥിതി കർമ്മം കർമ്മജ്ഗുണങ്ങളും ഇവയാൽ പുരുഷജാതകത്തിൽ പുരുഷന്ന് പറയപ്പെട്ട ഫലങ്ങളിൽ പുരുഷന്ന അനുയോജ്യമായവയെ മാത്രമായിട്ടും, സ്ത്രീജാതകത്തിൽ സ്ത്രീക്ക പറയപ്പെട്ട ഫലങ്ങളിൽ സ്ത്രീക്ക് അനുയോജ്യമായവയെ ഭർത്താവിലും ചേർത്തുകൊള്ളണം. ഏഴാംരാശിയുടെ അംശകരാശിയിൽ നിൽക്കുന്ന ഗ്രഹങ്ങളിൽ വെച്ച് ബലവാനായ ഗ്രഹത്തിന്റെ അംശകത്തിന് അനുരൂപന്മാരായ പുത്രന്മാർ ഉണ്ടാകും. ഏഴാംഭാവാധിപൻ കേന്ദ്രത്തിൽ നിന്നാൽ കല്യാണകാലം ഏറ്റവും ശുഭമായിരിക്കും.

ഇങ്ങനെ ജാതകപാരിജാതവ്യാഖ്യാനത്തിൽ പതിനാറാംസർഗ്ഗത്തിന്റെ വ്യാഖ്യാനം സമാപ്തം.

---

# അഥ സപ്തദശോദ്ധ്യായഃ

## കാലചക്രദശാ.

പ്രണമ്യ പരമാത്മാനം ശിവം പരമകാരണം
ഖേചരേ ചക്രമദ്ധ്യസ്ഥം ചതുഃഷഷ്ടികലാത്മകം. ൧
തം ദൃഷ്ട്വാ ദേവദേവേശമീശ്വരം സർവ്വമംഗലം
കാലചക്രഗതിം സർവ്വാം വിസ്തരാൽ വദ മേ പ്രഭോ! ൨

പാർവ്വതി, സകലലോകങ്ങളുടെയും കാരണഭൂതനും ജ്യോതിശ്ചക്രമദ്ധ്യസ്ഥനും അറുപത്തിനാലു കലകളുള്ളവനും പരമാത്മാവും ആയ ശിവനെ നമസ്കരിച്ച് ദേവദേവനായ ഈശ്വരനെ നോക്കി, അല്ലയോ പ്രഭോ! കാലചക്രഗതിയെ എല്ലാം വിസ്തരിച്ച് എനിക്ക് അരുളിച്ചെയ്യണം എന്ന് പറഞ്ഞു.

ഈശ്വര ഉവാച (ഈശ്വരൻ പറഞ്ഞു)

അഹമാദിത്യരൂപോസ്മി ചന്ദ്രമാസ്ത്വം പ്രചക്ഷതേ
സംയോഗേന വിയോഗേന ജഗൽ സ്ഥാവരജംഗമം. ൩

അല്ലയോ പാർവ്വതി, ഞാൻ ആദിത്യരൂപനും നീ, ചന്ദ്രരൂപിണിയും ആകുന്നു. സ്ഥാവരജംഗമമായ ഈ ജഗത്ത് നമ്മുടെ സംയോഗത്താൽ ഉൽഭവിക്കയും, വിയോഗത്താൽ നശിക്കയും ചെയ്യുന്നു.

ഉത്തരത്രയനക്ഷത്രം വൃശ്ചികാദ്യപ്രദക്ഷിണം
കൃത്വാ ചാപാന്തകേന്യസ്മിൻ ജ്ഞാതവ്യേ ദക്ഷിണോത്തരേ. ൧൦

ഉത്രങ്ങളിൽ വരുന്ന മൂന്നു നക്ഷത്രങ്ങളുടെ പാദങ്ങൾകൊണ്ടുള്ള വൃശ്ചികംമുതൽ അപ്രദക്ഷിണമായി എണ്ണി ധനുവിൽ അവസാനിപ്പിക്കണം. വൃശ്ചികം തുലാം കന്നി ഈ ക്രമത്തിൽ എണ്ണണം. ഇങ്ങനെ ദക്ഷിണോത്തരനക്ഷത്രങ്ങളെ ഗ്രഹിച്ചുകൊള്ളണം.

കാലചക്രമേ —

സവ്യാപസവ്യമാർഗ്ഗേണ ചാശ്വിന്യാദി ത്രികം ത്രികം
ദേഹാദി ഗണയേൽ സവ്യേ വാമേ ജീവാദി ഗണ്യതേ. ൧൧

അശ്വതിമുതൽ മൂന്നായി മുൻപറഞ്ഞ സവ്യാപസവ്യനക്ഷത്രങ്ങളിൽ സവ്യനക്ഷത്രങ്ങളെ ദേഹാദിയായും അപസവ്യനക്ഷത്രങ്ങളെ ജീവാദിയായും ഗണിക്കണം.

മേഷഗോയുഗ്മകർക്കിമന്ദിരേ–
ഷ്വംശകേഷു പദമായുരച്യതേ
ജ്ഞാനകം,മഗജ,സ്ഥലാ ക്രമാൽ
തത്ത്രികോണഭവനേ ച തദ്വദേൽ. ൧൨

മേടം, ചിങ്ങം, ധനു ഈ രാശികളുടെ അംശകങ്ങൾക്ക് ൧൦൦-ം (ജ്ഞാനക) ഇടവം, കന്നി, മകരം ഈ രാശ്യംശകങ്ങൾക്ക് വൃദ്ധി-ം (൮൫) മിഥുനം, തുലാം, കുംഭം ഈ രാശ്യംശകങ്ങൾക്ക് വൃദ്ധി-ം (൮൩) കർക്കടകം, വൃശ്ചികം, മീനം ഈ രാശ്യംശകങ്ങൾക്ക് വൃദ്ധി-ം (സ്ഥല) ആയുസ്സ് വർഷസംഖ്യയാണ്. ഈ വർഷസംഖ്യകളിൽ അതതു രാശിയിലെ [illegible] ഗ്രഹങ്ങളുടെ [illegible] ക്രിയയാകുന്നു.

ഏവമായുഃ പരിജ്ഞാത്വാ ദശാരംഭാദികം സമാദികം
ത്രൈരാശികേന യുക്ത്യാ തത്തദ്രാശിവശാൽ സ്ഫുടം ൧൩

ഇങ്ങനെ ആയുസ്സിനെ അറിഞ്ഞിട്ട് ദശകളുടെ സംഖ്യയും മുതലായവയെ അതതു രാശിയുടെ സ്ഫുടമനുസരിച്ച് ത്രൈരാശികംകൊണ്ട് ഗ്രഹിച്ചുകൊള്ളേണം.

ഏവമായുഃപരിജ്ഞാനം ദേഹജീവൌ പ്രകല്പ്യ ച
സവ്യേ തു പ്രഥമാംശസ്തു ദേഹ ഇത്യഭിധീയതേ. ൧൪

ജീവഃ സർവ്വേഷ്വന്ത്യപാദോ വിലോമമപസവ്യകേ
ദേഹജീവേ യദാ രാഹുഃ കേതുർമ്മന്ദോ രവിഃ സ്ഥിതഃ ൧൫

തദൈതസ്മിൻ ഭവേന്മൃത്യുർദ്ദേഹേ രോഗഃ പ്രവർത്തതേ
ദേഹജീവഗ്രഹം യാതഃ സൌമ്യോ ജീവശ്ച ഭാർഗ്ഗവഃ ൧൬

സുഖസമ്പൽകരം സർവ്വം ശോകരോഗവിനാശനം
മിത്രക്ഷേത്രസംയുക്തേ മിത്രം ഫലമവാപ്നുയാൽ. ൧൭

കാലചക്രദശയിൽ ദേഹത്തെയും ജീവനെയും കല്പിച്ചിട്ടുവേണം ആയുസ്സിനെ അറിയേണ്ടത്. ദക്ഷിണനക്ഷത്രത്തിൽ ആദ്യാംശം ദേഹവും അന്ത്യാംശം ജീവനും, വാമനക്ഷത്രങ്ങളിൽ ആദ്യാംശം ജീവനും അന്ത്യാംശം ദേഹവും ആകുന്നു.

ദേഹജീവാംശകങ്ങളിൽ രാഹു, കേതു, കുജൻ, സൂര്യൻ ഇവരിൽ ആരെങ്കിലും നിന്നാൽ മരണം ഭവിക്കും. ദേഹാംശകത്തിൽ മാത്രമേ നില്ക്കുന്നുള്ളൂ എങ്കിൽ രോഗപീഡയുണ്ടാകും. ബുധൻ, വ്യാഴം, ശുക്രൻ, ഇവർ ദേഹജീവാംശകങ്ങളിൽ നിന്നാൽ സർവ്വസമ്പത്തും, ശോകരോഗവിനാശവും ഉണ്ടാകും. ശുഭന്മാരും പാപന്മാർ നിന്നാൽ ഫലം ഗുണദോഷസമ്മിശ്രമായിരിക്കും.

സിംഹാവലോകസമയേ മണ്ഡൂകഗതിസംഭവേ
അപമൃത്യുഭയം തസ്മിൻ പ്രായശ്ചിത്താദിമുച്യതേ. ൧൮

കാലചക്രദശയിൽ സിംഹാവലോകം, മണ്ഡൂകഗതി ഇവ സന്ധികളിൽ അപമൃത്യുഭയം ഉണ്ടാകും. അതു പ്രായശ്ചിത്തംകൊണ്ട് നീങ്ങിപ്പോകയും ചെയ്യും.

മീനാത്തു വൃശ്ചികേ യാതേ ജ്വരം ഭവതി ദേഹിനാം
പാഥേയാനാൽ കർക്കടേ യാതേ മാതൃബന്ധുവധൂമൃതിഃ ൧൯

കാലചക്രദശ മീനത്തിൽനിന്ന് വൃശ്ചികത്തിലേക്ക് മാറുമ്പോൾ ആ സന്ധിജാതന് ജ്വരമുണ്ടാകും. കന്നിയിൽനിന്ന് കർക്കടകത്തിൽ മാറുമ്പോൾ മാതാവ്, ബന്ധു, ഭാര്യ ഇവർക്ക് മരണം സംഭവിക്കും.

കടകാത്തു ഹരൌ യാതേ വ്രണരോഗം വദേൽ ബുധഃ
സിംഹാത്തു മിഥുനം യാതേ സ്വസ്ത്രീവ്യാധിർമൃതിർഭവേൽ

കർക്കടകത്തിൽനിന്ന് ചിങ്ങത്തിലേക്ക് ദശമാറുമ്പോൾ വ്രണരോഗമുണ്ടാകും. ചിങ്ങത്തിൽനിന്ന് മിഥുനത്തിലേക്ക് മാറുമ്പോൾ സ്വഭാര്യയ്ക്കു രോഗമോ മരണമോ തന്നെയോ സംഭവിച്ചു എന്നും വരാം.

പുത്രബന്ധുമൃതിം വിദ്യാച്ചാപാന്മേഷം ഗതേ പുനഃ
ശുഭഗ്രഹൈസ്ത്വിന്നഭയം പാപഗ്രഹയുതേ ഭയം. ൨൧

ധനുവിൽനിന്ന് മേടത്തിലേക്ക് ദശമാറുമ്പോൾ പുത്രന്മാർക്കും ബന്ധുക്കൾക്കും മരണം സംഭവിക്കും. ഈ കാലങ്ങളിൽ ദശാരാശികളിൽ ശുഭന്മാർകൂടിയുണ്ടെങ്കിൽ അഭയവും പാപന്മാർ മാത്രമേ ഉള്ളൂ എങ്കിൽ ഭയവും ഉണ്ടാകും.

കന്യായാഃ കർക്കടേ യാതേ പൂർവ്വഭാഗേ മഹാൽഫലം
ഉത്തരാം ദിശമാശ്രിത്യ ശുഭയാത്രാം ഗമിഷ്യതി. ൨൨

കന്നിയിൽനിന്ന് കർക്കടകത്തിലേക്ക് ദശ മാറുമ്പോൾ ആദ്യഭാഗം ശുഭഫലമായിരിക്കും. അക്കാലം വടക്കേദിക്കിനെ ആശ്രയിച്ചുചെയ്യുന്ന യാത്ര ശുഭമായിരിക്കയും ചെയ്യും.

കർക്കടാൽ ദക്ഷിണേ സിംഹേ കാര്യഹാനിശ്ച രോഗകൃൽ
ദക്ഷിണാം ദിശമാശ്രിത്യ പശ്ചാദാഗമനം ഭവേൽ ൨൩

കർക്കടകത്തിൽനിന്ന് ദക്ഷിണമുഖ ചിങ്ങംരാശിയിലേക്ക ദശ മാറുമ്പോൾ കാര്യഹാനിയും രോഗവും ഉണ്ടാകും. അക്കാലം തെക്കേദിക്കിലേക്ക ചെയ്യുന്നയാത്ര ശുഭമായിരിക്കും. തിരിച്ചുവരുന്നതിന സംഗതിയാകയും ചെയ്യും.

മീനാത്തു വൃശ്ചികാക്രാന്തേ ഉദക് ഗച്ഛതി സങ്കടം
ചാപാന്മേഷേ ഭയം യാത്രാ വ്യാധിർബന്ധുമൃതിർഭവേൽ വര്
ത്ത സമ്പദിവാഹാദി ശുഭം ഭവതി പശ്ചിമേ
ശുഭാത്മദേ നൃപപ്രീതിഃ സർവ്വസമ്പൽക്കരം നൃണാം ൨൪

ഭൂതം ഇവയിൽനിന്നുള്ള ഭയം, വിഷപീഡ, മനോനാശം, ധനനാശം, അഭിമാനനാശം, ഭാര്യാപുത്രനാശം, ഗ്രാമം ഭൂമി, കൃഷി, കച്ചവടം, പശുക്കൾ ഇവയുടെ നാശം, മുതലായവയെ ചെയ്യും.

രാഹൗ ദേഹാരിപീഡാത്മബന്ധുകഷ്ടാപരിഭ്രമം
പക്ഷാഘാതാദിപീഡാം ച രാജഭീതിം വദേന്നൃണാം. ൪൫

രാഹു—ദേഹാരിഷ്ടിയിൽ നിന്നാൽ ശത്രുപീഡ, തനിക്കും ബന്ധുക്കൾക്കും കഷ്ടത ചുറ്റിത്തിരിയൽ, പക്ഷാഘാതാദിവാതരോഗോപദ്രവം, രാജഭയം ഇവയെ ചെയ്യും.

കേതൗ ചോരാഗ്നിപീഡാദിശസ്ത്രാവാദിപീഡനം
ദാരിദ്ര്യം ബന്ധുനാശം ച സ്ഥാനനാശം ധനക്ഷയം ൪൬

കേതു—ദേഹാന്തരദശയിൽ നിന്നാൽ ചോരപീഡ, അഗ്നിപീഡ, ശസ്ത്രാവാദിപീഡ, ദാരിദ്ര്യം, ബന്ധുനാശം, സ്ഥാനനാശം, ധനക്ഷയം ഇവയെ ചെയ്യും. (ചോരാഗ്നി എന്നും പാഠം കാണുന്നു. ആ പക്ഷത്തിൽ ചോരപീഡയും പാകത്തിൽ വിഷപീഡ എന്ന് അർത്ഥമാക്കിക്കൊള്ളണം.)

അഥ ചക്രദശായാം ലഗ്നഫലം:—

ലഗ്നചക്രദശാകാലേ ദേഹാരോഗ്യം മഹാസുഖം
കീർത്തിഭൂഷണരാജ്യാർത്ഥസുതദാരാംബരായതിം ൪൭

ലഗ്നചക്രദശാകാലത്തിൽ ദേഹാരോഗ്യവും വളരെ സുഖവും കീർത്തിയും ആഭരണവും രാജ്യവും ധനവും പുത്രന്മാരും ഭാര്യയും വസ്ത്രങ്ങളും ലഭിക്കും.

ശുഭക്ഷേത്രേ ശുഭം സർവ്വം പാപർക്ഷേ ഫലമന്യഥാ
തദ്വത് പാപസമായുക്തേ ശുഭയുക്തേ ശുഭാധികം ൪൮

ലഗ്നം ശുഭരാശിയാണെങ്കിൽ ദശാഫലം സർവ്വവും ശുഭവും, അശുഭരാശിയാണെങ്കിൽ ഫലം അശുഭവും ആയിരിക്കും. അപ്രകാരം ലഗ്നത്തിൽ പാപന്മാരാണെങ്കിൽ പാപഫലവും ശുഭന്മാരാണെങ്കിൽ ശുഭഫലവും സംഭവിക്കും.

സ്വക്ഷേത്രതുംഗമിത്രസ്ഥഖേചരേണ സമന്വിതേ
വിലഗ്നചക്രപാകേ തു രാജ്യാപ്തിർന്നൃപപൂജനം ൪൯

ലഗ്നത്തിന്ന് സ്വക്ഷേത്രം ഉച്ചം ബന്ധുക്ഷേത്രം ഇവയിൽ നില്ക്കുന്ന ഗ്രഹത്തോടു സംബന്ധമുണ്ടെങ്കിൽ സ്വദശയിൽ രാജ്യപ്രാപ്തി, രാജപൂജ ഇവ ലഭിക്കും.

നീചമൂഢാരിരാശിസ്ഥഖേചരേണ സമന്വിതേ
പുത്രദാരാദിനാശം ച മിശ്രേ മിശ്രഫലം വദേത് ൫൦

ലഗ്നത്തിന് നീചം മൗഢ്യം ശത്രുക്ഷേത്രസ്ഥിതി, ഇവയുള്ള ഗ്രഹത്തോടു സംബന്ധമുണ്ടെങ്കിൽ പുത്രകളത്രാദിനാശവും ശുഭപാപന്മാർ ഉണ്ടെങ്കിൽ മിശ്രഫലവും പറയണം.

ദ്വിതീയരാശിചക്രേ തു ധനധാന്യവിവർദ്ധനം
ഭോജനം സുതദാരാപ്തിം ക്ഷേത്രഗോനൃപപൂജനം. ൫൧
വിദ്യാപ്തിം വാക്പടുത്വം ച സൽഗോഷ്ഠ്യാ കാലയാപനം
ശുഭർക്ഷഫലമേവം സ്യാൽ പാപർക്ഷഫലമന്യഥാ. ൫൨

രണ്ടാംഭാവത്തിൽ വരുന്ന ചക്രദശാകാലത്തിൽ ധനധാന്യവർദ്ധനയും ഭക്ഷണസുഖവും പുത്രലാഭവും കളത്രപ്രാപ്തിയും കൃഷിഭൂമിയും പശുവൃഷഭാദികളും രാജപൂജ

ശത്രുനീചസ്ഥിതി, മൌഢ്യം, ൬, ൮, ൧൨ ഈ ഭാവങ്ങളിൽ സ്ഥിതി, പാപന്മാരുടെയും ശത്രുഗ്രഹങ്ങളുടെയും യോഗദൃഷ്ടികൾ ഇവയുണ്ടെങ്കിൽ കഷ്ടഫലത്തെയും അനുഭവിക്കും.

ഫലം തൽ ച്ഛിദ്രണം കഷ്ടം ശുഭരാശ്യുത്ഭവം ഫലം
ആധിപത്യ ബലം ഹീനം യദി ചാനത്ഥമാപ്നുയാൽ ൫൦

രാശിക്കും രാശ്യധിപനും ബലം കുറഞ്ഞും, അനിഷ്ടഫലങ്ങൾ കൂടിയും ഇരുന്നാൽ കഷ്ടഫലം ഛിദ്രമായിരിക്കും.

ആധിപത്യ ബലാധിക്യം രാശ്യുത്ഭവഫലം യദി
യദി ചേൽ ഛിദ്രണം സൗമ്യം ഫലമിത്യത്ര ന സംശയഃ ൫൧

രാശിക്കും രാശ്യധിപനും ബലവും ശുഭലക്ഷണങ്ങൾ കൂടിയും ഇരുന്നാൽ ശുഭഫലം ഛിദ്രമായിരിക്കും എന്നതിന് സംശയമില്ല.

അധിപേ ചരരാശിസ്ഥേ ചരരാശ്യംശകേപി വാ
ചരരാശ്യുത്ഭവം ചക്രം വിദേശഗമനപ്രദം. ൫൨

രാശ്യധിപൻ ചരരാശിയിലോ ചരരാശ്യംശകത്തിലോ നിൽക്കയും രാശി ചരരാശിയായിരിക്കയും ചെയ്താൽ അവന് ആ ദശാകാലത്തിൽ വിദേശഗമനം ഉണ്ടാകും.

യാവച്ചക്രം തദാ ജ്ഞേയം യദ്യേകസ്മിൻ ചരേ സ്ഥിതി
വിദേശഗമനം വാപി സ്വസ്ഥാനാപ്തിം വിനിർദ്ദിശേൽ ൫൩

ചക്രദശാരാശിയും രാശ്യധിപനും ഒരു ചരരാശിയായും മറ്റു ചരരാശിയിലുമായി ഇരുന്നാൽ വിദേശഗമനമോ സ്വദേശനിവാസമോ ഉണ്ടാകും എന്ന പറയണം.

സംജ്ഞാദ്ധ്യായേ ച യൽ പ്രോക്തം കർമ്മജീവേ ച യൽ ഫലം
ഫലമാശ്രയജം യച്ച സ്ഥാനജന്യം ച യൽ ഫലം ൫൪

യൽ പ്രോക്തം രാജയോഗാദൌ ചന്ദ്രയോഗേ ച യൽ ഫലം
നാഭസാദിഷു യൽ പ്രോക്തം ശുഭപാപേക്ഷണാദപി. ൫൫

ദ്വിഗ്രഹാദിഷു യൽ പ്രോക്തം ഗ്രഹാണാം പൂർവ്വസൂരിഭിഃ
തദ്രാശിചക്രകാലേ തു സാധിയാ യോജയേൽ ബുധഃ. ൫൬

ഇതു വരെ പറഞ്ഞ ഫലങ്ങളെ കൂടാതെ സംജ്ഞാദ്ധ്യായത്തിൽ സൂര്യാദിഗ്രഹങ്ങൾക്കു പറഞ്ഞിട്ടുള്ള ദ്രവ്യങ്ങളും കർമ്മജീവാദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള ഫലങ്ങളും മേഷാദിരാശികളിലും ലഗ്നാദിഭാവങ്ങളിലും ഗ്രഹങ്ങൾ നിന്നാലുള്ള ഫലങ്ങളും, രാജയോഗാദിഫലം, ചന്ദ്രയോഗഫലം, നാഭസാദിയോഗഫലം, ശുഭപാപദൃഷ്ടിഫലം, ദ്വിഗ്രഹയോഗഫലം ഇവയും ചക്രദശാഫലത്തിൽ യഥോചിതം യോജിപ്പിച്ചു കൊള്ളണം.

മേഷാദിരാശിഷൾകം തു ഭൂമിഭാഗം തു ദക്ഷിണം
ഔത്തരം തൌലിചക്രം തു തച്ചക്രം തത്ര നിർദ്ദിശേൽ. ൫൭

മേഷം മുതൽ ആറു രാശി തെക്കേദിക്കിലും, തുലാം മുതൽ ആറു രാശി വടക്കേദിക്കിലും ആകുന്നു. ആ രാശിചക്രത്തെയും അവിടെ എഴുതണം.

ഫലം വാ വിഫലം വാപി പ്രാഗാദിഷ്വ ചരാമപി
രാശിഷ്വർദ്ധഭാഗതോ വാപി തദ്ദിഗ്ഭാഗേ വിനിർദ്ദിശേൽ ൮൮

സൂര്യന്ന് കിഴക്കേദിക്ക്, ശുക്രന്ന് അഗ്നികോണ്, ഈ ക്രമത്തിൽ സംജ്ഞാധ്യായത്തിൽ വിവരിച്ചിട്ടുള്ളതനുസരിച്ച് ഗ്രഹാദികളെക്കൊണ്ടോ, മേഷാദി ൬ രാശികളെക്കൊണ്ടും, തുലാദി ൬ രാശികളെക്കൊണ്ടും ദക്ഷിണോത്തരദിഗ്വിഭാഗങ്ങളെക്കൊണ്ടോ അതാതു ദിക്കിലെ ഫലത്തെയും വിഫലതയെയും നിർദ്ദേശിച്ചുകൊള്ളണം.

യഥോപദേശമാർഗ്ഗേണ സർവ്വേഷാം ഫലമീദൃശം
കാലചക്രഗതിസ്ത്രേധാ നിശ്ചിതാ പൂർവ്വസൂരിഭിഃ ൮൯

ഉപദേശാനുസരിച്ചു സകല ഫലവും ഇപ്രകാരമാണ പറയേണ്ടത്. കാലചക്രദശാഗതി, പൂർവ്വസൂരികൾ നിശ്ചയിച്ചിരിക്കുന്നത് മൂന്നുവിധത്തിലാകുന്നു. അതിനെ അടുത്തതിൽ പറയും.

മണ്ഡൂകഗമനം ചൈവ പൃഷ്ഠതോഗമനം തഥാ
സിംഹാവലോകനം നാമ പുനരാഗമനം ഭവേൽ ൯൦

മണ്ഡൂകഗമനം, പൃഷ്ഠതോഗമനം, സിംഹാവലോകനം ഇങ്ങനെയാണ് മൂന്നുവിധം. ഇതുകൂടാതെ പുനരാഗമനം എന്ന് ഒരു വിധംകൂടി ഉണ്ട്.

പൃഷ്ഠതോഗമനം ചൈവ കർക്കികേസരിണോരപി
മീനവൃശ്ചികയോശ്ചാപമേഷയോഃ കേസരീഗതിഃ ൯൧

ചിങ്ങത്തിൽനിന്ന് കർക്കടകത്തിലേക്കുള്ള ദശാപ്രവേശം പൃഷ്ഠതോഗമനവും, മീനവൃശ്ചികങ്ങൾ തമ്മിലും ധനുവും മേടവും തമ്മിലും ഉള്ള ദശാപ്രവേശം സിംഹാവലോകനവും ആകുന്നു.

കന്യാകർക്കടയോസ്സിംഹയുഗ്മയോർമ്മണ്ഡൂകാ ഗതിഃ
സിംഹാവലോകസമയേ ജനാർത്തിസ്ഥാനനാശനം. ൯൨

കന്നിയും കർക്കടകവും തമ്മിലും ചിങ്ങവും മിഥുനവും തമ്മിലും ഉള്ള കാലചക്രദശാപ്രവേശം മണ്ഡൂകഗമനമാകുന്നു. സിംഹാവലോകനസമയത്തിങ്കൽ ജ്വരം സ്ഥാനനാശം ഇവ സംഭവിക്കും.

ബന്ധുസ്ഥാനാദിനാശം ച സമാനജനപീഡനം
ജലേ വാ പതനം കൂപേ വിഷശസ്ത്രാഗ്നിജം ഭയം. ൯൩

ബന്ധുസ്ഥാനം മുതലായവയുടെ നാശം, തനിക്കു തുല്യരായ ജനങ്ങൾക്ക് പീഡ, വെള്ളത്തിലോ കിണററിലോ വീഴുക, വിഷഭയം, ശസ്ത്രഭയം, അഗ്നിഭയം ഇവയും സിംഹാവലോകനസന്ധിയുടെ ഫലമാകുന്നു.

വാഹനാൽ പതനം വാപി കോഷ്ഠിഭ്രാമിതേ സതി
ക്രൂരാസ്തനീചാപചയഖേചരസ്യ ദശാ യദി ൯൪

കോഷ്ഠിഭ്രമിതി ജ്ഞേയം പ്രവദന്തി വിപശ്ചിതഃ
മണ്ഡൂകഗതിസംഭൂതസമയേ മരണം ഗുരോഃ. ൯൫

പിത്രോർവാ വിഷശസ്ത്രാഗ്നിജ്വരചോരാദിഭിർഭയം
മണ്ഡൂകസമയേ സദ്യഃ സമാനജനപീഡനം. ൯൬

സിംഹാവലോകനസന്ധിക്കു കോഷ്ഠിഭ്രമമുണ്ടെങ്കിൽ വാഹനത്തിൽനിന്നു വീഴുകയും പറഞ്ഞ ഫലങ്ങൾ പൂർണ്ണമായിരിക്കയും ചെയ്യും. പാപഗ്രഹങ്ങൾ മൂഢവും

അബ്ദാ മാസാ വാസരാ നാഡികാഖ്യാ
ദുഃസ്ഥാനേശാ ദുഃഖരോഗാവഹാഃ സ്യുഃ. ൧൮

ഉക്തിരാശ്യധിപന്റെ സംവത്സരംകൊണ്ടു ചക്രാധിപന്റെ സംവത്സരത്തെ ഗുണിച്ച് അതിനെ രാശിമാനഹാരകംകൊണ്ട് ഹരിച്ചുകിട്ടുന്ന ഫലം ഛിദ്രകാലസംവത്സരമാകുന്നു. ശിഷ്ടത്തെ പ്രിയാ പ്രഭ തിഥിഗുണസംഖ്യ മാസാദി വരുത്തണം. അനിഷ്ടസ്ഥാനാധിപന്മാരായ ഗ്രഹങ്ങളുടെ അപഹാരച്ഛിദ്രങ്ങളും ദുഃഖരോഗങ്ങളെ ഉണ്ടാക്കും.

ഇഷ്ടാം മഹാദശയിനം മഹാബ്ദൈഃ
സംഗുണ്യ തത്രാന്തരമത്ര ഭാഗൈഃ
പുനസ്തഥാ തേ പരമായുരബ്ദ-
ഹൃതാ ദശാന്തർദശതാ ദശാഖ്യാഃ ൨൦

അന്തർദശ വരുത്തിയപോലെ പരമായുസ്സുകൊണ്ടു ഹരിച്ച് അന്തരാന്തര ഉക്തികളായ ഛിദ്രം, അന്തച്ഛിദ്രം മുതലായവയെയും ഭൈരവാദികാലനിരൂപകന്മാർ വരുത്തിക്കൊള്ളണം.

വിനാഡീകൃത്യ നക്ഷത്രം സ്വസ്വദശാസംവത്സരൈഃ പൃഥക്
ഭാഗൈഃ സംഗുണ്യ സർവ്വായുരാപ്തം സൂക്ഷ്മദശാഫലം ൨൧

നക്ഷത്രത്തെ വിനാഴികയാക്കി ദശാനാഥസംവത്സരങ്ങളെക്കൊണ്ടു ഗുണിച്ച് പരമായുസ്സംവത്സരങ്ങളെക്കൊണ്ടു ഹരിച്ച് സൂക്ഷ്മദശാഫലം അറിഞ്ഞുകൊള്ളണം. പരമായുസ്സംവത്സരം ഭൈരവാദികളുടെ കാലനിരൂപണത്തിൽ മുൻപറഞ്ഞത് തന്നെയാണ്.

ഗ്രഹവത്സരവാസരാഹൃതം
പരമായുഷ്യമതോമിതം ധ്രുവം
നിജവർഷഗുണാഃ സ്വപാകഭാ
ഇതി പാകേഷ്വപി ലേഖ്യ ചിന്തയേൽ. ൨൨

ഇതി ജാതകപാരിജാതേ സപ്തദശോഽദ്ധ്യായഃ.

ഗ്രഹങ്ങളുടെ വത്സരാദികളെക്കൊണ്ടു ഹരിച്ചുകിട്ടുന്ന കാലചക്രത്തെക്കൂടെ കൂട്ടിയിട്ടുള്ള പരമായുസ്സാകുന്നു. അതാതുകളുടെ ദശാപഹാരച്ഛിദ്രസംവത്സരങ്ങളുടെ ശുഭാശുഭഫലങ്ങളെ ഗ്രഹങ്ങളുടെ ഇഷ്ടാനിഷ്ടസ്ഥിതിയനുസരിച്ചു സകല ദശാപഹാരാദികളിൽ പറഞ്ഞുകൊള്ളണം.

ഇങ്ങനെ ജാതകപാരിജാതവ്യാഖ്യാനത്തിൽ പതിനേഴാം
അദ്ധ്യായത്തിന്റെ വ്യാഖ്യാനം സമ്പൂർണ്ണം.

---

ഉക്തേഷു രാശിഷു ഗതസ്യ വിധോസ്സുഭാവഃ
സ്വാജന്മകാലഭവവൃത്തിധനാദിഭാവഃ
തത്തൽപ്രവൃദ്ധികൃദസൌ കഥിതോ നരാണാം
തൽഭാവനാശകൃദഥേതരരാശിസംസ്ഥഃ. ൮

ഈ പറഞ്ഞ രാശികളിൽ ചാരവശാൽ ചന്ദ്രൻ വരുന്നകാലം ആ ചന്ദ്രൻ ജന്മലഗ്നത്തിന്റെ ഏതു ഭാവമായി വരുമോ ആ ഭാവത്തിന് പുഷ്ടിയും പറയാത്ത രാശികളിൽ ചന്ദ്രൻ വരുമ്പോൾ ആ ഭാവത്തിന് വിനാശവും സംഭവിക്കും.

ദശാപ്രവേശേ സ്വഗൃഹാദിസംസ്ഥേ
ഹിമദ്യുതൌ യൽഫലമുക്തമാദ്യൈഃ
തദ്ദൃശ്യമിന്ദോർഹി ശുഭാശുഭാഖ്യം
ഫലം മനോജ്ഞപ്രതയാ ദദാതി. ൯

ദശാരംഭകാലത്തിൽ സ്വക്ഷേത്രം ഉച്ചം മുതലായ സ്ഥാനങ്ങളിൽ നില്ക്കുന്ന ചന്ദ്രന് ആചാര്യന്മാർ ഏതു ഫലമാണോ പറഞ്ഞിരിക്കുന്നത് ആ ശുഭാശുഭഫലത്തെ ആ ചന്ദ്രൻ പ്രത്യക്ഷമായും ചെയ്യും. (ശുഭസ്ഥാനത്തു നിന്നാൽ ശുഭഫലവും അശുഭസ്ഥാനത്തു നിന്നാൽ അശുഭഫലവും ചെയ്യും എന്ന സാരം.)

ഉൽപാദിതം ഹി ദ്യുചരസ്യ പൂർവ്വം
ശുഭാദികം കഷ്ടഫലം ഹി യൽ തൽ
തേനാനുസാരേണ ദശാസു കല്പ്യം
ശരീരജാമശുഭം ശുഭം വാ. ൰

ഗ്രഹങ്ങൾക്കു മുൻപു ശുഭമായോ അശുഭമായോ ഇന്നതുപോലെ ഫലം പറഞ്ഞിട്ടുണ്ടോ അതനുസരിച്ചു ദശകളിലും ദേഹികൾക്കു ശുഭമായോ അശുഭമായോ ഉള്ള ഫലത്തെ കല്പിച്ചുകൊള്ളണം.

ഇഷ്ടോൽകടത്വേ ഹി ശുഭാനി പുംസാം
ഫലാന്യനിഷ്ടാന്യശുഭോൽകടത്വേ
സാമ്യേ തു മിശ്രാണി ഫലാനി നൂനം
സർവ്വത്ര ചൈവം പരികല്പനീയം. ൰൧

ഗ്രഹങ്ങൾക്കു ഇഷ്ടസ്ഥിതിയുടെ ആധിക്യമുണ്ടെങ്കിൽ ഇഷ്ടഫലങ്ങളെയും അനിഷ്ടാധിക്യമുണ്ടെങ്കിൽ അനിഷ്ടഫലങ്ങളെയും ഇഷ്ടാനിഷ്ടങ്ങൾ സമങ്ങളാണെങ്കിൽ മിശ്രഫലത്തെയും (ശുഭാശുഭഫലത്തെയും) അവരവരുടെ ദശയിൽ എല്ലായിടത്തും വിചാരിച്ചുകൊള്ളണം.

സംജ്ഞാദ്ധ്യായേ യസ്യ യൽ ദ്രവ്യമുക്തം
കർമ്മാജീവേ യസ്യ യച്ചോപദിഷ്ടം
ഭാവസ്ഥാനാലോകയോഗോത്ഭവം ച
തൽ തൽ സർവ്വം തസ്യ യോജ്യം ദശായാം. ൰൨

സംജ്ഞാദ്ധ്യായത്തിൽ ഏതു ഗ്രഹത്തിന് ഏതു ദ്രവ്യമാണെന്നു പറഞ്ഞിരിക്കുന്നു അതും കർമ്മജീവാദ്ധ്യായത്തിൽ ഏതു ഗ്രഹത്തിന് ഏതു ജീവനമാണെന്നു പറഞ്ഞിരിക്കുന്നു അതും ഭാവഫലം സ്ഥാനഫലം ദൃഷ്ടിഫലം യോഗജാദിഫ

ചന്ദ്രൻ ജന്മനക്ഷത്രത്തിന്റെ നവാംശത്തിൽ നില്ക്കുന്നു. ആ നവാംശാധിപനായ ഗ്രഹത്തിന്റെ യോഗമോ ദൃഷ്ടിയോ ചന്ദ്രനുണ്ടായിരുന്നാൽ അവരുടെ ചന്ദ്രദശ, വിശേഷഫലത്തെ തരും. ദേഹസ്ഥിതിയ്ക്ക് പാപയോഗമുണ്ടായിരുന്നാൽ ശരീരവൈകല്യവും ജീവസ്ഥിതിയ്ക്ക് പാപയോഗമുണ്ടായിരുന്നാൽ മരണമാവും സംഭവിക്കും. രണ്ടിനും പാപസ്ഥിതിയുണ്ടായാൽ മരണംതന്നെ ഫലമാകുന്നു. (ചന്ദ്രൻ ബലവാനായിരിക്കയും ദൃഷ്ടിയ്ക്കു ഇനിയുമുണ്ടാവുമ്പോൾ നക്ഷത്രമായാണ് അധികം ഫലത്തെ ചെയ്യുന്നതു് എന്ന് പ്രമാണാന്തരവുമുണ്ട്.)

അന്തർദ്ദശാവിശേഷഫലം—

പാപോ വിലഗ്നഗ്രഹഗോ യദി തദ്ദശായാം
പാപാപഹാരസമയേ ബഹുശോകരോഗം
വിത്തക്ഷയം നൃപസപത്നഭയം നരാണാം
സൌമ്യസ്യ മിശ്രമഖിലം പ്രവദന്തി സന്തഃ. ൪൫

പാപൻ ലഗ്നത്തിൽ നില്ക്കുന്നതായാൽ ആ പാപദശയിൽ പാപാപഹാരത്തിൽ ബഹുശോകവും രോഗവും ധനക്ഷയവും രാജഭയവും ശത്രുഭയവും ശുഭാപഹാരത്തിൽ സമ്മിശ്രഫലവും അനുഭവിക്കും.

ലഗ്നാധിപദശാകാലേ പാപഭുക്തൌ മഹാഭയം
രോഗം മൃത്യും ഭയം സർവ്വേ വദന്തി സ്ഥാനനാശനം. ൪൬

ലഗ്നാധിപദശയിൽ പാപാപഹാരത്തിൽ വലുതായ ഭയവും, രോഗവും, മരണവും, സ്ഥാനനാശവും ഫലമാകുന്നു.

ധനാധിപദശാകാലേ മന്ദഭുക്തൌ ധനക്ഷയം
ഇഷ്ടബന്ധുവിരോധം ച ഭവിഷ്യതി ന സംശയഃ. ൪൭

രണ്ടാംഭാവാധിപന്റെ ദശയിൽ ശനിയുടെ അപഹാരത്തിൽ ധനനാശവും ഇഷ്ടബന്ധുവിരോധവും നിശ്ചയമായും ഉണ്ടാകും.

ധനാധിപഃ പാപഖഗോ യദി സ്യാൽ
ശന്യാരഭോഗീശദിനേശപാരണാം
അന്തർദ്ദശായാം ധനനാശമാഹുഃ
പാപാന്വിതേ തൽഭവനേ തഥൈവ. ൪൮

രണ്ടാംഭാവാധിപൻ പാപഗ്രഹമാണെങ്കിൽ ശനി, കുജൻ, രാഹു, സൂര്യൻ ഇവരുടെ അപഹാരത്തിൽ ധനനാശം ഉണ്ടാകും. രണ്ടാംഭാവത്തിൽ പാപന്മാരെങ്കിലും ഫലം അപ്രകാരം തന്നെ.

ധനാന്വിതഃ പാപഖഗസ്തദീശ-
സ്സ്യാത്തദ്ദശായാം ക്ഷിതിപാലകോപാൽ
മാനാർത്ഥനാശം നിഗളം നരാണാം
സ്ഥാനച്യുതിം മിത്രവിരോധമേതി. ൪൯

രണ്ടിൽ നില്ക്കുന്ന ഗ്രഹവും രണ്ടാംഭാവാധിപനും പാപന്മാരാണെങ്കിൽ അവരുടെ ദശയിൽ രാജകോപം നിമിത്തം മാനനാശവും ധനനാശവും, തടവിലിരിക്കയും സ്ഥാനഭ്രംശവും മിത്രവിരോധവും ഫലമാകുന്നു.

പാപഗ്രഹേ വിക്രമഭാവനാഥേ
പാപാന്വിതേ പാപവിയച്ചരാണാം

മാതൃവർഗാദ്ധനപ്രാപ്തിം വിദ്വജ്ജനസമാഗമം
വസ്ത്രഭൂഷാദിസമ്പ്രാപ്തിം ചന്ദ്രേ ബുധദശാന്തരേ ൬൮

ചന്ദ്രദശയിൽ ബുധാപഹാരം ൧ വർഷവും ൫ മാസവും—

അക്കാലം അമ്മയുടെ ബന്ധുക്കളിൽനിന്ന് ധനപ്രാപ്തി വിദ്വൽസംഗമം വസ്ത്രഭൂഷണാദിപ്രാപ്തി ഇവ ഫലം.

സ്ത്രീരോഗം ബന്ധുനാശം ച കുക്ഷിരോഗാദിപീഡനം
ദ്രവ്യനാശമവാപ്നോതി ചന്ദ്രേ കേതുദശാന്തരേ ൬൯

ചന്ദ്രദശയിൽ കേത്വപഹാരം ൭ മാസം.

അക്കാലം ഭാര്യാദികൾക്കു രോഗം ബന്ധുനാശം കുക്ഷിരോഗാദിപീഡ ദ്രവ്യനാശം ഇവ ഫലം.

സ്ത്രീധനം കൃഷിപശ്വാദിജലവസ്ത്രാഗമം സുഖം
മാതൃരോഗമവാപ്നോതി ചന്ദ്രേ ശുക്രദശാന്തരേ ൭൦

ചന്ദ്രദശയിൽ ശുക്രാപഹാരം ൧ വർഷവും ൮ മാസവും—

അക്കാലം സ്ത്രീധനലാഭം കൃഷിപശ്വാദിലാഭം ജലാഗമം വസ്ത്രാഗമം സുഖം മാതൃരോഗം ഇവ ഫലം.

നൃപപ്രാപകമൈശ്വര്യം വ്യാധിനാശം രിപുക്ഷയം
സൗഖ്യം ശുഭമവാപ്നോതി ചന്ദ്രേ രവിദശാന്തരേ ൭൧

ചന്ദ്രദശയിൽ സൂര്യാപഹാരം ൬ മാസം—

അക്കാലം രാജധനലാഭം വ്യാധിനാശം ശത്രുക്ഷയം സൗഖ്യം ശുഭം ഇവ ഫലം.

ആദൗ ഭാവഫലം മദ്ധ്യേ രാശിസ്ഥാനഫലം വിദുഃ
പാകാവസാനസമയേ ചാംശജം ദൃഷ്ടിജം ഫലം. ൭൨

ചന്ദ്രൻ ദശാരംഭത്തിൽ ആദ്യം ഭാവഫലവും, മദ്ധ്യത്തിൽ സ്ഥാനഫലവും, ദശാവസാനത്തിൽ അംശകഫലവും ദൃഷ്ടിഫലവും പ്രദാനംചെയ്യും.

കുജദശാവർഷം ൭—തൽഫലം—

പാകേ ഭൂമിസുതസ്യ ഭൂപഹുതഭുക്ശസ്ത്രാഹവാദ്യൈർധനം
ഭൈഷജ്യാനൃതവഞ്ചനൈശ്ച വിവിധൈഃ ക്രൂരൈശ്ച ധനസ്യാഗമം
പിത്താസൃഗ്ജ്വരപീഡനം തു സതതം നീചാംഗനാസേവനം
വിദ്വേഷം സുതദാരബന്ധുഗുരുഭിർദുഷ്ടാന്നഭുക്തിം വിദുഃ ൭൩

കുജദശയിൽ രാജാവിൽനിന്നും, അഗ്നിപ്രയോഗം ആയുധം യുദ്ധം ഔഷധം അസത്യം വഞ്ചനം ഇവകളിൽനിന്നും, പലവിധങ്ങളായ ക്രൂരകൃത്യങ്ങളിൽ നിന്നും ധനാഗമവും, രക്തപിത്തം ജ്വരം ഇവകൊണ്ടുള്ള പീഡയും, നീചസ്ത്രീസേവനവും, പുത്രദാരബന്ധുക്കൾ ഇവരോട് വിരോധവും ദുഷ്ടാന്നഭോജനവും ഫലം.

കുജദശാപഹാരഫലം—

ഉഷ്ണാധിക്യം സുഹൃദ്ദ്വേഷം ഭ്രാതൃപീഡാ നൃപാൽ ഭയം
സർവകാര്യാർത്ഥനാശം ച കുജേ കുജദശാന്തരേ. ൭൪

രാഹുദശയിൽ വ്യാഴത്തിന്റെ അപഹാരം ൨ വർഷവും ൪ മാസവും ൨൪ ദിവസവും—

അക്കാലം വ്യാധിനാശം, ശത്രുനാശം, രാജപ്രീതി, ധനാഗമം, പുത്രലാഭം, മഹോത്സാഹം ഇവ ഫലം.

വാതപിത്തകൃതം രോഗം ബന്ധുമിത്രാദിപീഡനം
ദൂരദേശനിവാസം ച രാഹൌ ശനിദശാന്തരേ ൯൮

രാഹുദശയിൽ ശനിയുടെ അപഹാരം ൨ വർഷവും ൧൦ മാസവും ൬ ദിവസവും—

അക്കാലം വാതം പിത്തം ഇവ കൊണ്ടുള്ള രോഗം, ബന്ധുക്കൾക്കും സ്നേഹിതന്മാർക്കും പീഡ, ദൂരദേശനിവാസം ഇവ ഫലം.

മിത്രബന്ധുകളത്രാദിസംയോഗം ച ധനാഗമം
രാജപ്രീതിമവാപ്നോതി രാഹൌ ബുധദശാന്തരേ ൯൯

രാഹുദശയിൽ ബുധാപഹാരം ൨ വർഷവും ൬ മാസവും ൧൮ ദിവസവും—

അക്കാലം സ്നേഹിതന്മാർ ബന്ധുക്കൾ ഭാര്യ ഇവരോടുള്ള ചേർച്ച, ധനാഗമം, രാജപ്രീതി ഇവ ഫലം.

ചതുഷ്പാദം മാനഹാനിം ച പുത്രനാശം ധനക്ഷയം
സർവോപദ്രവമാപ്നോതി രാഹൌ കേതുദശാന്തരേ ൧൦൦

രാഹുദശയിൽ കേതുവിന്റെ അപഹാരം ൧ വർഷവും ൧൮ ദിവസവും—

അക്കാലം രോഗങ്ങൾ, മാനഹാനി, പുത്രനാശം, ധനനാശം, സർവോപദ്രവം ഇവ ഫലം.

വിദേശാദ്ധനപ്രാപ്തിം ഛത്രചാമരസമ്പദം
രോഗാരിബന്ധുഭീതിഃ സ്യാദ്രാഹൌ ഭൃഗുദശാന്തരേ ൧൦൧

രാഹുദശയിൽ ശുക്രാപഹാരം ൩ വർഷം—

അക്കാലം അന്യദേശത്തിൽനിന്ന് ധനപ്രാപ്തി, ഛത്രചാമരാദിസമ്പത്ത്, രോഗഭയം, ശത്രുഭയം, ബന്ധുഭയം ഇവ ഫലം.

ദാനധർമരതിപ്രീതിസ്സർവോപദ്രവനാശനം
സംസാരരോഗസഞ്ചാരം രാഹൌ രവിദശാന്തരേ ൧൦൨

രാഹുദശയിൽ സൂര്യാപഹാരം ൧൦ മാസവും ൨൪ ദിവസവും—

അക്കാലം ദാനധർമങ്ങളിൽ താല്പര്യം, സന്തോഷം, സർവോപദ്രവനാശം, ദുസ്സംസർഗം, രോഗം, സഞ്ചാരം ഇവ ഫലം.

സർവോപദ്രവസംയോഗസ്സർവകാര്യേഷു മൂഢതാ
ചിത്തവിസ്മൃതി ദോഷഃ സ്യാൽ രാഹൌ ചന്ദ്രദശാന്തരേ

രാഹുദശയിൽ ചന്ദ്രാപഹാരം ൧ വർഷവും ൬ മാസവും—

അക്കാലം സകലോപദ്രവം, സകല കാര്യങ്ങളിലും മൂഢത, ഓർമക്കേട് ഇവ ഫലം.

ക്ഷീരഗോമഹിഷ്യസ്തസ്യ രാഹോർ-
ദശാവിപാകേ ധനധാന്യലാഭം
വിദ്യാവിനോദം നൃപമാനനം ച
കളത്രഭൃത്യാദിസുഖം വദന്തി. ൧൦൩

മോഷബുദ്ധിം മനസ്താപം പുത്രമൂലാധനക്ഷയം
കർമ്മനാശമവാപ്നോതി ജീവേ ശനിദശാന്തരേ. ൧൧൦

ഗുരുദശയിൽ ശനിയുടെ അപഹാരം-൨ വർഷവും ൬ മാസവും ൧൨ ദിവസവും.

ഇക്കാലത്തിൽ മോഷബുദ്ധി മനസ്താപം പുത്രൻമൂലം ധനനാശം കർമ്മനാശം ഇവ ഫലം.

വൈശ്യവർഗേണ വിത്താപ്തിം രാജസ്നേഹം മഹാസുഖം
സൽകർമ്മാചാരസിദ്ധിം ച ജീവേ ബുധദശാന്തരേ. ൧൧൧

വ്യാഴദശയിൽ ബുധാപഹാരം-൨ വർഷവും ൩ മാസവും ൬ ദിവസവും.

ഇക്കാലം വൈശ്യന്മാരിൽ (കച്ചവടക്കാരിൽ) നിന്നും ധനലാഭം രാജസ്നേഹം മഹാസുഖം സൽപ്രവൃത്തി ഇവ ഫലം.

മുക്താപ്രവാളഭൂഷാപ്തിസ്തീർത്ഥയാത്രാധനായതിം
ഗുരുഭ്രപവാദമാത്തിം ജീവേ കേതുദശാന്തരേ. ൧൧൨

വ്യാഴദശയിൽ കേതുവിന്റെ അപഹാരം-൧൧ മാസവും ൬ ദിവസവും.

ആക്കാലം മുത്ത് പവിഴം, ആഭരണം ഇവയുടെ ലാഭം തീർത്ഥയാത്ര ധനാഗമം ഗുരുക്കന്മാർ ഭ്രാതാക്കന്മാർ ഇവരിൽനിന്ന് പീഡ ഇവ ഫലം.

വാഹനാദിധനപ്രാപ്തിം ഛത്രചാമരവൈഭവം
സ്ത്രീപീഡാം ജനവിദ്വേഷം ജീവേ ശുക്രദശാന്തരേ. ൧൧൩

വ്യാഴദശയിൽ ശുക്രാപഹാരം-൨ വർഷവും-൮ മാസവും.

അക്കാലം വാഹനാദിപ്രാപ്തി, ധനലാഭം, കുട, ചാമരം ഇവകൊണ്ടുള്ള വൈഭവം സ്ത്രീപീഡ ജനവിരോധം ഇവ ഫലം.

ശത്രുനാശം ജയം സൗഖ്യം മഹോത്സാഹം ധനാഗമം
രാജപ്രസാദമാരോഗ്യം ജീവേ രവിദശാന്തരേ. ൧൧൪

വ്യാഴദശയിൽ സൂര്യാപഹാരം-൯ മാസവും ൧൮ ദിവസവും.

അക്കാലം ശത്രുനാശം, സർവകാര്യവിജയം, സൗഖ്യം, മഹോത്സാഹം ധനാഗമം രാജപ്രീതി ആരോഗ്യം ഇവ ഫലം.

സ്ത്രീകൃതോത്സാഹമൈശ്വര്യം രാജപ്രീതിം സുഖാവഹം
ദ്രവ്യവസ്ത്രവിഭൂഷാപ്തിം ജീവേ ചന്ദ്രദശാന്തരേ. ൧൧൫

വ്യാഴദശയിൽ ചന്ദ്രാപഹാരം-൨ വർഷവും ൪ മാസവും.

അക്കാലം സ്ത്രീകാരണമായിട്ടുള്ള ഉത്സാഹം ഐശ്വര്യം രാജപ്രീതി സുഖം ധനം വസ്ത്രം ആഭരണം ഇവയുടെ ലാഭം ഇവ ഫലം.

കർമ്മനാശം ച സന്താപം ജ്വരതാപം മഹാഭയം
ധനനാശം നിരുത്സാഹം ജീവേ കുജദശാന്തരേ. ൧൧൬

വ്യാഴദശയിൽ കുജാപഹാരം—൧൧ മാസവും ൬ ദിവസവും.

അക്കാലം കർമ്മനാശം, സന്താപം, ചോരഭയം, ധനനാശം നിരുത്സാഹം ഇവ ഫലം.

സർവ്വക്ലേശം ഭയം രോഗം സർവ്വോപദ്രവകാരണം
ധനഭ്രംശമവാപ്നോതി ജീവേ ഭൗമദശാന്തരേ. ൧൫൨

വ്യാഴദശയിൽ രാഹുവിന്റെ അപഹാരം—൨ വർഷവും ൪ മാസവും ൨൪ ദിവസവും.

അക്കാലം എല്ലാവരുമായും ദ്വേഷം, ഭയം, രോഗം, സർവ്വോപദ്രവം, ധനനാശം ഇവ ഫലം.

നീചാംശോപഗതഃ സ്വതുംഗഭവനേ ജീവേ സ്വപാകേ ഭയം
ചോരാരാതിനൃപൈഃ കളത്രതനയദ്വേഷം കരോത്യപ്രിയം
നീചേ തുംഗനവാംശകോ യദി മഹാരാജപ്രസാദം സുഖം
വിദ്യാബുദ്ധിയശോധനാദിവിഭവം ദേശാധിപത്യം ധ്രുവം. ൧൫൩

വ്യാഴം തന്റെ ഉച്ചരാശിയിൽ നിൽക്കുകയും നീചരാശിയിൽ അംശകമാണെങ്കിൽ സ്വാപഹാരത്തിൽ കള്ളന്മാർ, ശത്രുക്കൾ, രാജാക്കന്മാർ ഇവരിൽനിന്ന് ഭയം ഭാര്യാപുത്രന്മാരോടു വിരോധവും ഇവ ഫലം. നീചത്തിൽ നില്ക്കുകയാണെങ്കിൽ ഉച്ചാംശകം ഉച്ചരാശിയിലാണെങ്കിൽ രാജപ്രസാദം, സുഖം, വിദ്യ, ബുദ്ധി, കീർത്തി, ധനം മുതലായ വിഭവം ദേശാധിപത്യം ഇവ ഫലം.

ശനിദശ ൧൯ വർഷം; ശനിദശാഫലം —

ശനേർദ്ദശായാമജഗർദ്ദഭോഷ്ട്ര-
വൃദ്ധാംഗനാപക്ഷികധാന്യലാഭം
ശ്രേണീപുരഗ്രാമജനാധികാരാ-
ദ്ധാനം വദേന്നീചകുലാധിപത്യം. ൧൫൪

ശനിദശയിൽ ആട്, കഴുത, ഒട്ടകം, മുതലായവയുടെ ലാഭവും, വൃദ്ധസ്ത്രീ പക്ഷി ധാന്യം ഇവയുടെയും ലാഭവും, സംഘാധിപത്യം പുരം ഗ്രാമം ജനം ഇവയുടെ അധികാരത്തിൽനിന്ന് ധനലാഭം നീചകുലാധിപത്യം ഇവയും ഫലം.

ശനിദശാപഹാരഫലം —

ക്ലേശാദിഭിർവ്യാധിനിപീഡനം ച
മാത്സര്യമാദ്യൈർബഹുശോകതാപം
ഭൂപാലചോരൈർധനധാന്യനാശം
കരോതി മന്ദഃ സ്വദശാപഹാരേ. ൧൫൫

ശനിദശയിൽ ശനിയുടെ അപഹാരം—൩ വർഷവും ൩ ദിവസവും.

അക്കാലം ക്ലേശം, രോഗപീഡ, മത്സരം മാനം ഇവയാൽ ഉള്ള ദുഃഖസന്താപം രാജാക്കന്മാർ കള്ളന്മാർ ഇവർ നിമിത്തം ധനധാന്യനാശം ഇവ ഫലം.

രവിതനയദശായാം സ്വാപഹാരേ വിരോധം
നരപതിജനകോപം പ്രേഷ്യവൃദ്ധാംഗനാപ്തിം

പുത്രഗണവിപത്തിം പുത്രദാരാദിപീഡാം
ജ്വരപവനകഫാർത്തിം ശൂലരോഗം വദന്തി. ൧൨൧

ശനിദശയിൽ ശനിയുടെ അപഹാരത്തിൽ പലജനങ്ങളുടെ വിരോധം രാജകോപം ഭൃത്യനാശം വൃദ്ധസ്ത്രീലാഭം പുത്രകളത്രാദികളിൽനിന്ന് ദുഃഖം വിപത്തും പുത്രദാരാദിപീഡ ജ്വരം വാതരോഗം കഫരോഗം ശൂലരോഗം ഇവയും ഫലം.

സുഖവിത്തയശോവൃദ്ധിം സൽകർമ്മാചാരസമ്പദഃ
കൃഷിവാണിജ്യമാപ്നോതി മന്ദേ ബുധദശാന്തരേ. ൧൨൨

ശനിദശയിൽ ബുധാപഹാരം ൨ വർഷവും ൮ മാസവും ൯ ദിവസവും.

അക്കാലം സുഖം ധനം കീർത്തി ഇവയുടെ വൃദ്ധി സൽകർമ്മം സദാചാരം കൃഷി കച്ചവടം ഇവ ഫലം.

വാതപിത്തകൃതം രോഗം കലഹം നീചദുർജ്ജനൈഃ
ദുഃസ്വപ്നഭയമാപ്നോതി മന്ദേ കേതുദശാന്തരേ ൧൨൩

ശനിദശയിൽ കേതുവിന്റെ അപഹാരം ൧ വർഷവും ൧ മാസവും ൯ ദിവസവും; അക്കാലം വാതരോഗം പിത്തരോഗം നീചന്മാരോടും ദുർജ്ജനങ്ങളോടും കലഹം ദുഃസ്വപ്നഭയം ഇവ ഫലം.

ബന്ധുസ്ത്രീശുഭജനപ്രീതിം ജായാവിത്തസുഖാഗതിം
കൃഷ്യാദിസുഖമാപ്നോതി മന്ദേ ശുക്രദശാന്തരേ. ൧൨൪

ശനിദശയിൽ ശുക്രാപഹാരം ൩ വർഷവും ൨ മാസവും; അക്കാലം ബന്ധുക്കളുടേയും സ്ത്രീകളുടേയും ശുഭജനങ്ങളുടേയും പ്രീതി ഭാര്യാലാഭം ധനലാഭം സുഖം ഇവ ഫലം.

പുത്രദാരവിനാശം ച നൃപചോരാദിപീഡനം
മനോഭയമവാപ്നോതി മന്ദേ ഭാനുദശാന്തരേ ൧൨൫

ശനിദശയിൽ സൂര്യാപഹാരം ൧൧ മാസവും ൧൨ ദിവസവും.

അക്കാലം പുത്രനാശം കളത്രനാശം രാജചോരാദിപീഡ മനോഭയം ഇവ ഫലം.

ഗൃഹസ്ത്രീമരണം ദുഃഖം ബന്ധുദേഹവിനാശനം
വാതരോഗമവാപ്നോതി മന്ദേ ചന്ദ്രദശാന്തരേ ൧൨൬

ശനിദശയിൽ ചന്ദ്രാപഹാരം ൧ വർഷവും ൭ മാസവും. അക്കാലം ഗൃഹനാശം ഭാര്യാമരണം ദുഃഖം ബന്ധുവിരോധം വ്യാധികൾ വാതരോഗം ഇവ ഫലം.

സ്ഥാനച്യുതിം മഹാരോഗം നാനാവിധമനോഭയം
സഹോദര സുഹൃത്പീഡാം മന്ദേ കുജദശാന്തരേ. ൧൨൭

ശനിദശയിൽ കുജാപഹാരം ൧ വർഷവും ൧ മാസവും ൯ ദിവസവും. അക്കാലം സ്ഥാനഭ്രംശം മഹാരോഗം നാനാപ്രകാരത്തിലുള്ള മനോഭയം സഹോദരപീഡ, ബന്ധുപീഡ ഇവ ഫലം.

സർവ്വാംഗരോഗസന്താപം ചോരാഗ്നിനൃപപീഡനം
ധനക്ഷേമമവാപ്നോതി മന്ദേ രാഹുദശാന്തരേ. ൧൨൮

ഗുരുദേവാഗ്നിവിപ്രേഷു ദാനം ധർമ്മപ്രിയം തപഃ
ധനവസ്ത്രവിഭൂഷാപ്തിം സൌമ്യേ ശുക്രദശാന്തരേ. ൫൩൪

ബുധദശയിൽ ശുക്രാപഹാരം ൨ വർഷവും ൧൦ മാസവും.

അക്കാലം ഗുരുക്കന്മാർ ദേവന്മാർ അഗ്നി ബ്രാഹ്മണന്മാർ ഇവരിൽ ദാനം ധർമ്മതല്പരത്വം തപസ്സ് ധനം വസ്ത്രം ആഭരണം ഇവയുടെ ലാഭം ഇവ ഫലം.

വസ്ത്രഭൂഷണവിത്താപ്തിം രാജപ്രീതിം മഹാസുഖം
ധർമ്മശ്രവണമാപ്നോതി സൌമ്യേ രവിദശാന്തരേ ൫൩൫

ബുധദശയിൽ സൂര്യാപഹാരം ൧൦ മാസവും ൬ ദിവസവും.

അക്കാലം വസ്ത്രം ആഭരണം ധനം ഇവയുടെ പ്രാപ്തി രാജപ്രീതി മഹാസുഖം ധർമ്മകഥാശ്രവണം ഇവ ഫലം.

രോഗാരാതിജനദ്വേഷം സർവ്വകാര്യാർത്ഥനാശനം
ചതുഷ്പാൽ ഭയമാപ്നോതി സൌമ്യേ ചന്ദ്രദശാന്തരേ ൫൩൬

ബുധദശയിൽ ചന്ദ്രാപഹാരം ൧ വർഷവും ൫ മാസവും.

അക്കാലം രോഗം ശത്രുജനദ്വേഷം സർവ്വകാര്യനാശം ധനനാശം നാല്ക്കാലികളിൽനിന്ന് ഭയം ഇവ ഫലം.

രോഗാദിഭയനാശം ച പുണ്യകർമ്മഫലം യശഃ
രാജപ്രീതിമവാപ്നോതി സൌമ്യേ കുജദശാന്തരേ ൫൩൭

ബുധദശയിൽ കുജാപഹാരം ൧൧ മാസവും ൨൭ ദിവസവും

അക്കാലം രോഗനാശം ശത്രുനാശം ഭയനാശം പുണ്യകർമ്മഫലം കീർത്തി രാജപ്രീതി ഇവ ഫലം.

മിത്രബന്ധുധനപ്രാപ്തിം സുഖവിദ്യാവിഭൂഷണം
രാജപ്രീതിമവാപ്നോതി സൌമ്യേ രാഹുദശാന്തരേ ൫൩൮

ബുധദശയിൽ രാഹുവിന്റെ അപഹാരം ൨ വർഷവും ൬ മാസവും ൧൮ ദിവസവും.

അക്കാലം സ്നേഹിതന്മാരിൽനിന്നും ബന്ധുക്കളിൽനിന്നും ധനപ്രാപ്തി സുഖം വിദ്യ ആഭരണലാഭം രാജപ്രീതി ഇവ ഫലം.

ഇഷ്ടബന്ധുഗുരുദ്വേഷം ധനലാഭം സുതായതിം
രോഗാദിഭയമാപ്നോതി സൌമ്യേ ഗുരുദശാന്തരേ ൫൩൯

ബുധദശയിൽ വ്യാഴത്തിന്റെ അപഹാരം ൨ വർഷവും ൩ മാസവും ൬ ദിവസവും.

അക്കാലം ഇഷ്ടന്മാർ ബന്ധുക്കൾ ഗുരുക്കൾ ഇവരോടു വിരോധം ധനലാഭം പുത്രാഗമനം രോഗാദിഭയം ഇവ ഫലം.

ധർമ്മസൽകർമ്മവിത്താപ്തിം സുഖമല്പജനാധിപൈഃ
കൃഷ്യാദിധനമാപ്നോതി സൌമ്യേ ശനിദശാന്തരേ. ൫൪൦

ബുധദശയിൽ ശനിയുടെ അപഹാരം ൨ വർഷവും ൮ മാസവും ൯ ദിവസവും.

അക്കാലം ധർമ്മം സാത്വികത്വം ധനം ഇവയുടെ പ്രാപ്തി അപ്പോൾ ശത്രുക്കളെക്കൊണ്ട് സുഖം ക്ലേശാധിക്യം ഇവ ഫലം.

ഉച്ചരാശിഗതസ്സൌമ്യോ നീചാംശകസമന്വിതഃ
കരോതി ധർമ്മവൈകല്യം നിജമായേ ച നിർദ്ധനം ൫൪൮

ഉച്ചരാശിയിൽ നില്ക്കുന്ന ബുധന് നീചരാശിയിൽ അംശകം ഉണ്ടെങ്കിൽ ധർമ്മവൈകല്യവും നിർദ്ധനത്വവും ഫലം.

നീചസ്ഥാനഗതശ്ചാന്ദ്രിസ്തുംഗാംശകസമന്വിതഃ
പാകാരംഭേ വിഫലം സർവ്വം ശുഭമന്തേ പ്രയച്ഛതി ൫൪൯

നീചരാശിയിൽ നില്ക്കുന്ന ബുധന് ഉച്ചരാശിയിൽ അംശകമുണ്ടെങ്കിൽ ദശയുടെ ആദ്യം സർവ്വവും വിഫലവും അവസാനം ശുഭവും ഫലം.

**കേതുദശ, ൭ വർഷം. കേതുദശാഫലം**

ഭീതോ നരോ ഭവതി ബുദ്ധിവിവേകനഷ്ടോ
നാനാമയാകുലവിവാദിതദേഹതാപഃ
പാപാദിവൃദ്ധിരതികഷ്ടചരിത്രയുക്തഃ
കിംചിത് സുഖീ ച ശിഖിനഃ പരിപാകകാലേ ൫൫൦

കേതുദശയിൽ ഭീതനും ബുദ്ധിനാശവും വിവേകനാശവും നാനാരോഗങ്ങളെക്കൊണ്ട് ദേഹതാപവും പാപാധിക്യം അതികഷ്ടത അല്പസുഖം ഇവ ഫലം.

കളത്രപുത്രമരണം സുഖവിത്തവിനാശനം
രിപുഭീതിമവാപ്നോതി കേതൌ കേതുദശാന്തരേ ൫൫൧

കേതുദശയിൽ കേതുവിന്റെ അപഹാരം ൪ മാസവും ൨൭ ദിവസവും.

അക്കാലം പുത്രകളത്രനാശം സുഖനാശം ധനനാശം ശത്രുഭയം ഇവ ഫലം.

സ്ത്രീപുത്രരോഗം കലഹം ബന്ധുമിത്രാദിനാശനം
ജ്വരാതിസാരമാപ്നോതി കേതൌ ശുക്രദശാന്തരേ ൫൫൨

കേതുദശയിൽ ശുക്രാപഹാരം ൧ വർഷവും ൨ മാസവും,

അക്കാലം ഭാര്യാപുത്രാദികൾക്ക് രോഗം കലഹം ബന്ധുക്കളുടെയും സ്നേഹിതന്മാരുടെയും നാശം ജ്വരാതിസാരം ഇവ ഫലം.

മനോഭംഗം ശരീരത്തിൽ വിദേശഗമനം ഭയം
സർവ്വകാര്യവിരോധം ച കേതൌ രവിദശാന്തരേ ൫൫൩

കേതുദശയിൽ സൂര്യാപഹാരം ൪ മാസവും ൬ ദിവസവും,

അക്കാലം മനഃപീഡ ശരീരത്തിന് അന്യദേശഗമനം ഭയം സകലകാര്യങ്ങൾക്കും തടവ് ഇവ ഫലം.

ദാരപുത്രജനാലസ്യം ധനധാന്യവിനാശനം
മനസ്താപമവാപ്നോതി കേതൗ ചന്ദ്രദശാന്തരേ. ൭൪൭

കേതുദശയിൽ ചന്ദ്രാപഹാരം ൭ മാസം,

അക്കാലം ഭാര്യയ്ക്കും പുത്രന്മാർക്കും രോഗം, ധനധാന്യനാശം, മനസ്താപം ഇവ ഫലം.

പുത്രദാരാന്യജദ്വേഷം രോഗാരിനൃപപീഡനം
ബന്ധുനാശമവാപ്നോതി കേതൗ കുജദശാന്തരേ. ൭൪൮

കേതുദശയിൽ കുജാപഹാരം ൪ മാസവും ൨൭ ദിവസവും. അക്കാലം പുത്രന്മാർ, ഭാര്യ, മറ്റജനങ്ങൾ ഇവരുടെ വിരോധം, രോഗപീഡ, ശത്രുപീഡ, രാജപീഡ ബന്ധുനാശം ഇവ ഫലം.

രാജചോരഭയം ദുഃഖം സർവ്വകാര്യവിനാശനം
ദുഷ്ടമാനവസംവാദം കേതൗ രാഹുദശാന്തരേ. ൭൪൯

കേതുദശയിൽ രാഹുവിന്റെ അപഹാരം ൧ വർഷവും ൧൮ ദിവസവും. അക്കാലം രാജാക്കന്മാരിൽനിന്നും കള്ളന്മാരിൽനിന്നും ഭയം, ദുഃഖം, സർവ്വകാര്യനാശം, ദുർജ്ജനസംവാദം ഇവ ഫലം.

ദേവദ്വിജഗുരുപ്രീതിം രാജസ്നേഹം നിരാമയം
ഭൂപുത്രലാഭമാപ്നോതി കേതൗ ഗുരുദശാന്തരേ. ൭൫൦

കേതുദശയിൽ വ്യാഴത്തിന്റെ അപഹാരം ൧൧ മാസവും ൬ ദിവസവും. അക്കാലം ദേവപ്രീതി, ബ്രാഹ്മണപ്രീതി, ഗുരുപ്രീതി, രാജസ്നേഹം, ആരോഗ്യം, ഭൂലാഭം, പുത്രലാഭം ഇവ ഫലം.

മനോഭയം മനസ്താപം സ്വബന്ധുജനവിഗ്രഹം
ദേശത്യാഗമവാപ്നോതി കേതൗ ശനിദശാന്തരേ. ൭൫൧

കേതുദശയിൽ ശനിയുടെ അപഹാരം ൧ വർഷവും ൧ മാസവും ൯ ദിവസവും. അക്കാലം മനോഭയം, മനസ്താപം, സ്വജനവിഗ്രഹം, ബന്ധുജനവിഗ്രഹം, ദേശത്യാഗം ഇവ ഫലം.

ബന്ധുമിത്രാദിസംയോഗം പുത്രദാരധനാഗമം
വിദ്യാസുഖമവാപ്നോതി കേതൗ ബുധദശാന്തരേ. ൭൫൨

കേതുദശയിൽ ബുധാപഹാരം ൧൧ മാസവും ൨൭ ദിവസവും. അക്കാലം ബന്ധുക്കളോടും സ്നേഹിതന്മാരോടും ചേർച്ച, പുത്രലാഭം, ഭാര്യാലാഭം, ധനാഗമം, വിദ്യ, സുഖം ഇവ ഫലം.

ശുഭഗ്രഹയുതഃ കേതുഃ സ്വദശായാം ശുഭപ്രദഃ
യദി ശോഭനസന്ദൃഷ്ടഃ കരോതി വിപുലം ധനം. ൭൫൩

ശുഭയോഗമുള്ള കേതു സ്വദശയിൽ ശുഭത്തെയും ശുഭദൃഷ്ടനാണെങ്കിൽ വലിയ ധനത്തെയും പ്രദാനംചെയ്യും.

സപാപഃ കുരുതേ കേതുഃ സ്വപാകേ ദുഷ്ടമാനവൈഃ
ഭീതിം കൃത്രിമരോഗാദ്യൈർവ്യസനം ധനനാശനം. ൭൫൪

പാപന്മാരോടുകൂടി നിൽക്കുന്ന കേതു, സ്വദശയിൽ ദുഷ്ടന്മാരിൽനിന്നു ഭയത്തെയും കൃത്രിമരോഗാദികളാൽ വ്യസനം ധനനാശം ഇവയെയും ചെയ്യും.

ശ്രീവിദ്യാധികവേങ്കടാദ്രിതനയഃ ശ്രീവൈദ്യനാഥസ്സുധീ-
രാദിത്യാദിസമസ്തഖേടകൃപയാ വിദ്വജ്ജനപ്രീതയേ
ഹോരാസിന്ധുസമുദ്ധൃതാമൃതമയീമഷ്ടാദശാദ്ധ്യായിനീം
ചക്രേ ജാതകപാരിജാതസരണിം ഗീതോൽസുകശ്ലോകിനീം.

ഇതി ശ്രീനവഗ്രഹകൃപയാ വൈദ്യനാഥവിരചിതേ ജാതകപാരിജാതേ അഷ്ടാദശോദ്ധ്യായഃ

സമ്പത്തുകൊണ്ടും വിദ്യകൊണ്ടും പ്രസിദ്ധിനേടിയ വേങ്കടാദ്രിയുടെ പുത്രനായ വൈദ്യനാഥപണ്ഡിതൻ സൂര്യാദിനവഗ്രഹങ്ങളുടെ കൃപയാൽ വിദ്വജ്ജനപ്രീതിക്കായിട്ട് ജ്യോതിശ്ശാസ്ത്രമാകുന്ന സമുദ്രത്തിൽനിന്നെടുത്തതും അമൃതുപോലെ മധുരവും (ഗീതോത്സുക) എന്നുള്ള ശ്ലോകങ്ങളും അടങ്ങിയതുമായ ഈ ജാതകപാരിജാതം നിർമ്മിച്ചു.

ഇങ്ങനെ ജാതകപാരിജാതവ്യാഖ്യാനത്തിൽ ൧൮-ാം സർഗ്ഗത്തിന്റെ വ്യാഖ്യാനം സമാപ്തം.

ജാതകപാരിജാതം സമാപ്തം.



ശുഭം ഭൂയാൽ

ശ്രീവിദ്യാധികവേങ്കടാദ്രിതനയഃ ശ്രീവൈദ്യനാഥസ്സുധീ-
രാദിത്യാദിസമസ്തഖേടകൃപയാ വിദ്വജ്ജനപ്രീതയേ
ഹോരാസിന്ധുസമുദ്ധൃതാമൃതമയീമഷ്ടാദശാദ്ധ്യായിനീം
ചക്രേ ജാതകപാരിജാതസരണിം ഗീതോൽസുകശ്ലോകിനീം.

ഇതി ശ്രീനവഗ്രഹകൃപയാ വൈദ്യനാഥവിരചിതേ ജാതകപാരിജാതേ അഷ്ടാദശോദ്ധ്യായഃ

സമ്പത്തുകൊണ്ടും വിദ്യകൊണ്ടും പ്രസിദ്ധിനേടിയ വേങ്കടാദ്രിയുടെ പുത്രനായ വൈദ്യനാഥപണ്ഡിതൻ സൂര്യാദിനവഗ്രഹങ്ങളുടെ കൃപയാൽ വിദ്വജ്ജനപ്രീതിക്കായിട്ട് ജ്യോതിശ്ശാസ്ത്രമാകുന്ന സമുദ്രത്തിൽനിന്നെടുത്തതും അമൃതുപോലെ മധുരവും (ഗീതോൽസുക) ഹൃദ്യവുമായ ശ്ലോകങ്ങളടങ്ങിയതുമായ ഈ ജാതകപാരിജാതം നിർമ്മിച്ചു.

ഇങ്ങനെ ജാതകപാരിജാതവ്യാഖ്യാനത്തിൽ പതിനെട്ടാമദ്ധ്യായത്തിൻ്റെ വ്യാഖ്യാനം സമാപ്തം.

**ജാതകപാരിജാതം സമാപ്തം.**



---

**ശുഭം ഭൂയാൽ**